കവർചിത്രം
ഫോട്ടോ: ശ്രീ. അനിൽ ഭാസ്കർ
ഡിസൈൻ : ശ്രീ. ഭട്ടതിരി

# കേരളം ആത്മാഭിമാനം വീണ്ടെടുക്കുന്നു



ഏപ്രിൽ ഇരുപത്തേഴാം തീയതി സംസ്ഥാന നിയമസഭയിലേക്ക് നടക്കുന്ന വോട്ടെടുപ്പ് അത്യന്തം പ്രധാനപ്പെട്ട ചില ചോദ്യങ്ങൾ ഉന്നയിച്ചിരിക്കുകയാണ്. അഞ്ചുകൊല്ലം ഭരണകാലാവധി പൂർത്തിയാക്കിയ (നാലു കൊല്ലം കരുണാകരനും ഒരു കൊല്ലം ആന്റണിയുമായിരുന്നു സാരഥികൾ) ഒരു ഭരണകൂടത്തിന് ജനങ്ങളുടെ വോട്ടുനേടാൻ ക്ളേശിക്കേണ്ടതേയില്ല. ജനങ്ങൾക്ക് സ്വീകാര്യമായ ഭരണമായിരുന്നു കാഴ്ച വച്ചിരുന്നതെങ്കിൽ. എന്നാൽ ആന്റണിയുടെ നേതൃത്വത്തിലുള്ള മുന്നണിക്ക് അത്തരമൊരു അവകാശവാദത്തിന് കഴിയുമോ? ഭരണമുന്നണിയിലെ സമുന്നത നേതാക്കൾ പോലും, കരുണാകരനും ആന്റണിയും ഉൾപ്പെടെ, അത്തരമൊരു അവകാശവാദത്തിന് തയാറല്ലെന്നതാണ് യാഥാർത്ഥ്യം. എന്താണ് കാരണം? ഏതുതരം നിയമനിർമ്മാണം നടത്താനും, വിപുലമായ വികസനപ്രവർത്തനങ്ങൾ ഏറ്റെടുക്കാനും, ജനജീവിതത്തെ സ്പർശിക്കുന്ന അടിയന്തര പ്രശ്നങ്ങൾക്കെല്ലാം പരിഹാരം കണ്ടെത്താനും ഭരണമുന്നണിക്ക് നിയമസഭയിൽ വമ്പിച്ച ഭൂരിപക്ഷമുണ്ടായിരുന്നു. കേരളത്തിലെ ഭരണത്തിനു തുണയേകാൻ ഡൽഹിയിൽ റാവുവുണ്ടായിരുന്നു. എന്നിട്ടും ഇക്കഴിഞ്ഞ അഞ്ചുവർഷം എന്താണു സംഭവിച്ചത്. വോട്ടർമാരോട് , ഇത് അക്കമിട്ട് വിശദീകരിക്കാൻ ഭരണമുന്നണി ബാദ്ധ്യസ്ഥമാണ്. അങ്ങനെ വിശദീകരണം നടത്താൻ ഇനിയും ഭരണമുന്നണി നേതാക്കളോ അനുയായികളോ തയാറായിട്ടില്ലെന്ന വസ്തുത വിസ്മരിക്കാവുന്നതല്ല. വികസനമെന്നാൽ, ഭരണപക്ഷത്തുള്ളവരുടെ കീശ നിറയുകയെന്നാണ് അർത്ഥമാക്കുന്നതെങ്കിൽ തീർച്ചയായും ഈ ഭരണമുന്നണിക്ക് അഭിമാനിക്കാം-അക്കാര്യത്തിൽ അവർ പഴയകാല റെക്കാർഡുകൾ തിരുത്തിയെന്ന്. രാഷ്ട്രീയ പ്രവർത്തകനെന്ന് പറഞ്ഞാൽ, സാധാരണക്കാർ പരമപുച്ഛത്തോടെ കാറിത്തുപ്പുന്ന ഒരു അന്തരീക്ഷമാണ് ഈ ഭരണം മൂലം സംജാതമായിരിക്കുന്നത്. നിരവധി ഉദാഹരണങ്ങൾ ഇതിന്നായി ചൂണ്ടിക്കാട്ടാം. കരാറുകാരും കള്ളപ്പണക്കാരും അബ്കാരികളും ജീവിതത്തിന്റെ സമസ്ത മണ്ഡലങ്ങളെയും അടക്കിവാഴുന്ന ഇന്നത്തെ സാഹചര്യത്തിൽ, ഭരണകൂടത്തിലുള്ള എത്രപേർക്ക് സത്യസന്ധമായി അവകാശപ്പെടാനാവും, എന്റെ കൈകൾ ശുദ്ധമാണെന്ന്. നാല്പതും അൻപതും ലക്ഷങ്ങൾ വിലവരുന്ന മാളികകൾ സ്വന്തമാക്കിയതിന് പുറമെ കോടിക്കണക്കിനു രൂപയുടെ ആസ്തി ഉണ്ടാക്കിയിട്ടുള്ളവരാണ് അവരിൽ ഭൂരിപക്ഷവും. ഒഴിഞ്ഞ കീശയുമായി ഭരണത്തിൽ വന്നവരാണ് ഇവരെന്നു കൂടി നാം ഓർക്കണം. ശരിയാണ് - ആന്റണി ഇതിൽ നിന്നും വ്യത്യസ്തനാണ്. പക്ഷേ തന്റെ ചുറ്റും നിൽക്കുന്നവരും ഇരിക്കുന്നവരും അഴിമതിക്കാരാണെന്ന് അറിയാമായിരുന്നിട്ടും അവർക്കെതിരെ ഒരു വാക്കുച്ചരിക്കാൻ തയാറില്ലെന്നു മാത്രമല്ല, അതൊന്നും ശ്രദ്ധിക്കാൻ പോലും അദ്ദേഹം കൂട്ടാക്കിയില്ലെന്നത് വേദനയോടെ രേഖപ്പെടുത്തേണ്ട ഒരു സത്യമാണ്. ജൂതന്മാരെ കൂട്ടത്തോടെ ഹിറ്റ്ലർ കൊല ചെയ്തുകൊണ്ടിരുന്നപ്പോൾ കനത്ത മൗനം പാലിച്ച മാർപ്പാപ്പയെയാണ് ഇവിടെ ഓർമ്മിക്കേണ്ടത്. ആന്റണിയുടെ ആദർശ സ്ഥിരത പ്രശസ്തമാണ്. കല്പനാഥറായിക്കും, നരസിംഹറാവുവിന്റെ മകനും വേണ്ടി മുട്ടുമടക്കാൻ തയാറാകാതെ കേന്ദ്ര മന്ത്രിപദം രാജിവയ്ക്കാൻ ധീരത കാണിച്ച നേതാവാണ് ആന്റണി. ആ രാജിസംഭവം അദ്ദേഹത്തിന്റെ രാഷ്ട്രീയ ജീവിതത്തിൽ ഒരു വഴിത്തിരിവായി വേണം കണക്കാക്കാൻ എന്നാൽ കരുണാകരനെതിരെ പോരാട്ടം നടത്തിവന്നിരുന്ന ഉമ്മൻചാണ്ടി ചമച്ച പത്മവ്യൂഹത്തിൽ.

വീണ്ടു വിചാരമില്ലാതെ വന്നു കയറുമ്പോൾ ആന്റണി ആദർശത്തിന്റെ 'പടം' കൊഴിച്ച ഒരു സാധാരണ രാഷ്ട്രീയക്കാരനായി തരംതാഴുകയാണുണ്ടായത്. കുപ്രസിദ്ധമായ ചാരസംഭവമായിരുന്നല്ലോ കരുണാകരന്റെ അധികാര ത്യാഗത്തിന് കാരണമായത്. അതിനുശേഷം ആ അപവാദം കെട്ടിച്ചമച്ചതാണെന്ന് പരോക്ഷമായി ആന്റണിയും പറഞ്ഞു. സത്യം അതായിരുന്നില്ലെന്ന് അദ്ദേഹത്തിന്നറിയാമായിരുന്നു. ആ അപവാദത്തിന്റെ അടിത്തട്ടിലേക്ക് ഉറങ്ങിച്ചെന്ന് സമഗ്രമായൊരു അന്വേഷണത്തിന് എന്തുകൊണ്ട് അദ്ദേഹം തയാറായില്ല? അതിന്റെ നേർക്ക് മൗനത്തിന്റെ വൻമതിൽ കെട്ടി ഉയർത്തിയതോടെ ആന്റണിയും ഭരണക്ളിക്കിന്റെ തടവുകാരനാവുകയായിരുന്നു. അഴിമതി ആരോപണങ്ങളുടെ ചെളി ഇറ്റുവീഴുന്ന സഹപ്രവർത്തകരുമൊത്ത് പന്ത്രണ്ടുമാസം ഭരിക്കാൻ തയാറായി എന്നതു മാത്രമല്ല, അവരുടെ എല്ലാ വൃത്തികേടുകൾക്ക് ന്യായീകരണം കണ്ടെത്താനും അദ്ദേഹം തത്രപ്പെട്ടു.

ശിവഗിരി സംഭവവും പെരുന്ന സംഭവവും ഭരണമുന്നണിയുടെ അടിത്തറയെത്തകർത്തപ്പോൾ, ഞാൻ മുഖ്യമന്ത്രിയായതു കൊണ്ടാണ് അവർ ഇങ്ങനെ പെരുമാറുന്നതെന്ന് ആന്റണി പറയുമ്പോൾ, അത് ആന്റണിയുടെ വായിൽ നിന്നും വരേണ്ട വാക്കുകളായിരുന്നില്ല എന്ന് ചിലർക്കെങ്കിലും തോന്നിയിരിക്കണം. പ്രശ്നങ്ങളെ മൊത്തം സാമുദായീകരിക്കാനുള്ള വഴി തെറ്റിയ തന്ത്രമായിരുന്നു അതെന്ന് പിന്നീടുള്ള സംഭവവികാസങ്ങൾ തെളിയിച്ചു. മറ്റെന്തിനെക്കാളും ആത്മാഭിമാനത്തിന് വില കല്പിച്ചിരുന്ന അദ്ദേഹം, അതോടെ തന്റെ ആത്മാഭിമാനത്തെ പുരോഹിതന്മാരുടെ പാദാന്തികത്തിൽ കാഴ്ചവയ്ക്കുകയാണുണ്ടായത്. അഴിമതിക്കെതിരെ ധീരമായൊരു നിലപാടെടുക്കാത്തതിന് മറ്റൊരു കാരണം, അധികാരത്തിൽ തുടരാനുള്ള അദ്ദേഹത്തിന്റെ തീരുമാനം തന്നെ. പ്രധാനപ്രതിയോഗിയായ കരുണാകരനെ നേരിടാൻ അധികാരമാണ് മൂർച്ചയുള്ള ആയുധമെന്നും അദ്ദേഹം മനസ്സിലാക്കി. അതിന് അനുസരിച്ചു നീങ്ങിയ അദ്ദേഹം ആദ്യം കീഴ്വഴങ്ങിയത്. മുസ്ലീം ലീഗിന്റെ മുമ്പിലായിരുന്നു. പി. ഡി. പിയെയും ഇന്ത്യൻ നാഷണൽ ലീഗിനേയും പോലുള്ള ഗ്രൂപ്പുകൾ ഉയർത്തിയ കലാപത്തിൽപ്പെട്ട് ഉരുകിക്കൊണ്ടിരുന്ന മുസ്ലീം ലീഗിന് അവരുടെ രാഷ്ട്രീയ നിക്ഷേപം വർദ്ധിപ്പിക്കാൻ അധികാരത്തെ ഉപയോഗിക്കാൻ ആന്റണി മൗനസമ്മതം മൂളിയ കഥയാണു ഇക്കഴിഞ്ഞ പന്ത്രണ്ടു മാസങ്ങൾക്ക് പറയാനുള്ളത്. ഈഴവ സമുദായവും നായർ സമുദായവും അകന്നുപോയ ചുറ്റുപാടുകളിൽ ക്രൈസ്തവരേയും മുസ്ലീങ്ങളേയും ഒരുമിച്ചു നിർത്താനായാൽ ജനസംഖ്യയുടെ നാല്പതുശതമാനത്തിന്റെ പിന്തുണ ഉറപ്പാക്കാമെന്നും അദ്ദേഹം കണക്കുകൂട്ടി. ചേർത്തലയിൽ മത്സരിക്കാനുള്ള തീരുമാനത്തിന്റെ പിന്നിലും ഈ കണക്കുകൂട്ടലാണുള്ളത്. ഇതിനു പുറമേ ചാരായനിരോധനം വഴി സ്ത്രീസമുദായത്തെ തന്നോടൊപ്പം കൂട്ടാമെന്നും അദ്ദേഹം കണക്കുകൂട്ടി. അതിന്റെ ഫലമായി അഞ്ചുലക്ഷത്തോളം വരുന്ന തൊഴിലാളികൾ തെരുവിലാക്കപ്പെടുകയാണെന്ന ദുരന്തം . പക്ഷെ അദ്ദേഹം മൂടിവച്ചു. ആന്ധ്രയിൽ വനിതാ പ്രസ്ഥാനമായി മാറിയതാണ് മദ്യനിരോധനം. എൻ.ടി. രാമറാവു അതിനെ തന്റെ രാഷ്ട്രീയ ഭാഗ്യത്തിനായി പ്രയോജനപ്പെടുത്തി. എന്നാൽ ആന്റണിക്ക് അതിന് കഴിഞ്ഞിട്ടില്ല. മദ്യനിരോധനവും, രണ്ടു രൂപയ്ക്ക് ഒരു കിലോ അരിയും രാഷ്ട്രീയപ്പാർട്ടികളുടെ ദേശീയ അജണ്ടയിൽ അധികം വൈകുംമുമ്പേ സ്ഥാനം പിടിച്ചേക്കും. അതും ആന്റണി മുന്നിൽക്കണ്ടിരുന്നു. ചാരായനിരോധനത്തിലൂടെ തന്നോടൊപ്പം കൊണ്ടുവരാൻ കഴിഞ്ഞവരിൽ ഭൂരിപക്ഷവും കോൺഗ്രസ് വോട്ടുബാങ്കിൽപ്പെട്ടവരായിരുന്നുവെന്ന യാഥാർത്ഥ്യം, ആന്റണി മനസ്സിലാക്കിയിട്ടില്ല. തിരുവനന്തപുരം തീരപ്രദേശം ഇതിനൊരു ദൃഷ്ടാന്തമാണ്. ചാരായനിരോധനത്തിൽ ആഹ്ളാദിക്കുന്ന ആ പ്രദേശത്തുള്ളവർ തലമുറകളായി കോൺഗ്രസ്സിന്റെ വോട്ടർമാരാണ്. മറ്റു പ്രദേശങ്ങളിലും ഇതാണ് അവസ്ഥ. ഒരു ആദർശം എന്നതിനപ്പുറം, ഒരു രാഷ്ട്രീയ തന്ത്രമായി മാത്രമേ ചാരായനിരോധനത്തെ നിരീക്ഷകർ കാണുന്നുള്ളൂ. വിദേശമദ്യഷോപ്പുകളിൽ, വിദേശമദ്യത്തിന്റെ വില ഇരുന്നൂറു ശതമാനം വർദ്ധിച്ചെങ്കിലും, അതിന് ആനുപാതികമായി വില്പനയിൽ വർദ്ധനവുണ്ടായിട്ടുണ്ടെന്ന വസ്തുത കാണാതിരുന്നു കൂട. സാമൂഹിക പരിഷ്കാരങ്ങൾ പകുതിവച്ചു നടത്തുന്നതിന്റെ നല്ലൊരുദാഹരണമാണിത്.

ഭരണമുന്നണിയുടെ തിരഞ്ഞെടുപ്പിലെ ജയാപജയങ്ങളെ തീരുമാനിക്കുന്നതിൽ കരുണാകരൻ ഫാക്ടർ നിർണ്ണായകമാണ്. ആന്റണി തനിക്കെതിരെ നടത്തുന്ന രാഷ്ട്രീയ സമരത്തിന്റെ പ്രത്യാഘാതങ്ങളെപ്പറ്റി കരുണാകരൻ ബോധവാനാണ്. ഭരണമുന്നണിക്ക് അൻപതിൽ കൂടുതൽ സീറ്റുകൾ കിട്ടിയാൽ, കേരളത്തിലെ കോൺഗ്രസ്സിലുള്ള തന്റെ സ്ഥാനം എന്നന്നേയ്ക്കുമായി നഷ്ടപ്പെടുമെന്ന് അദ്ദേഹത്തിന്നറിയാം. അതുകൊണ്ടു തന്നെ ആന്റണിയുടെ രാഷ്ട്രീയമായ പരാജയം കരുണാകരന്റെ നിലനില്പിന് ആവശ്യമായിരിക്കുന്നു. ഇക്കഴിഞ്ഞ ഏതാനും ദിവസങ്ങളിൽ കരുണാകരൻ നടത്തിയിട്ടുള്ള പ്രസ്താവനകളിൽ ഇക്കാര്യം പകൽപോലെ വ്യക്തമായിട്ടുണ്ട്. സ്ഥാനാർത്ഥി നിർണ്ണയത്തിൽ കരുണാകരനെ മറികടന്ന് പ്രവർത്തിക്കാൻ ആന്റണി ധൈര്യം കാണിച്ചത്, ഭാവിയിൽ നടക്കാൻ പോകുന്ന മത്സരത്തിന്റെ സൂചനയായിരുന്നു. തൃശൂരിൽ നിന്നും ലോക്സഭയിലെത്തുകയും, കേരളത്തിൽ ഭരണമുന്നണി പ്രതിപക്ഷത്താവുകയും ചെയ്യുക എന്നതാണ് കരുണാകരന്റെ ആവശ്യം. ഈ രാഷ്ട്രീയ യാഥാർത്ഥ്യങ്ങളാണ് ഭരണമുന്നണിയെ തോൽവിയിലേക്ക് നയിക്കുന്ന ഘടകങ്ങളിൽ ഒന്ന്.

അഞ്ചുകൊല്ലത്തെ ഭരണത്തിന്റെ ഒരു ബാക്കി പത്രം തയാറാക്കേണ്ട സന്ദർഭം കൂടിയാണല്ലോ, ആസന്നമായിരിക്കുന്നത്. ഭരണമുന്നണിക്ക് വീണ്ടും അധികാരം കിട്ടുകയെന്നു വച്ചാൽ, കേരളം മറ്റൊരു വടക്കേ ഇന്ത്യൻ സ്റ്റേറ്റാവുക എന്നതായിരിക്കും സംഭവിക്കുക.

ജാതി ആയുധമാക്കി സമ്മർദ്ദഗ്രൂപ്പുകൾ നടത്തിവന്നിരുന്ന പൊതുമുതൽ കവർച്ചയ്ക്ക് കേരളം നിന്നുകൊടുക്കേണ്ടിവരും. ഇതിനൊരു വിരാമമിടാൻ വേണ്ടിയാണ് വോട്ടർമാർ ഇടതുമുന്നണിയിലേക്ക് തിരിഞ്ഞിരിക്കുന്നത്. അഞ്ചുകൊല്ലം നടന്ന അഴിമതികളെപ്പറ്റി സവിസ്തരമായൊരു അന്വേഷണം നടത്താൻ പുതുതായി അധികാരത്തിൽ വരുന്ന ഇടതുമുന്നണി ഭരണം തയാറാവണം. കള്ളന്മാർക്കുള്ളതല്ല പൊതുജീവിതം എന്ന് ഇനിയെങ്കിലും ഉറപ്പുവരുത്തണം. അധികാരമുപയോഗിച്ച് അവിഹിതമായി സ്വത്തുണ്ടാക്കിയ ഒരാളെയെങ്കിലും കൈയാമം വച്ച് പൊതുനിരത്തിലൂടെ നടത്താൻ ഭരണകൂടം തയാറായാൽ മാത്രം മതി, കള്ളന്മാരുടെ നെഞ്ചിൽ തീ കത്താൻ. അങ്ങനെ ധീരവും മാതൃകാപരവുമായ നിയമനടപടികളെടുക്കുന്നതോടൊപ്പം , വിദ്യാഭ്യാസരംഗം സമൂലം അഴിച്ചുപണിയാനും മുന്നോട്ടുവരണം. സംസ്കാരമുള്ള ഒരു ജനതയ്ക്കു മാത്രമേ, സംസ്കാരഭദ്രമായ ഒരു രാഷ്ട്രീയം സൃഷ്ടിക്കാനാവൂയെന്ന വസ്തുത മറക്കരുത്. ഇതിന്റെ അർത്ഥം നഷ്ടപ്പെട്ട ആത്മാഭിമാനം വീണ്ടെടുക്കുക എന്നതാണ്. കേരളത്തിലെ ജനങ്ങൾ അതിനുള്ള ഒരുക്കത്തിലാണ്. വ്യക്തിനിഷ്ഠവും, സ്വാർത്ഥപരവുമായ രാഷ്ട്രീയ കളികൾക്ക് ഹംസഗാനമാകണം ഈ വോട്ടെടുപ്പ്. എങ്കിൽ മാത്രമേ മലയാളിയുടെ സ്വത്വം രക്ഷപ്പെടൂ.

**-രാഷ്ട്രീയലേഖകൻ**





കെ. ബാലചന്ദ്രൻ

**വോട്ടെടുപ്പിന് ഇനി ഏതാനും ദിവസങ്ങൾ മാത്രം. രാഷ്ട്രീയ കക്ഷികൾ അവരുടെ എല്ലാ നീക്കങ്ങളും നടത്തിക്കഴിഞ്ഞു. രഹസ്യമായും പരസ്യമായുമുള്ള ബന്ധങ്ങളും ഉറപ്പിച്ചുകഴിഞ്ഞു. അഞ്ചു കൊല്ലം പൂർത്തിയാക്കി വീണ്ടും ജനവിധി തേടിയെത്തിയിരിക്കുന്ന ഭരണമുന്നണിയെ കേരളം നിരാകരിക്കുമെന്നാണ് സൂചനകൾ**

# ഇടതുമുന്നണിയെ ഭരണമേല്പിക്കാൻ കേരളം ഒരുങ്ങുന്നു

**മു**ൻ തിരഞ്ഞെടുപ്പുകളിലൊന്നും ദൃശ്യമാകാത്ത അടിയൊഴുക്കാണ് കേരളത്തിൽ. പ്രചണ്ഡമായ പ്രചാരണങ്ങളില്ല. അമിതമായ ആത്മവിശ്വാസത്തോടെയുള്ള അവകാശവാദങ്ങളില്ല. ആരവമില്ല, ആർപ്പുവിളിയില്ല. വോട്ടർമാരും നിശബ്ദരാണ്.

തിരഞ്ഞെടുപ്പു പ്രഖ്യാപനത്തിനു മുമ്പേ ആവശ്യമായ തയ്യാറെടുപ്പു നടത്തിയിരുന്നതിനാൽ പ്രചാരണത്തിന്റെയും പ്രവർത്തനത്തിന്റെയും കാര്യത്തിൽ എൽ. ഡി. എഫ് വളരെയേറെ മുന്നോട്ടു പോയിരുന്നു. തിരഞ്ഞെടുപ്പ് പ്രവർത്തനത്തിന്റെ രണ്ടാം റൗണ്ട് അവസാനിക്കാറാകുമ്പോൾ പല മണ്ഡലങ്ങളിലും യു. ഡി. എഫ് സ്ഥാനാർത്ഥികൾക്ക് ഫസ്റ്റ് ഗിയറിൽ നിന്ന് മാറാനായിട്ടില്ല.

കേരളത്തിന്റെ തെക്കും വടക്കും കെട്ടിയടച്ചാണ് എൽ.ഡി.എഫ് രംഗത്തു നിൽക്കുന്നത്. മദ്ധ്യകേരളത്തിലെ യു. ഡി. എഫിന്റെ പ്രതിരോധനിരയെ തകർക്കാനുള്ള പടപ്പുറപ്പാട് നടത്തിക്കൊണ്ടിരിക്കുന്നു. '87 ആവർത്തിക്കുമെന്ന ഉറച്ചവിശ്വാസത്തിലാണ് എൽ. ഡി. എഫ്.

' ഈ തിരഞ്ഞെടുപ്പിൽ എല്ലാ രാഷ്ട്രീയ ഘടകങ്ങളും ഞങ്ങൾക്ക് അനുകൂലമാണ്. ഒരു ഭരണ മാറ്റത്തിനായി ജനങ്ങൾ വിധിയെഴുതുമെന്ന് ഞങ്ങൾക്ക് ഉറച്ചവിശ്വാസമുണ്ട്.'- സി.പി. എം സംസ്ഥാന കമ്മിറ്റി അംഗം ചടയൻ ഗോവിന്ദൻ പറഞ്ഞു.

എന്നാൽ യു. ഡി. എഫ് വിജയം ആവർത്തിക്കുമെന്നാണ് കൺവീനർ കെ. ശങ്കരനാരായണൻ അഭിപ്രായപ്പെട്ടത്. "സിറ്റിംഗ് സീറ്റുകളിൽ ചിലത് യു. ഡി. എഫിന് നഷ്ടപ്പെടും. പകരം പുതിയ കുറെ സീറ്റുകൾ ലഭിക്കും. യു. ഡി. എഫിന്റെ അംഗബലം ഇത്തവണ കൂടുകയും ചെയ്യും"- ശങ്കരനാരായണൻ തറപ്പിച്ചു പറയുന്നു.

എൽ. ഡി. എഫിന്റെ സാദ്ധ്യതകൾ എന്തൊക്കെയാണ്?

ചടയൻ ഗോവിന്ദന് മറുപടിയുണ്ട്. " കേരളത്തിലെയും ഇന്ത്യയിലെയും പൊതുവായ രാഷ്ട്രീയ സ്ഥിതി പ്രധാനമാണ്. കേന്ദ്രത്തിലും കേരളത്തിലും കഴിഞ്ഞ അഞ്ചുവർഷത്തെ ഭരണത്തിന്റെ കെടുതികൾ ജനങ്ങളുടെ മുമ്പിലുണ്ട്. പിന്നെ അഴിമതി. ഞെട്ടിപ്പിക്കുന്ന അഴിമതികളാണ് ഓരോ ദിവസവും പുറത്തുവന്നു കൊണ്ടിരിക്കുന്നത് . സ്ത്രീകൾക്കെതിരെയുള്ള അതിക്രമങ്ങൾ പറയാനുണ്ടോ. സൂര്യനെല്ലി സംഭവം തന്നെ എടുക്കാം. കുര്യൻ അതിൽ കുറ്റവാളിയാണോ അല്ലയോ എന്ന പ്രശ്നം വാദത്തിനുവേണ്ടി മാറ്റിവച്ചാൽത്തന്നെയും ആ സംഭവം കേരളത്തിൽ തന്നെയാണോ നടന്നതെന്ന് വിശ്വസിക്കാൻ പ്രയാസമില്ലേ. മുസ്ലീം സമുദായത്തിലുണ്ടായ ഭിന്നിപ്പ് യു. ഡി. എഫിന് അനുകൂലമാവുമോ. എല്ലാറ്റിനുമുപരി എൻ. എസ്. എസ്സിന്റെ നിലപാട്. എൻ. എസ്. എസ് ഒരു പ്രശ്നമാകില്ലെന്നാണ് ആന്റണി പറയുന്നത്. എൻ. എസ്. എസ്സും എൻ. ഡി. പിയും ഒരു പ്രശ്നമല്ലെങ്കിൽ പിന്നെന്തിന് അവരെ 20 വർഷം മുന്നണിയിൽ കൊണ്ടുനടന്നു. ഇങ്ങനെ നോക്കിയാൽ എൽ. ഡി. എഫിന് എതിരായി ഈ തിരഞ്ഞെടുപ്പിൽ ഒരു ഘടകവുമില്ല."

'ചാരായനിരോധനം ഒരു സുപ്രധാന ഘടകമാണ്'- ശങ്കരനാരായണൻ ചൂണ്ടിക്കാട്ടി. അദ്ദേഹം തുടർന്നു: " സ്ത്രീകൾക്കിടയിൽ ചാരായനിരോധനം ഒരു തരംഗം തന്നെ സൃഷ്ടിച്ചിരിക്കുന്നു.'

പിന്നെ വേറെന്തുണ്ട് യു. ഡി. എഫിന് അനുകൂലമായ ഘടകങ്ങൾ?

ശങ്കരനാരായണൻ : "കഴിഞ്ഞ അഞ്ചുകൊല്ലം കൊണ്ട് ഗവൺമെന്റ് കൈവരിച്ച നേട്ടങ്ങൾ. അഴിമതിക്കെതിരെയുള്ള യു. ഡി. എഫിന്റെ പോരാട്ടം."

അവകാശവാദങ്ങൾ ഇങ്ങനെ പോകവേ ചാരായനിരോധനം വോട്ടർമാരിൽ എത്രത്തോളം ചലനം സൃഷ്ടിച്ചുവെന്ന് പറയാൻ കഴിയാത്ത അവസ്ഥ നിലനിൽക്കുന്നു. ചാരായനിരോധനത്തെ എൽ. ഡി. എഫ് എഴുതിത്തള്ളുന്നില്ല.



" ചാരായം മാത്രമാണോ ഇവിടത്തെ ഏറ്റവും വലിയ പ്രശ്നം. ചാരായനിരോധനത്തിന്റെ പേരിൽ സ്ത്രീകൾ വരിനിൽക്കുമെന്ന് പറയുന്നത് അസംബന്ധമാണ്. അസാധാരണമായ വിലക്കയറ്റം ഒരു പ്രശ്നമല്ലേ. വെള്ളവും വെളിച്ചവും ഈ ഗവൺമെന്റ് നിഷേധിച്ചത് നിസ്സാരകാര്യമാണോ. ചാരായനിരോധനത്തിന്റെ പുറകിലുള്ള രാഷ്ട്രീയ ലക്ഷ്യം ഞങ്ങൾ തുറന്നുകാട്ടുന്നുണ്ട്. ചാരായനിരോധനമല്ല. മദ്യവർജ്ജനമാണ് നാടിന്നാവശ്യം."- എൽ. ഡി. എഫ് കേന്ദ്രങ്ങൾ വിശദീകരിക്കുന്നു.

രാജീവ്വധം സൃഷ്ടിച്ച സഹതാപതരംഗം വീശിയടിച്ചിട്ടു കൂടി കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ഇരുമുന്നണികൾക്കും ലഭിച്ച മൊത്തം വോട്ടിന്റെ വ്യത്യാസം ഒന്നരലക്ഷത്തോളം മാത്രമായിരുന്നു. അതിൽ തന്നെ എൺപതോളം മണ്ഡലങ്ങളിലെ ഭൂരിപക്ഷം , 3000 ത്തിൽ താഴെയായിരുന്നു. ഈ സാഹചര്യത്തിലാണ് എൻ. എസ്. എസ്സിന്റെ രാഷ്ട്രീയ നിലപാട് നിർണ്ണായകമാവുന്നത്.

സംസ്ഥാനത്തെ ഒരു നിയമസഭാ മണ്ഡലത്തിൽ ശരാശരി 140 ബൂത്തുകളാണ്. ഒരു ബൂത്തിൽ 50 വോട്ടുകൾ യു. ഡി. എഫിനെതിരെ എൻ. എസ്. എസ്സിന്റെ ആഹ്വാനം അനുസരിച്ച് എൽ. ഡി. എഫിന് അനുകൂലമായി വീഴും. 80 മണ്ഡലങ്ങളിലെ ഗതി നിർണ്ണയിക്കാൻ അതുമതി- എൻ. എസ്. എസ് നേതൃത്വത്തിന്റെ അവകാശവാദമാണിത്.

50 എന്നതിന് പകരം 25 വോട്ട് ആയാലും ഒരു മണ്ഡലത്തിൽ 3,500 വോട്ട് യു. ഡി. എഫിന് എതിരാകും. ഇവിടെയാണ് എൽ. ഡി. എഫിന്റെ സാദ്ധ്യത തിളങ്ങുന്നത്.

ഇതിനുപുറമേ പ്രധാനപ്പെട്ട പല മണ്ഡലങ്ങളിലും നിർണ്ണായക വോട്ടുകളായി ശിവഗിരി സംരക്ഷണസമിതി നിൽക്കുന്നുണ്ട്.

മറ്റൊരു ഘടകം കൂടി എൽ. ഡി. എഫിന് അനുകൂലമാണ്. കേന്ദ്രത്തിൽ കോൺഗ്രസ്സിന് ഭൂരിപക്ഷം ലഭിക്കില്ലെന്ന വിശ്വാസം വ്യാപകമാണ്. കേന്ദ്രത്തിലും കേരളത്തിലും ഒരേ ഭരണം എന്ന യു. ഡി. എഫിന്റെ മുദ്രാവാക്യത്തിന് ഈ സാഹചര്യം പ്രഹരമേല്പിക്കുന്നു. കേന്ദ്രത്തിൽ കോൺഗ്രസ് വരില്ലെങ്കിൽ കേരളത്തിൽ യു. ഡി. എഫിന് എന്തിനുവോട്ട് ചെയ്യണം എന്ന് വോട്ടർമാർ ചിന്തിച്ചു തുടങ്ങിയിരിക്കുന്നുവെന്ന് സി. പി. ഐ സംസ്ഥാന സെക്രട്ടറി പി.കെ.വാസുദേവൻനായർ



പറയുന്നു.

എൻ. എസ്. എസ് എൽ. ഡി. എഫിനോടൊപ്പമെങ്കിൽ എസ്. എൻ. ഡി. പി തങ്ങളോടൊപ്പം നിൽക്കുന്നതിനാൽ ബാലൻസ് ചെയ്യുമെന്ന് യു. ഡി. എഫ് നേതൃത്വം പറയുന്നു.

എന്നാൽ ഈഴവ സമുദായം എൽ. ഡി. എഫിന് എതിരാകാൻ യാതൊരു സാദ്ധ്യതയുമില്ലെന്ന് എൽ. ഡി. എഫ് നേതാക്കൾ ചൂണ്ടിക്കാട്ടുന്നു. അവർ ഇങ്ങനെ വിശദീകരിച്ചു: തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളിലേക്ക് ഈയിടെ നടന്ന തിരഞ്ഞെടുപ്പിൽ എസ്. എൻ. ഡി.പിയോഗം യു. ഡി. എഫിന് പിന്തുണ പ്രഖ്യാപിച്ചിരുന്നല്ലോ. എന്നിട്ട് ഫലം വന്നപ്പോൾ എന്തുണ്ടായി? എസ്. എൻ. ഡി. പി. യോഗത്തിന്റെ ചില നേതാക്കൾ മാത്രമാണ് കോൺഗ്രസ്സിന്റെ പുറകേ നടക്കുന്നത്. ഈഴവ സമുദായത്തിലെ ഞങ്ങളുടെ പരമ്പരാഗത വോട്ടർമാർ എൽ. ഡി. എഫിനോടൊപ്പം ഉറച്ചുനിൽക്കുന്നു. കൂടാതെ മുൻകാലങ്ങളിൽ ലഭിക്കാത്ത വോട്ടു കൂടി ഇത്തവണ ഈ വിഭാഗത്തിൽ നിന്ന് എൽ. ഡി. എഫിന് ലഭിക്കും."

തിരഞ്ഞെടുപ്പിന് ഇനി ദിവസങ്ങൾ മാത്രം ശേഷിക്കവേ ജില്ലകളിലെ ചിത്രം ഏതാണ്ടുവ്യക്തമായി വരുന്നുണ്ട്. തിരുവനന്തപുരം കൊല്ലം ജില്ലകൾ യു. ഡി. എഫിനെ കൈവിടുമെന്ന് ഇപ്പോൾ ഏറെക്കുറെ ഉറപ്പായിക്കഴിഞ്ഞു. യു. ഡി. എഫിന്റെ നേതാക്കൾ ഇക്കാര്യം രഹസ്യമായെങ്കിലും സമ്മതിക്കാൻ മടിക്കുന്നില്ല.

തിരുവനന്തപുരം ജില്ലയിൽ ആകെ സീറ്റ് 14. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ യു. ഡി. എഫിന് ഒൻപതും എൽ. ഡി. എഫിന് അഞ്ചും സീറ്റുകളാണ് ലഭിച്ചത്. എന്നാൽ ആസ്ഥിതി മാറാൻ പോവുകയാണ്. ഏഴ് സീറ്റിൽ എൽ. ഡി. എഫ് ജയിക്കുമെന്ന് ഇതിനകം ഉറപ്പായിട്ടുണ്ട്. കഴിഞ്ഞ തവണത്തെക്കാൾ രണ്ട് സീറ്റ് അധികം. കോവളം. വർക്കല. വാമനപുരം. കഴക്കൂട്ടം. കിളിമാനൂർ. തിരുവനന്തപുരംനോർത്ത്. നേമം എന്നിവയാണ് ആ സീറ്റുകൾ. പുറമേ ആറ്റിങ്ങൽ. പാറശ്ശാല. നെടുമങ്ങാട് എന്നീ സീറ്റുകളിൽ രണ്ടെണ്ണത്തിന് എൽ. ഡി. എഫിന് സാദ്ധ്യതയുണ്ടെന്നാണ് വിലയിരുത്തൽ.

കൊല്ലത്തെ 12 സീറ്റുകളിൽ കഴിഞ്ഞതവണ ഏഴ് യു. ഡി. എഫിനും അഞ്ച് എൽ. ഡി. എഫിനുമായിരുന്നു. മൂന്ന് സീറ്റ് വർദ്ധിച്ച് എൽ. ഡി. എഫിന്റെ അംഗബലം എട്ടായി ഉയരുമെന്നാണ് ഇപ്പോഴത്തെ ട്രെൻഡ് വ്യക്തമാക്കുന്നത്. കുന്നത്തൂർ. ചവറ. കരുനാഗപ്പള്ളി, ചടയമംഗലം. പത്തനാപുരം. ഇരവിപുരം. കുണ്ടറ. നെടുവത്തൂർ എന്നിവയാണ് എൽ. ഡി. എഫിന് ലഭിക്കാൻ പോകുന്ന മണ്ഡലങ്ങൾ.

ആലപ്പുഴ കഴിഞ്ഞതവണത്തെ തിരഞ്ഞെടുപ്പിൽ യു. ഡി. എഫിന് ഒൻപതും എൽ. ഡി. എഫിന് അഞ്ചും സീറ്റു വീതം ലഭിച്ചു. എൽ. ഡി. എഫ് സ്ഥാനാർത്ഥിയായി ജയിച്ച കെ. ആർ. ഗൗരിയമ്മ പിന്നീട് യു. ഡി. എഫ് പക്ഷത്തായി. ഇത്തവണ നാലിൽ നിന്ന് (ഗൗരിയമ്മ ഒഴികെ) രണ്ട് സീറ്റ് വർദ്ധിച്ച് ആറു സീറ്റ് എൽ. ഡി. എഫിന് ലഭിക്കാനാണ് സാദ്ധ്യത. മാരാരിക്കുളം. കുട്ടനാട്. ഹരിപ്പാട്. അമ്പലപ്പുഴ. കായംകുളം. പന്തളം എന്നിവയാണ് ആ മണ്ഡലങ്ങൾ.

തൃശൂർ ജില്ലയിലെ 14 സീറ്റുകളിൽ കഴിഞ്ഞ തവണ യു. ഡി. എഫിന് പത്തും. എൽ. ഡി. എഫിന് നാലും സീറ്റാണ് ലഭിച്ചത്. ഗുരുവായൂർ ഉപതിരഞ്ഞെടുപ്പിൽ പി.ടി. കുഞ്ഞുമുഹമ്മദ് ജയിച്ചപ്പോൾ എൽ. ഡി. എഫിന്റെ അംഗബലം അഞ്ചായി. ഇത്തവണ മൂന്നു സീറ്റു കൂടി അധികമായി ലഭിക്കുമെന്നാണ് വിലയിരുത്തൽ. കൊടുങ്ങല്ലൂർ. ചേർപ്പ്. ഇരിങ്ങാലക്കുട . ഒല്ലൂർ. ചേലക്കര. മണലൂർ. മാള. കുന്നംകുളം എന്നിവയാണ് ആ സീറ്റുകൾ.

1987 ആവർത്തിക്കുമെന്ന രീതിയിലേക്കാണ് എറണാകുളം ജില്ലയിലെ സ്ഥിതിഗതി. '87ൽ എൽ. ഡി. എഫിന് എട്ടും യു. ഡി. എഫിന് ആറു സീറ്റുകളുമാണ് ലഭിച്ചത്.

1991-ൽ അത് പാടെ മറിഞ്ഞു. എൽ. ഡി. എഫിന് രണ്ടും യു. ഡി. എഫിന് 12 സീറ്റുമായി. പിന്നീട് ഞാറയ്ക്കലിൽ ഉപതിരഞ്ഞെടുപ്പ് നടന്നപ്പോൾ ഒരു സീറ്റുകൂടി എൽ. ഡി. എഫിന് ലഭിച്ചു. ഇത്തവണ ആറു സീറ്റ് എൽ. ഡി. എഫിന് ലഭിക്കുമെന്ന് ഉറപ്പായിട്ടുണ്ട്. വടക്കേക്കര. പറവൂർ. ഞാറയ്ക്കൽ. പള്ളുരുത്തി. അങ്കമാലി. കുന്നത്തുനാട് എന്നിവയാണ് ആ സീറ്റുകൾ.

കണ്ണൂരിലും എൽ. ഡി. എഫ് സ്ഥിതി മെച്ചപ്പെടുത്തും. 1991-ൽ എൽ. ഡി. എഫിന് ആറും യു. ഡി. എഫിന് നാലും സീറ്റു ലഭിച്ചു. ഇത്തവണ രണ്ട് സീറ്റ് വർദ്ധിച്ച് എട്ടാകുമെന്നാണ് വിലയിരുത്തൽ. കൂത്തുപറമ്പ്. തലശ്ശേരി. എടയ്ക്കാട്. അഴീക്കോട്. പയ്യന്നൂർ. തളിപ്പറമ്പ് എന്നീ സീറ്റുകളും കണ്ണൂർ. പേരാവൂർ. പെരിങ്ങളം എന്നിവയിൽ ഏതെങ്കിലും രണ്ട് സീറ്റും ലഭിക്കാനാണ് സാദ്ധ്യത തെളിഞ്ഞിരിക്കുന്നത്.

കോഴിക്കോട് കഴിഞ്ഞതവണ എൽ. ഡി. എഫിന് ഏഴും യു. ഡി. എഫിന് അഞ്ചുസീറ്റും ലഭിച്ചു. ഇത്തവണ എൽ. ഡി. എഫിന്റെ അംഗസംഖ്യ ഒൻപതായി ഉയരാനാണ് സാദ്ധ്യത. വടകര. മേപ്പയ്യൂർ. നാദാപുരം. പേരാമ്പ്ര. ബാലുശ്ശേരി. ബേപ്പൂർ എന്നീ സീറ്റുകളും കോഴിക്കോട് - ഒന്ന്. കോഴിക്കോട്- രണ്ട്. കൊയിലാണ്ടി . കുന്നമംഗലം എന്നീ സീറ്റുകളിൽ ഏതെങ്കിലും മൂന്നെണ്ണവും ആണ് എൽ. ഡി. എഫിന് കിട്ടാൻ സാധ്യതയുള്ളതായി വിലയിരുത്തപ്പെടുന്നത്.

മലപ്പുറം . കോട്ടയം എന്നീ ജില്ലകളിൽ രണ്ടും പത്തനംതിട്ട. പാലക്കാട്, ഇടുക്കി. വയനാട്. കാസർകോട് എന്നീ ജില്ലകളിൽ ഓരോസീറ്റും വീതം എൽ.ഡി. എഫിന് കഴിഞ്ഞതവണത്തെക്കാൾ കൂടുതൽ കിട്ടുമെന്ന ഉറച്ച വിശ്വാസത്തിലാണ് എൽ. ഡി. എഫ് കേന്ദ്രങ്ങൾ. കഴിഞ്ഞതവണ 49 ആയിരുന്നു എൽ. ഡി. എഫിന്റെ അംഗബലം.

ഇപ്പോഴത്തെ കണക്കുകൂട്ടലിൽ ഏറ്റക്കുറച്ചിൽ ഉണ്ടായേക്കാം. ചില സീറ്റുകളിൽ നിർണ്ണായകമായ ഐ. എൻ. എൽ. ബി. ജെ. പി നിലപാടുകൾ അവസാനനിമിഷം ഏതുരീതിയിലാണ് നയിക്കുമെന്ന് ഉറപ്പിക്കാനാവാത്ത സ്ഥിതി നിലനിൽക്കുന്നുണ്ട്. ഈ സാഹചര്യത്തിലും എഴുപതിനും എൺപതിനും ഇടയ്ക്ക് സീറ്റ് ലഭിക്കുമെന്ന് ഏറ്റവും അവസാനം മണ്ഡലങ്ങളിൽ നിന്ന് ലഭിച്ച റിപ്പോർട്ടുകളുടെ വെളിച്ചത്തിൽ എൽ. ഡി. എഫ് വിലയിരുത്തുന്നു.

തിരഞ്ഞെടുപ്പിന് ഇനിയും ദിവസങ്ങൾ ശേഷിക്കുന്നു. തിരഞ്ഞെടുപ്പ് ഫലം മാറിമറിയാൻ അധികസമയമൊന്നും വേണ്ട. ഇനിയുള്ള ദിവസങ്ങളിൽ യു. ഡി. എഫിന് അനുകൂലമാകുന്ന തരത്തിൽ ക്രിസ്ത്യൻ - മുസ്ലീം വോട്ടർമാർക്കിടയിൽ ഏകീകരണം നടക്കുമെന്ന് യു. ഡി. എഫ് കേന്ദ്രങ്ങൾ കണക്കു കൂട്ടുന്നുണ്ട്. പിന്നെ കഴിഞ്ഞ കാലങ്ങളിൽ സംഭവിച്ചപോലെ അവസാനനിമിഷത്തിൽ ബി. ജെ.പി യു. ഡി. എഫിന് അനുകൂലമായ നിലപാട് എടുത്താൽ എൽ. ഡി. എഫിന്റെ വിലയിരുത്തൽ തിരുത്തേണ്ടിവരും. ഇതിനൊക്കെ പുറമേ ചാരായനിരോധനം എങ്ങനെ പ്രതിഫലിക്കുമെന്നതും കൃത്യമായ ഒരു പ്രവചനം അസാധ്യമാക്കുന്നു.

ഇനി എല്ലാ വിലയിരുത്തലുകളെയും അമ്പരിപ്പിച്ചുകൊണ്ട് ഒരു തരംഗത്തിലൂടെ എൽ. ഡി. എഫ് നൂറിനപ്പുറം കടന്നേക്കുമെന്നുള്ള ഒരു ചിന്താഗതിയും ഉണ്ട്.





എം.ബി. സന്തോഷ്

# 91നെ ഇത്തവണ മറക്കും

## തിരുവനന്തപുരം



കഴിഞ്ഞതവണ തിരുവനന്തപുരം ജില്ലയിലെ 14 നിയമസഭാസീറ്റിൽ ഒമ്പതെണ്ണം ഐക്യ ജനാധിപത്യമുന്നണിക്കു ലഭിച്ചപ്പോൾ അഞ്ചെണ്ണം ഇടതുമുന്നണിയോടൊപ്പമായിരുന്നു. ഇതിൽ കോവളം മണ്ഡലത്തിൽനിന്നു തിരഞ്ഞെടുപ്പിൽ ഇടതുമുന്നണിയിലെ എ. നീലലോഹിതദാസൻനാടാർ ചുരുങ്ങിയ വോട്ടുകൾക്കു വിജയിച്ചെങ്കിലും കോടതിവിധിയിലൂടെ എതിർസ്ഥാനാർത്ഥി ജോർജ്ജ് മസ്ക്രീൻ നിയമസഭാംഗമായതോടെയാണ് ഐക്യ ജനാധിപത്യമുന്നണിയുടെ അംഗസംഖ്യ ഒമ്പതായി ഉയർന്നത്.

അതിനു തൊട്ടുമുമ്പു നടന്ന (1987) തിരഞ്ഞെടുപ്പിൽ ജില്ലയിൽ ഇടതുമുന്നണി അക്ഷരാർത്ഥത്തിൽത്തന്നെ അശ്വമേധം നടത്തുകയായിരുന്നു. പതിനാലിൽ 13 എണ്ണത്തിലും വിജയിച്ചത് ഇടതുസ്ഥാനാർത്ഥികൾ. ഇത്തവണ അതാവർത്തിക്കാനുള്ള ശ്രമത്തിലാണ് ഇടതുമുന്നണി.

ഇടതുപക്ഷമുന്നണിയിൽ ഏറ്റവും കൂടുതൽ സീറ്റുകളിൽ. ഏറ്റവും വലിയ കക്ഷിയായ മാർക്സിസ്റ്റ് പാർട്ടി മത്സരിക്കുന്നു-എട്ടെണ്ണത്തിൽ. സി.പി.ഐ. ജനതാദൾ എന്നിവ രണ്ടു മണ്ഡലങ്ങളിൽ വീതം പോരാടുമ്പോൾ കോൺഗ്രസ്സ് (എസ്). കേരളാ കോൺഗ്രസ്സ് (ജെ) എന്നിവർ ഓരോ സീറ്റിലാണ് മത്സരിക്കുന്നത്.

ഐക്യ ജനാധിപത്യമുന്നണിയിൽ കോൺഗ്രസ്സ് (ഐ) 12 സീറ്റിൽ മത്സരിക്കുന്നു. എസ്.എൻ.ഡി.പിക്കു വിട്ടുകൊടുത്ത രണ്ടു സീറ്റിൽ ഒരെണ്ണം (വർക്കല) ഇതിൽ ഉൾപ്പെടും. മുസ്ലിം ലിഗ്. ജെ.എസ്.എസ് എന്നിവ ഓരോന്നിൽ വീതം ജനവിധി തേടുന്നു.

മുൻ സ്പീക്കറും ആൻഡമാൻ ലഫ്റ്റനന്റ് ഗവർണറുമായിരുന്ന വക്കം പുരുഷോത്തമൻ. വൈദ്യുതി മന്ത്രി ജി. കാർത്തികേയൻ. സി.പി.എം സംസ്ഥാന കമ്മിറ്റി അംഗങ്ങളായ ആനത്തലവട്ടം ആനന്ദൻ. എം. വിജയകുമാർ. കെ.പി.സി.സി (ഐ) ജനറൽ സെക്രട്ടറി എം.എം. ഹസ്സൻ. കെ.പി.സി.സി (ഐ) ജോയിന്റ് സെക്രട്ടറി ടി. ശരത്ചന്ദ്രപ്രസാദ്. ജനതാദൾ ജനറൽ സെക്രട്ടറി എ. നീലലോഹിതദാസൻ നാടാർ. മുൻ ഡെപ്യൂട്ടി സ്പീക്കർ ഭാർഗ്ഗവി തങ്കപ്പൻ എന്നിവരാണ് മത്സരരംഗത്തുള്ള പ്രമുഖർ.

ബി.ജെ.പി ഒരു മണ്ഡലത്തിലാണ് ഇ[illegible]ന്നണികൾക്കും ശക്തമായ വെല്ലുവിളി ഉയർത്തിയിരിക്കുന്നത്-തിരുവനന്തപുരം ഈസ്റ്റിൽ. ഇവിടെ പാർട്ടിയുടെ മുൻ ജില്ലാ പ്രസിഡന്റും കോർപ്പറേഷൻ കൗൺസിലറുമായ പി. അശോക്കുമാർ മത്സരിക്കുന്നു.

ജില്ലയിൽ ഒരിടത്ത് പി.ഡി.പിയുടെ സാന്നിദ്ധ്യം നിർണ്ണായകമാണ്-തിരുവനന്തപുരം വെസ്റ്റിൽ. പ്രധാന മുന്നണിസ്ഥാനാർത്ഥികളുടെ ജയാപജയ ഘടകങ്ങളെ നിശ്ചയിക്കുന്ന ഇവിടെ പി.ഡി.പി സ്ഥാനാർത്ഥി പാർട്ടിയുടെ ജില്ലാ പ്രസിഡന്റും കോർപ്പറേഷൻ കൗൺസിലറുമായ പൂന്തുറ സിറാജാണ്.

തിരുവനന്തപുരം ജില്ലയിൽ മൂന്നിടത്താണ് 'റിബലു'കൾ പ്രത്യക്ഷപ്പെട്ടിട്ടുള്ളത്. വർക്കല. പാറശ്ശാല എന്നിവിടങ്ങളിൽ കോൺഗ്രസ്സ് (ഐ)ക്കെതിരെയുള്ള റിബൽ സ്ഥാനാർത്ഥികൾ യു.ഡി.എഫിനു ഭീഷണിയുയർത്തുമ്പോൾ നെയ്യാറ്റിൻകരയിൽ ജനതാദളിനെതിരേ കേരള ജനതാദൾ സ്ഥാനാർത്ഥി എൽ.ഡി.എഫിന്റെ വിജയസാദ്ധ്യതയെ നിർണ്ണയിക്കുന്ന ഘടകമായി മാറുന്നു. പാറശ്ശാലയിൽ കോൺഗ്രസ്സ് (ഐ)ക്കെതിരേ മത്സരിക്കുന്ന മുൻ മന്ത്രി സുന്ദരൻനാടാരാണ് മത്സരരംഗത്തുള്ളതിൽ ഏറ്റവും പ്രബലനായ റിബൽ.

എൻ.എസ്.എസ്. ശിവഗിരി. ചാരായനിരോധനം. വിലക്കയറ്റം. സൂര്യനെല്ലി. അഴിമതി എന്നിവയാണ് ഈ തിരഞ്ഞെടുപ്പിൽ ഇരുമുന്നണികളും ജില്ലയിൽ പ്രധാനമായും ഉന്നയിക്കുന്ന പ്രശ്നങ്ങൾ. ഇതിൽ ചാരായനിരോധനം മാത്രമാണ് ഐക്യ ജനാധിപത്യമുന്നണിക്കു നേട്ടം എന്ന നിലയിൽ ഉപയോഗിക്കാനാവുന്ന പ്രചാരണായുധം. തിരഞ്ഞെടുപ്പിനു കഷ്ടിച്ച് ഒരുമാസംമുമ്പ് ഈ നിരോധനം നടപ്പിലാക്കിയത് രാഷ്ട്രീയലക്ഷ്യംവച്ചാണെന്ന് ഇടതുമുന്നണി കുറ്റപ്പെടുത്തുന്നു. ബാക്കി പ്രശ്നങ്ങളിൽ ഐക്യ ജനാധിപത്യമുന്നണി പ്രതിരോധാവസ്ഥയിലാണ്. എൻ.എസ[illegible] ശിവഗിരി പ്രശ്നങ്ങളിൽ മുഖ്യ പ്രതി മു[illegible]കെ. ആന്റണിയും യു.ഡി.എഫുമാണെന്ന് [illegible]ന്നണി കുറ്റപ്പെടുത്തുമ്പോൾ യു.ഡി.എഫിന്റെ ആവനാഴിയിൽ പ്രതിരോധാസ്ത്രങ്ങളില്ലാത്ത അവസ്ഥയാണ്.

പ്രചാരണത്തിന്റെ ആദ്യഘട്ടത്തിൽ ജില്ലയിൽ ഇടതുമുന്നണി കൈവരിച്ച വ്യക്തമായ മുൻതൂക്കം രണ്ടാം റൗണ്ടിലും നിലനിർത്താൻ അവർക്കു സാധിച്ചിട്ടുണ്ട്. സ്ഥാനാർത്ഥിനിർണ്ണയത്തിലെ താളപ്പിഴകളും അനിശ്ചിതത്വങ്ങളുംമൂലം വൈകി. പ്രചാരണരംഗത്തെത്തിയ ഐക്യ ജനാധിപത്യമുന്നണി ചുരുക്കം ചില മണ്ഡലങ്ങളിൽ മാത്രമേ ഒപ്പത്തിനൊപ്പമെത്തിയിട്ടുള്ളു.

തിരുവനന്തപുരം ജില്ലയിലെ 10 മണ്ഡലങ്ങൾ ഇത്തവണ ഇടതുമുന്നണിക്കനുകൂലമായി വിധിയെഴുതുമെന്നാണ് സൂചന. തിരഞ്ഞെടുപ്പിന് ഒരാഴ്ച മുമ്പത്തെ അവസ്ഥയിൽ യു.ഡി.എഫിന് നാലിലേറെസീറ്റ് ഇവിടെ ലഭിക്കാനിടയില്ല. അവസാനം ഉണ്ടായേക്കാവുന്ന അടിയൊഴുക്കുകളിൽ കണ്ണുംനട്ടിരിക്കുകയാണ് യു.ഡി.എഫ് നേതൃത്വം. എന്നിരുന്നാലും അതിന് വലിയൊരു അട്ടിമറി സൃഷ്ടിക്കാനാവുമെന്ന് യു.ഡി.എഫുകാർപോലും കരുതുന്നില്ല.

1987-ലേതിനെക്കാൾ അനുകൂല ഘടകങ്ങളാണ് ഇപ്പോഴുള്ളതെന്ന് ഇടതുപക്ഷ ജനാധിപത്യമുന്നണിവൃത്തങ്ങൾ അവകാശപ്പെടുന്നു. 14-ൽ 13 സീറ്റും ഇടതുമുന്നണി നേടിയാൽ അദ്ഭുതത്തിനവകാശമില്ലെന്നാണ് അവരുടെ വാദം.

എന്നാൽ, വലിയ അവകാശവാദത്തിനൊന്നും യു.ഡി.എഫ് തയ്യാറാകുന്നില്ല. അവർ പരമാവധി കണക്കുകൂട്ടുന്നത് ആറു സീറ്റാണ്. അത്രയും കിട്ടിയാൽ യു.ഡി.എഫിനു നേട്ടമാണെന്ന് ഏറെക്കുറെ പരസ്യമായിത്തന്നെ അവർ സമ്മതിക്കുന്നു.

വർക്കല രാധാകൃഷ്ണൻ സി.പി.എം സ്ഥാനാർത്ഥി ലിസ്റ്റിൽ ഇല്ലെന്നു വന്നപ്പോൾ വർക്കല മണ്ഡലം ഇക്കുറി പിടിച്ചെടുക്കുമെന്നു പ്രഖ്യാപിച്ച കോൺഗ്രസ്സ് (ഐ) നേതാക്കൾക്ക് ഇരുട്ടടിപോലെയാണ് യു.ഡി.എഫ് സ്ഥാനാർത്ഥിപ്പട്ടിക പുറത്തുവന്നത്.

പഞ്ചായത്ത് പ്രസിഡന്റും വർക്കല മണ്ഡലത്തിലാകെ സുപരിചിതനുമായ അലിഹസനാണ് ഇവിടെ ഇടതുമുന്നണി സ്ഥാനാർത്ഥി. എസ്.എൻ.ഡി.പി യോഗം വൈസ് പ്രസിഡന്റ് പ്രിയദർശനൻ കോൺഗ്രസ്സ് (ഐ) സ്ഥാനാർത്ഥിയായി മത്സരിക്കുന്നു. കഴിഞ്ഞ തിരഞ്ഞെടുപ്പുകളിൽ യു.ഡി.എഫിനെ എതിർത്തു പ്രസംഗിച്ചു നടന്ന ആളിനുവേണ്ടി പ്രവർത്തിക്കാനാവില്ലെന്നു പറഞ്ഞ് ഐ.എൻ. ടി.യു.സി (ഐ) നേതാവ് വർക്കല കഹാർ, കെ.പി.സി.സി (ഐ) അംഗം കെ. സുദർശനൻ എന്നിവർ രംഗത്തു വന്നതോടെ മത്സരരംഗത്തെ ചിത്രം മാറിമറിഞ്ഞു. വർക്കല കഹാർ പത്രിക പിൻവലിച്ചെങ്കിലും സുദർശനൻ മത്സരരംഗത്ത് ഉറച്ചുനിന്നതോടെ വർക്കലയിൽ ശക്തമായ ത്രികോണമത്സരത്തിനു വേദിയൊരുങ്ങിയിട്ടുണ്ട്.

എസ്.എൻ.ഡി.പിക്കു നല്കിയ രണ്ടു സീറ്റിലും അവരെ വിജയിപ്പിക്കേണ്ട ബാദ്ധ്യത കോൺഗ്രസ്സിനാണെന്നു നേതാക്കൾ പറയുന്നുണ്ടെങ്കിലും

ഇവിടെ പ്രവർത്തകരിൽ നല്ലൊരു വിഭാഗവും റിബൽ സ്ഥാനാർത്ഥി സുന്ദരേശനോടൊപ്പമാണ്. പ്രചാരണരംഗത്തു വ്യക്തമായ മുൻതൂക്കം സി.പി. എമ്മിലെ അലിഹസനു ലഭിച്ചുകഴിഞ്ഞു. ഇതുവരെയുള്ള സൂചനപ്രകാരം വർക്കലയിൽ ഇപ്പോൾ നടക്കുന്നത് രണ്ടാംസ്ഥാനത്തിനുവേണ്ടിയുള്ള മത്സരമാണ്.

ജില്ലയിൽ ഏറ്റവും ശക്തമായ പോരാട്ടം നടക്കുന്ന മണ്ഡലങ്ങളിലൊന്നാണ് ആറ്റിങ്ങൽ. നീണ്ട ഇടവേളയ്ക്കുശേഷമാണ് വക്കം പുരുഷോത്തമൻ ഇവിടെ യു.ഡി.എഫ് സ്ഥാനാർത്ഥിയായി എത്തിയിട്ടുള്ളത്. 1987-ൽ ജയിക്കുകയും കഴിഞ്ഞതവണ ടി. ശരത്ചന്ദ്രപ്രസാദിനോടു തോല്ക്കുകയും ചെയ്ത ആനത്തലവട്ടം ആനന്ദനാണ് എതിർസ്ഥാനാർത്ഥി. മണ്ഡലത്തിനുള്ളിലെ വ്യക്തിപരമായ സ്വാധീനം തനിക്കു ഗുണകരമാവുമെന്നു വക്കം കണക്കുകൂട്ടുമ്പോൾ പ്രാദേശികപ്രശ്നങ്ങളിൽ (പ്രേംനസീർ കലാഗ്രാമം തുടങ്ങിയവ) കഴിഞ്ഞ എം.എൽ.എ കൈക്കൊണ്ട നിലപാടും എൻ.എസ്.എസ്, ശിവഗിരിപ്രശ്നങ്ങളും തനിക്ക് അനുകൂലമാവുമെന്ന് ആനത്തലവട്ടം ആനന്ദൻ പറയുന്നു. ഇരുമുന്നണികളും ഒപ്പത്തിനൊപ്പം മുന്നേറുന്ന ഇവിടെ പ്രവചനം അസാദ്ധ്യമായ അവസ്ഥയാണുള്ളത്.

കിളിമാനൂരിലെ കമ്മ്യൂണിസ്റ്റ് കോട്ട കാക്കാനാണ് മുൻ സ്പീക്കർ ഭാർഗ്ഗവി തങ്കപ്പന്റെ മത്സരം. കോൺഗ്രസ്സ് (ഐ) യിലെ മൺവിള രാധാകൃഷ്ണനാണ് എതിർസ്ഥാനാർത്ഥി. 12 വർഷത്തോളം എം.എൽ.എയായിരുന്ന ഭാർഗ്ഗവിതങ്കപ്പൻ ഒരിടവേളയ്ക്കുശേഷം വീണ്ടും ഇവിടെ മത്സരരംഗത്തെത്തുമ്പോൾ എതിരാളി നിയമസഭാതിരഞ്ഞെടുപ്പുരംഗത്തു നവാഗതനാണ്. തിരഞ്ഞെടുപ്പുരംഗത്ത് ഇടതുമുന്നണിക്കു വ്യക്തമായ മുൻതൂക്കമുണ്ട്.

സിറ്റിംഗ് എം.എൽ.എ കോലിയക്കോട് കൃഷ്ണൻനായരെ മാർക്സിസ്റ്റ് പാർട്ടിയിൽനിന്നു പുറത്താക്കിയതിന്റെ ആനുകൂല്യത്തിൽ ഉറച്ച മാർക്സിസ്റ്റ് മണ്ഡലമായ വാമനപുരം തിരിച്ചുപിടിക്കാമെന്ന കണക്കുകൂട്ടലിലായിരുന്നു കോൺഗ്രസ്സ് (ഐ) പ്രവർത്തകർ. ഡി.സി.സി (ഐ) പ്രസിഡന്റ് കാവിയാട് ദിവാകരപ്പണിക്കർ ഉൾപ്പെടെ പ്രശസ്തരായ ജില്ലാതല നേതാക്കൾ ഉൾപ്പെടുന്ന മണ്ഡലമായതിനാൽ കോൺഗ്രസ്സ് ഇവിടെ വിജയപ്രതീക്ഷ പുലർത്തുകയും ചെയ്തു. യു.ഡി.എഫ് സീറ്റ് ജെ.എസ്.എസ്സിനു കൈമാറിയതോടെ കോൺഗ്രസ്സ് പ്രവർത്തകരുടെ ആവേശം ചോർന്നു.

കവിയും നാടകകൃത്തുമായ പിരപ്പൻകോടു മുരളി സി.പി.എം സ്ഥാനാർത്ഥിയായി മത്സരിക്കുമ്പോൾ ജെ.എസ്.എസ് സംസ്ഥാന സെക്രട്ടറി അഡ്വ. സി.കെ. സീതാറാമാണ് എതിർ സ്ഥാനാർത്ഥി. ഇരുകൂട്ടർക്കും ബന്ധുബലമുള്ള മണ്ഡലമാണിത്. 'കോലിയക്കോടൻ ഫാക്ടർ' ഈ തിരഞ്ഞെടുപ്പിൽ യു.ഡി.എഫിനെ തുണയ്ക്കുമെന്ന് പ്രചാരണമുണ്ടെങ്കിലും പിരപ്പൻകോട് മുരളി പ്രചാരണരംഗത്ത് വളരെ മുന്നിലാണ്. ഇത്തവണയും വാമനപുരം ഇടതുമുന്നണിയെ തുണയ്ക്കാനാണ് സാദ്ധ്യത.

വൈദ്യുതിമന്ത്രി ജി. കാർത്തികേയനും ആർ.എസ്.പി നേതാവ് കെ.പി. ശങ്കരദാസും ഏറ്റുമുട്ടുന്ന ആര്യനാട്ടും വാശിയേറിയ പോരാട്ടമാണ് നടക്കുന്നത്. വികസനപ്രവർത്തനങ്ങളാണ് കാർത്തികേയന്റെ തുറുപ്പുചീട്ട്. ഇടതുമുന്നണി തുടങ്ങിവച്ച വികസനപ്രവർത്തനങ്ങൾ കാർത്തികേയൻ പൂർത്തിയാക്കിയതേയുള്ളുവെന്നാണ് ശങ്കരദാസിന്റെ നിലപാട്. എൻ.എസ്.എസ്. ശിവഗിരി പ്രശ്നങ്ങളുടെ അടിയൊഴുക്കുണ്ടായേക്കാവുന്ന ഈ മണ്ഡലത്തിൽ ഇപ്പോൾ നേരിയ മുൻതൂക്കം ലഭിച്ചിട്ടുള്ളത് കാർത്തികേയനാണ്.

> 1987-ലേതിനെക്കാൾ അനുകൂല ഘടകങ്ങളാണ് ഇപ്പോഴുള്ളതെന്ന് ഇടതുപക്ഷ ജനാധിപത്യമുന്നണിവൃത്തങ്ങൾ അവകാശപ്പെടുന്നു. 14-ൽ 13 സീറ്റും ഇടതുമുന്നണി നേടിയാൽ അദ്ഭുതത്തിനവകാശമില്ലെന്നാണ് അവരുടെ വാദം.

സിറ്റിംഗ് എം.എൽ.എ പാലോട് രവിയും സി.പി.ഐയുടെ യുവനേതാവ് മാങ്കോട് രാധാകൃഷ്ണനും മത്സരിക്കുന്ന നെടുമങ്ങാട്ടും പ്രവചനങ്ങൾക്കു വഴങ്ങാത്ത സ്ഥിതിയിലാണ്. കമ്മ്യൂണിസ്റ്റ് കോട്ടയിൽ വിള്ളലുണ്ടാക്കി മൂവർക്കൊടി നാട്ടിയ പാലോട് രവിയെ വീഴ്ത്താൽ മാങ്കോട് രാധാകൃഷ്ണനും വിജയം ആവർത്തിക്കാൻ രവിയും പയറ്റുന്ന അടവുകൾ ഇവിടെ പോരാട്ടത്തിന്റെ വീറും വാശിയും വർദ്ധിപ്പിച്ചിരിക്കുന്നു. വികസനപ്രവർത്തനങ്ങൾതന്നെയാണ് രവിയുടെയും കൈമുതൽ. നായർ വോട്ടുകളാണ് ഇവിടെ നിർണ്ണായകം. എൻ.എസ്.എസ് തീരുമാനം വോട്ടർമാരിൽ എത്രമാത്രം ചലനം സൃഷ്ടിച്ചു എന്ന് ഇവിടത്തെ ഫലപ്രഖ്യാപനം വ്യക്തമാക്കും.

സി.പി.എമ്മിന്റെ യുവനേതാവ് കടകംപള്ളി സുരേന്ദ്രനും മുസ്ലിം ലീഗിന്റെ സ്വതന്ത്രസ്ഥാനാർത്ഥി ഇ.എ. റഷീദും തമ്മിലാണ് കഴക്കൂട്ടത്തു മത്സരം. കഴിഞ്ഞതവണ എം.വി. രാഘവനെ വിജയിപ്പിച്ച ഈ മണ്ഡലത്തിൽ ഇത്തവണ കടകംപള്ളി സുരേന്ദ്രന് വ്യക്തമായ മുൻതൂക്കമുണ്ട്. കോൺഗ്രസ്സിനുള്ളിലെ പടലപ്പിണക്കങ്ങളും യു.ഡി.എഫ് സ്ഥാനാർത്ഥി ലീഗിന്റേതായതും ഇടതുമുന്നണി സ്ഥാനാർത്ഥിക്ക് അനുകൂല ഘടകങ്ങളാണ്.

സിറ്റിംഗ് എം.എൽ.എമാർ തമ്മിലുള്ള തീപാറുന്ന മത്സരത്തിനാണ് തിരുവനന്തപുരം നോർത്ത് മണ്ഡലം സാക്ഷ്യം വഹിക്കുന്നത്. കഴിഞ്ഞ രണ്ടുതവണ ഇവിടെനിന്നു വിജയിച്ച സി.പി.എമ്മിലെ എം. വിജയകുമാറിനെ എതിർക്കുന്നത് കഴിഞ്ഞതവണ ആറ്റിങ്ങലിൽനിന്നു വിജയിച്ച കോൺഗ്രസ്സ് (ഐ)യിലെ ടി. ശരത്ചന്ദ്രപ്രസാദാണ്. എൻ.എസ്.എസ്സിനും ശിവഗിരി സംരക്ഷണസമിതിക്കും നിർണ്ണായകസ്വാധീനമുള്ള ഈ മണ്ഡലത്തിലെ ക്രിസ്ത്യൻ വോട്ടുകൾ കരസ്ഥമാക്കാനുള്ള തീവ്രശ്രമത്തിലാണ് ഇരുമുന്നണികളും. പ്രചാരണരംഗത്തെ സ്ഥിതിപ്രകാരം നേരിയ മുൻതൂക്കം ഇടതുമുന്നണി സ്ഥാനാർത്ഥിക്കാണ്.

ജില്ലയിൽ ബി.ജെ.പിയുടെ സാന്നിദ്ധ്യം ത്രികോണമത്സരത്തിനു വഴിതെളിച്ച ഏക മണ്ഡലമാണ് തിരുവനന്തപുരം ഈസ്റ്റ്. എൽ.ഡി.എഫിലെ അഡ്വ. കരകുളം കൃഷ്ണപിള്ള (കോൺഗ്രസ്സ്- എസ്). യു.ഡി.എഫിലെ സിറ്റിംഗ് എം.എൽ.എ ബി. വിജയകുമാർ (കോൺഗ്രസ്സ്-ഐ). ബി.ജെ.പിയിലെ പി. അശോക്കുമാർ എന്നിവരാണ് പ്രധാന പ്രതിയോഗികൾ. സർക്കാർ ഉദ്യോഗസ്ഥരുടെ എണ്ണം കൂടുതലുള്ള ഈ മണ്ഡലത്തിൽ കേന്ദ്ര പാരിറ്റിയുൾപ്പെടെയുള്ള സർവീസ് പ്രശ്നങ്ങൾ തിരഞ്ഞെടുപ്പു വിഷയമാണ്. കുടിവെള്ളക്ഷാമം, ഡ്രെയ്നേജ് പ്രശ്നം, വൈദ്യുതിപ്രശ്നം എന്നിവയും ഇവിടെ തിരഞ്ഞെടുപ്പിലെ സജീവ പ്രശ്നങ്ങളാണ്. 60 ശതമാനം നായർ വോട്ടുകളുള്ള ഈ മണ്ഡലത്തിൽ 30-ലേറെ എൻ.എസ്.എസ് കരയോഗങ്ങളുണ്ട്. പ്രചാരണരംഗത്തു നേരിയ മുൻതൂക്കം ബി. വിജയകുമാറിനുണ്ടെങ്കിലും ഇവിടെ പ്രവചനം അസാദ്ധ്യമാക്കുന്നത് ബി.ജെ.പിയുടെ സാന്നിദ്ധ്യമാണ്. 1987-ൽ ഈ മണ്ഡലത്തിൽ രണ്ടാംസ്ഥാനത്തെത്തിയ ഹിന്ദുമുന്നണിയിലെ കുമ്മനം രാജശേഖരൻ 24,000- ഓളം വോട്ട് കരസ്ഥമാക്കിയിരുന്നു.

സിറ്റിംഗ് എം.എൽ.എ എം.എം. ഹസ്സനും കേരള കോൺഗ്രസ്സ് (ജെ)യിലെ അഡ്വ. ആന്റണിരാജുവും തമ്മിൽ ഏറ്റുമുട്ടുന്ന തിരുവനന്തപുരം വെസ്റ്റിലെ വിജയിയെ നിർണ്ണയിക്കുന്നത് പി.ഡി.പിയുടെ സാന്നിദ്ധ്യമാണ്. കഴിഞ്ഞ കോർപ്പറേഷൻ തിരഞ്ഞെടുപ്പിൽ ഇരുമുന്നണികളെയും എതിർത്തു വിജയിച്ച പൂന്തുറ സിറാജാണ് ഇവിടത്തെ പി.ഡി.പി സ്ഥാനാർത്ഥി. മുസ്ലിം മേഖലകളിൽ പി.ഡി.പി പിടിക്കുന്ന വോട്ട് ഇടതുമുന്നണി സ്ഥാനാർത്ഥിയുടെ വിജയം ഉറപ്പാക്കുമെന്ന് അവർ അവകാശപ്പെടുന്നു. പി.ഡി.പിക്കു നല്കുന്ന വോട്ട് പാഴായിപ്പോകുമെന്നാണ് യു.ഡി. എഫ് പ്രചാരണം. ചാരായനിരോധനത്തിന്റെ പേരിൽ തീരദേശത്തെ വോട്ടുകൾ അനുകൂലമാകുമെന്നു യു.ഡി. എഫ് കരുതുമ്പോൾ തീരദേശത്തു ജനിച്ചുവളർന്ന ആളെന്ന ആനുകൂല്യം തനിക്കുണ്ടാകുമെന്നാണ് ആന്റണിരാജുവിന്റെ വിലയിരുത്തൽ. വെസ്റ്റിൽ പി.ഡി.പി തുടക്കത്തിൽ പ്രകടിപ്പിച്ച ആവേശം ഇപ്പോഴില്ല. പ്രചാരണരംഗത്തെ അവരുടെ 'നിർജ്ജീവാവസ്ഥ' യു.ഡി. എഫിനു ഗുണം ചെയ്യുമെന്നാണ് സൂചന.

നവാഗതരായ വെങ്ങാനൂർ ഭാസ്കരനും (സി.പി. എം). കെ. മോഹൻകുമാറും (കോൺഗ്രസ്സ്-ഐ) തമ്മിലാണ് നേമത്തു പോരാട്ടം. സ്ഥാനാർത്ഥിനിർണ്ണയത്തിലെ അവ്യക്തത കാരണം ആദ്യ റൗണ്ടിൽ പിന്നിലായിപ്പോയ യു.ഡി. എഫിനെ അപേക്ഷിച്ച് ഇടതുമുന്നണി രണ്ടാം ഘട്ടത്തിലും പ്രചാരണത്തിൽ മുന്നിലാണ്. കോൺഗ്രസ്സിലെ ഗ്രൂപ്പുവഴക്കുകൾ ഇനിയും കെട്ടടങ്ങാത്തതും ഇവിടെ യു.ഡി. എഫ് സ്ഥാനാർത്ഥിക്കു പ്രതികൂല ഘടകമാകുന്നു.



സിറ്റിംഗ് എം. എൽ. എ തമ്പാനൂർ രവി (കോൺഗ്രസ്സ് - ഐ)യെ നെയ്യാറ്റിൻകരയിൽ എതിർക്കുന്ന ജനതാദളിലെ ചാരപാറ രവിക്കു പ്രതിയോഗിയായി കേരളാ ജനതാദളിലെ എസ്. ആർ. തങ്കരാജ് മത്സരിക്കുന്നു. ഇടതുമുന്നണിയിലെ ഈ റിബൽ സാന്നിദ്ധ്യം തമ്പാനൂർ രവിയുടെ സാദ്ധ്യത വർദ്ധിപ്പിച്ചിട്ടുണ്ട്. പ്രചാരണത്തിന്റെ തുടക്കം മുതൽ യു.ഡി. എഫ് സ്ഥാനാർത്ഥി വ്യക്തമായ മേൽക്കോയ്മ കരസ്ഥമാക്കുകയും ചെയ്തു.

കഴിഞ്ഞതവണ തിരഞ്ഞെടുപ്പിൽ ജയിച്ചത് നീലലോഹിതദാസ (ജനതാദൾ)നാണെങ്കിലും കോവളത്തെ നിയമസഭയിൽ പ്രതിനിധാനം ചെയ്യാൻ കോടതി ഉത്തരവുമൂലം ഭാഗ്യമുണ്ടായത് ജോർജ്ജ് മസ്ക്രീ (കോൺഗ്രസ്സ്- ഐ)നാണ്. കോവളത്ത് ഇത്തവണയും ഏറ്റുമുട്ടുന്നത് ഇവർതമ്മിലാണ്. നീലലോഹിതദാസിനു വ്യക്തിപരമായ സ്വാധീനമുള്ള മണ്ഡലമാണിത്. വിഴിഞ്ഞം കലാപം ഉൾപ്പെടെയുള്ള പ്രശ്നങ്ങൾ കാരണം ജനങ്ങൾ തങ്ങളെ തുണയ്ക്കുമെന്ന് എൽ.ഡി. എഫ് കരുതുന്നു. അടിയൊഴുക്കുകളൊന്നുമുണ്ടായില്ലെങ്കിൽ നീലലോഹിതദാസിനാണ് ഇക്കുറി ഇവിടെ സാദ്ധ്യതയുള്ളത്. പ്രചാരണരംഗത്തും നീലൻ മുന്നിലാണ്.

പാറശ്ശാലയിൽ ശക്തമായ ത്രികോണമത്സരമാണ്. മുൻമന്ത്രിമാരായ എം. ആർ. രഘുചന്ദ്രബാൽ യു.ഡി. എഫ് സ്ഥാനാർത്ഥിയായും എൻ. സുന്ദരൻനാടാർ യു.ഡി. എഫ് റിബലായും മത്സരിക്കുമ്പോൾ നവാഗതയായ ഡബ്ളിയു. ആർ. ഹീബയാണ് എൽ.ഡി. എഫ് സ്ഥാനാർത്ഥി. ആദ്യഘട്ടത്തിൽ പ്രചാരണത്തിൽ മുന്നിലായിരുന്ന എൽ.ഡി. എഫിനൊപ്പം യു.ഡി. എഫ് റിബലും രണ്ടാം ഘട്ടത്തിൽ എത്തിച്ചേർന്നിട്ടുണ്ട്. ഇവർ തമ്മിലുള്ള വാശിയേറിയ പോരാട്ടത്തിൽ നേരിയ മുൻതൂക്കം ഇടതുമുന്നണി സ്ഥാനാർത്ഥിക്കാണ്.

തിരുവനന്തപുരം ജില്ലയിൽ രണ്ടു പാർലമെന്റ് മണ്ഡലങ്ങളാണുള്ളത്-തിരുവനന്തപുരവും ചിറയിൻകീഴും. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ തിരുവനന്തപുരം കോൺഗ്രസ്സിനൊപ്പം നിന്നപ്പോൾ ചിറയിൻകീഴ് മാർക്സിസ്റ്റ് പാർട്ടിയാണ് സ്വന്തമാക്കിയത്.

കോൺഗ്രസ്സ് ( ഐ) ഈ ലോക്സഭാതിരഞ്ഞെടുപ്പിൽ പരാജയപ്പെടുമെന്ന വാദത്തിന്റെ പശ്ചാത്തലത്തിൽ നടക്കുന്ന പോരാട്ടത്തിൽ തലസ്ഥാനജില്ലയിലെ രണ്ടു മണ്ഡലങ്ങളും ആരെ തുണയ്ക്കുമെന്നു വ്യക്തമല്ല. തിരുവനന്തപുരത്തു സിറ്റിംഗ് എം.പി എ. ചാൾസി (കോൺഗ്രസ്സ്- ഐ)നെതിരേ മത്സരിക്കുന്നത് സി.പി. ഐയിലെ കെ.വി. സുരേന്ദ്രനാഥാണ്. ചിറയിൻകീഴിൽ മുൻ എം.പി തലേക്കുന്നിൽ ബഷീറും (കോൺഗ്രസ്സ്- ഐ). എ. സമ്പത്തും (സി.പി. എം) ആണ് പ്രധാന എതിരാളികൾ.



## വി. എസ്. രാജേഷ്

# ചേർത്തലയുടെ മനസ്സ്

ചേർത്തലയുടെ മനസ്സ് ഒരു ചൂളയായിരിക്കുന്നു. കേരളത്തിലെ മറ്റേതൊരു മണ്ഡലത്തെക്കാളും രാഷ്ട്രീയ വിശ്വാസം അടിയുറച്ച ഈ മണ്ണിൽ വോട്ടർമാരുടെ മനസ്സ് ആശയങ്ങളുടെ നെരിപ്പോടിൽ വെന്തെരിയുകയാണ്.

വ്യക്തികളുടെ വിശുദ്ധമായ ജീവിത പശ്ചാത്തലത്തെക്കാൾ രാഷ്ട്രീയ ചിന്താഗതികളും പ്രവൃത്തികളും വിധിയെഴുത്തിന് മാനദണ്ഡമായി മാറുമ്പോൾ. രാജ്യം ശ്രദ്ധിക്കുന്ന മത്സരം നടക്കുന്ന ഈ നിയമസഭാ മണ്ഡലത്തിൽ ഒരു കാര്യം ഉറപ്പിച്ചുപറയാനാകും. ജയപരാജയങ്ങളുടെ വിധി രാഷ്ട്രീയം തന്നെ നിർണ്ണയിക്കുമെന്ന്.

രാഷ്ട്രീയ ചിന്താഗതികൾക്കതീതമായി വോട്ടർമാരുടെ സഹായം പ്രതീക്ഷിച്ച് ചേർത്തലയിൽ മത്സരിക്കാനിറങ്ങിയ കേരളാ മുഖ്യമന്ത്രി എ.കെ. ആന്റണിയും. സിറ്റിംഗ് എം.എൽ.എയും എതിർസ്ഥാനാർത്ഥിയുമായ സി.കെ. ചന്ദ്രപ്പനും ഈ നാടിന് ഒരുപോലെ പ്രിയപ്പെട്ടവരാണ്.

കേരളത്തിൽ യു.ഡി.എഫിന്റെ ഏറ്റവും ഗ്ളാമർ സ്ഥാനാർത്ഥിയെന്ന നിലയിൽ എ.കെ. ആന്റണിക്കു മറ്റേതൊരു മണ്ഡലത്തിലും ലഭിച്ചേക്കുമായിരുന്ന വ്യക്തിപ്രഭാവം ചേർത്തലയിൽ യഥാർത്ഥത്തിൽ നിഷ്പ്രഭമാവുകയാണ്. ഇതിന് രണ്ടു കാരണങ്ങളുണ്ട്. ഏറ്റവും പ്രധാനം ഈ മണ്ഡലത്തിലെ വോട്ടർമാർ വ്യക്തിയെക്കാൾ രാഷ്ട്രീയ കാഴ്ചപ്പാടുകൾക്കു പ്രാധാന്യം കല്പിക്കുന്നു. രണ്ടാമത് വ്യക്തിത്വത്തിന്റെ കാര്യത്തിൽ ചന്ദ്രപ്പനേയും ആന്റണിയേയും തമ്മിൽ താരതമ്യപ്പെടുത്താൻ ഭൂരിഭാഗം വോട്ടർമാരും തയ്യാറാകുന്നില്ല. സംശുദ്ധമായ രാഷ്ട്രീയ ജീവിതം കൈമുതലായിട്ടുള്ളവരാണ് ഇരു സ്ഥാനാർത്ഥികളുമെന്ന് വോട്ടർമാർ ചൂണ്ടിക്കാട്ടുന്നു.

"ആന്റണി നല്ലവനാണ്. ചന്ദ്രപ്പൻ ജന്റിൽമാനും...." ആന്റണിയുടെ അച്ഛനേയും അമ്മയേയും അടക്കം ചെയ്തിട്ടുള്ള ചേർത്തല മുട്ടം സെന്റ് മേരീസ് ഫൊറോനാ ചർച്ചിലെ അസിസ്റ്റന്റ് വികാരി ഫാദർ ജോസഫ് വാടപ്പുറം (64) അഭിപ്രായപ്പെട്ടു.

"ആന്റണിയേയും ചന്ദ്രപ്പനേയും പോലെ പത്തുപേരുണ്ടായിരുന്നെങ്കിൽ രാഷ്ട്രീയം രക്ഷപ്പെടുമായിരുന്നു. പക്ഷേ ആന്റണി ഒരാൾ വിചാരിച്ചാൽ മാത്രം പോരല്ലോ...." ആർക്ക് വോട്ടു ചെയ്യുമെന്ന അഭിപ്രായം തുറന്നുപറയാൻ വിസമ്മതിച്ച ഫാദർ വാടപ്പുറം തുടർന്നു. "ചന്ദ്രപ്പനും ഞാനും സഹപാഠികളായിരുന്നു. ചേർത്തല ഗവൺമെന്റ് ഹൈസ്ക്കൂളിൽ പഠിക്കുമ്പോഴേ ചന്ദ്രപ്പന് രാഷ്ട്രീയമുണ്ടായിരുന്നു. പക്ഷേ അന്നും ശാന്തസ്വഭാവക്കാരനായിരുന്നു. ചന്ദ്രപ്പന്റെ പ്രത്യയശാസ്ത്രത്തിൽ ഞാൻ വിശ്വസിക്കുന്നില്ല. എങ്കിലും ചന്ദ്രപ്പനെന്ന വ്യക്തിയെക്കുറിച്ച് എതിരഭിപ്രായമില്ല." ചേർത്തല മണ്ഡലത്തിലെ വോട്ടറായ ഫാദർ വാടപ്പുറം വ്യക്തമാക്കി.

പള്ളിയുമായിട്ടുള്ള ആന്റണിയുടെ ബന്ധത്തിൽ ഒരുപാട് ഇംപ്രൂവ്മെന്റ് ഉണ്ടായിട്ടുണ്ട്. പണ്ട് അമ്മയുടെ ആണ്ടിനുമാത്രം വരികയും കുഴിമാടത്തിൽ പ്രാർത്ഥിച്ചു മടങ്ങുകയും ചെയ്യുമായിരുന്ന ആന്റണി ഇപ്പോൾ കുർബാന കൊള്ളുകയും പള്ളിയിൽ ഏറെ സമയം ചെലവഴിക്കുകയും ചെയ്യുന്നു. താൻ ഒരുപാടു മാറിപ്പോയെന്ന് ആന്റണി തന്നെ പറഞ്ഞതായി വാടപ്പുറം സന്തോഷത്തോടെ ചൂണ്ടിക്കാട്ടി.

"ചേർത്തലയിൽ മത്സരിക്കാനുള്ള ആന്റണിയുടെ തീരുമാനം ഒരിക്കലും ബുദ്ധിപരമായ ഒരു നീക്കമായിരുന്നില്ല.". ചേർത്തലയിലെ മുൻ മുനിസിപ്പൽ ചെയർമാനും കോൺഗ്രസ്സ് (ഐ) നേതാവും പ്രമുഖ വ്യവസായിയുമായ വി.വി. ജയറാം അഭിപ്രായപ്പെട്ടു. പ്രതികൂല രാഷ്ട്രീയ സാഹചര്യങ്ങൾക്കിടയിൽ ആന്റണിക്കു നന്നേ പ്രയത്നിക്കേണ്ടിവരുമെന്നാണ് ജയറാമിന്റെ കാഴ്ചപ്പാട്. പാർട്ടിക്കുള്ളിൽ ആരൊക്കെയോ ആന്റണിയെ പ്രകോപിപ്പിച്ചിരിക്കും. അല്ലെങ്കിൽ ഇങ്ങനെയൊരു വികാരപരമായ തീരുമാനത്തിന് ആന്റണി ഒരുങ്ങുകയില്ലായിരുന്നുവെന്ന് ജയറാം തീർത്തും വിശ്വസിക്കുന്നു. മത്സരം കടുത്തതാണ്. ആന്റണിയല്ലാതെ മറ്റേതൊരു സ്ഥാനാർത്ഥിയായിരുന്നാലും ചന്ദ്രപ്പന് പതിനയ്യായിരത്തിനു മുകളിൽ ഭൂരിപക്ഷം ലഭിച്ചേനെയെന്ന് ജയറാം പറയുന്നു.

കഴിഞ്ഞ തിരഞ്ഞെടുപ്പിൽ രാജീവ്ഗാന്ധിയുടെ വധത്തെത്തുടർന്നുണ്ടായ സഹതാപ തരംഗത്തിലും വയലാർ രവി പരാജയപ്പെട്ട ചേർത്തലയിൽ അഞ്ചുവർഷം പിന്നിടുമ്പോൾ യു.ഡി.എഫിന് പ്രതികൂല ഘടകങ്ങൾ ഏറെയാണ്. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ഒപ്പംനിന്ന ഈ മണ്ഡലത്തിലെ പ്രബലമായ രണ്ടു സമുദായങ്ങളാണ് ആന്റണിയെ തോല്പിക്കുമെന്ന വാശിയിൽ പ്രചാരണരംഗത്ത് സജീവമായി ഇറങ്ങിയിട്ടുള്ളത്. നായർ സമുദായത്തിന്റേയും, ധീവരസമുദായത്തിന്റേയും. ഈ പ്രതിഷേധത്തിന്റെ പത്തു ശതമാനമെങ്കിലും വോട്ടായി മാറിയാൽ യു.ഡി.എഫ് സ്ഥാനാർത്ഥിയുടെ ഗതി എന്തായിരിക്കുമെന്ന് പിന്നെ പ്രവചിക്കേണ്ട ആവശ്യമില്ല. ഇതിനെല്ലാം പുറമേയാണ് ഏറ്റവും കൂടുതൽ അംഗങ്ങളുള്ള ഈഴവ സമുദായത്തിൽ ശിവഗിരി സൃഷ്ടിച്ചിട്ടുള്ള വികാരവായ്പുകൾ.

18000-ത്തോളം വോട്ടർമാരുള്ള ധീവര സമുദായത്തിൽ ദിനകരന്റെ അഭിപ്രായങ്ങൾക്കു നിർണ്ണായക സ്വാധീനമുണ്ട്. ചേർത്തല ടൗൺ എൽ.പി. സ്കൂളിൽ ദിനകരൻ വിളിച്ചുകൂട്ടിയ യോഗം ആളു കൂടുതലായതിനാൽ സ്കൂളിന്റെ മൈതാനത്തിലേക്കു മാറ്റുകയുണ്ടായി. ഉത്തരേന്ത്യൻ ശൈലിയിലാണ് ദിനകരന്റെ പ്രസംഗം.



ചന്ദ്രപ്പൻ



ആന്റണി

"ധീവര സമുദായത്തെ വഞ്ചിച്ചതാരാണ്....?" ദിനകരന്റെ ചോദ്യത്തിനു ജനക്കൂട്ടം മറുപടി പറയുന്നു. 'എ.കെ. ആന്റണി.'

"ഈ തിരഞ്ഞെടുപ്പിൽ നമ്മൾ ആർക്ക് വോട്ടു ചെയ്യും...?"

സി.കെ. ചന്ദ്രപ്പനെന്ന് ഉത്തരം ഉയർന്നു.

68 കരയോഗങ്ങൾ ഉള്ള മണ്ഡലത്തിൽ എൻ.എസ്.എസ്. ആന്റണിക്കെതിരെ വീടുവിടാന്തരം പ്രചാരണം നടത്തുന്നുണ്ട്. എൻ.എസ്.എസ് ചേർത്തല താലൂക്ക് യൂണിയൻ പ്രസിഡന്റ് കണ്ണേഴത്ത് രാഘവൻനായരും സെക്രട്ടറി ഇ. ത്രിവിക്രമപ്പണിക്കരും പ്രചാരണത്തിനു നേതൃത്വം നൽകുന്നു. എതിർ ചേരിയിൽ സംഘടിച്ചിട്ടുള്ളവരെക്കൂടാതെ കോൺഗ്രസ്സിനുള്ളിലെ ഗ്രൂപ്പ് വഴക്ക്. ചില പോക്കറ്റുകളിൽ സ്വാധീനമുള്ള പി.ഡി.പിയുടെ സ്ഥാനാർത്ഥി തുടങ്ങി മറ്റു പ്രതിബന്ധങ്ങളും ആന്റണിക്കു മുന്നിൽ ചോദ്യചിഹ്നമാകുന്നു.

ഈ പ്രതികൂല സാഹചര്യങ്ങളേയും വെല്ലുവിളികളേയും നേരിടാൻ ആന്റണി ലക്ഷ്യം വയ്ക്കുന്നത് ക്രിസ്ത്യൻ സമുദായത്തിന്റേയും, സ്ത്രീകളുടേയും വോട്ടുകളാണ്.

128222 വോട്ടുകളുള്ള മണ്ഡലത്തിൽ സ്ത്രീകൾക്കുള്ള മുൻതൂക്കവും ആന്റണിക്ക് പ്രതീക്ഷ പകരുന്നു. തിരഞ്ഞെടുപ്പു പ്രചാരണത്തിനിടയിൽ ആന്റണി വോട്ടർമാർക്കു മുന്നിൽ വയ്ക്കുന്നത് ചാരായനിരോധനം എന്ന ഒരേയൊരു വിഷയം മാത്രമാണ്. ഇടതുമുന്നണിയോടനുഭാവം പുലർത്തുന്ന കുടുംബങ്ങളിലെ സ്ത്രീവോട്ടർമാരും തന്നെ പിന്തുണയ്ക്കുമെന്നാണ് ആന്റണിയുടെ കണക്കുകൂട്ടൽ.

ഗൗരിയമ്മ നയിക്കുന്ന ജെ.എസ്.എസ്സിനു ചില മേഖലകളിൽ ലഭിച്ചിട്ടുള്ള സ്വാധീനമാണ് ആന്റണി പ്രതീക്ഷിക്കുന്ന മറ്റൊരു അനുകൂല ഘടകം. എന്നാൽ കോൺഗ്രസ്സുമായി ചങ്ങാത്തം കൂടിയതിനെത്തുടർന്ന് ജെ.എസ്.എസ്സിന്റെ പല പ്രവർത്തകരും പാർട്ടി വിട്ടുപോയിട്ടുണ്ട്. അരൂരിൽ കടുത്ത മത്സരം ആയതിനാൽ കെ.ആർ. ഗൗരിയമ്മ ഒരു തവണ മാത്രമേ ചേർത്തലയിൽ എത്തിയിരുന്നുള്ളു-അതും തിരഞ്ഞെടുപ്പു കൺവെൻഷനിൽ.

താനീ നാട്ടുകാരനാണെന്ന് ഉയർത്തിക്കാട്ടുന്നത്തിൽ അടിയുറച്ചുനിന്നിരുന്ന പഴയ ആന്റണിയെയായിരുന്നു എന്റെ തലമുറയ്ക്കിഷ്ടം. അധികാരത്തിനുവേണ്ടി ഇപ്പോൾ എന്തു വിട്ടുവീഴ്ച ചെയ്യാനും ആന്റണി തയ്യാറാകുമ്പോൾ എന്നെപ്പോലുള്ളവരുടെ വിശ്വാസം കബളിപ്പിക്കപ്പെട്ടതായി തോന്നുന്നു.

നോമിനേഷൻ നൽകാൻ വന്നപ്പോൾ അമ്മയുടെ കുഴിമാടത്തിൽ ആന്റണി കുഴഞ്ഞുവീണത് മനഃപൂർവ്വമായിരുന്നുവെന്ന് ചിലർ പറയുന്നത് ക്രൂരമായി തോന്നാം. എന്നാൽ അങ്ങനെ സംശയിക്കുംവിധം ചിലർ ചിന്തിച്ചുപോയെങ്കിൽ അതിനു കാരണക്കാരൻ ആന്റണി തന്നെയാണ്. ഈ രാജ്യത്തിന് ആവശ്യമുള്ള നേതാവാണ് എ.കെ.ആന്റണി. അദ്ദേഹം തെറ്റുകൾ തിരുത്തണം. സ്വയമൊന്നു തിരിഞ്ഞുനോക്കാൻ ആന്റണിയെ പ്രേരിപ്പിക്കണമെങ്കിൽ ഒരു ഷോക്ക് ട്രീറ്റ്മെന്റ് അത്യാവശ്യമായിരിക്കുന്നു. പഴയ ആന്റണിയെ തിരിച്ചുകിട്ടാൻവേണ്ടി ഇക്കുറി ഞാൻ ആന്റണിക്കെതിരെ വോട്ടു ചെയ്യും." പൊളിറ്റിക്സിലും ചരിത്രത്തിലും ബിരുദാനന്തര ബിരുദം നേടിയിട്ടുള്ള ഏലിയാസ് വിഷമത്തോടെ തുറന്നുപറഞ്ഞു.

എന്നാൽ അർത്തുങ്കൽ പ്രദേശത്തെ പ്രമുഖ കർഷകനും ഭൂവുടമയുമായ വിൻസെന്റ് കോയിപ്പറമ്പിൽ താനും തന്റെ കുടുംബവും ആന്റണിക്കു വോട്ടു ചെയ്യുമെന്ന് തറപ്പിച്ചു പറഞ്ഞു. "വർഷങ്ങളായി കോൺഗ്രസ്സിന് വോട്ടു ചെയ്യുന്ന പാരമ്പര്യമാണ് ഞങ്ങളുടേത്. ഇക്കുറി നാട്ടുകാരൻ കൂടിയായ ആന്റണി സ്ഥാനാർത്ഥിയായതിൽ കൂടുതൽ സന്തോഷം." കോയിപ്പറമ്പിൽ വീട്ടിലിരുന്ന് എൺപതു പിന്നിട്ട വിൻസെന്റ് പറഞ്ഞു. ആന്റണിക്കാണ് വോട്ടെങ്കിലും എതിർ സ്ഥാനാർത്ഥിയായ ചന്ദ്രപ്പനെക്കുറിച്ച് വിൻസെന്റിന് നല്ല അഭിപ്രായമാണുള്ളത്. ചന്ദ്രപ്പൻ മാന്യനാണ്. ഞങ്ങളുടെ വോട്ട് കിട്ടുകയില്ലെന്ന് അറിയാമെങ്കിലും വീട്ടിൽ വന്നു. കഴിഞ്ഞ തിരഞ്ഞെടുപ്പിലും വിൻസെന്റ് ചന്ദ്രപ്പനെതിരെയാണു വോട്ടു ചെയ്തത്. കോൺഗ്രസ്സിനോട് എന്നും ആഭിമുഖ്യം പുലർത്തിയിട്ടുള്ള മേഖലയാണ് ചേർത്തല സൗത്ത് പഞ്ചായത്തിൽപ്പെടുന്ന അർത്തുങ്കൽ കടലോരം. കമ്മ്യൂണിസ്റ്റ് സ്ഥാനാർത്ഥിക്ക് ഇവിടേക്കു കടന്നുവരാൻ കഴിയാത്ത കാലമുണ്ടായിരുന്നു. ഇപ്പോൾ ആ അവസ്ഥയൊക്കെ മാറി. എതിർപ്പ് കുറഞ്ഞു. എന്നാൽ ആന്റണി സ്ഥാനാർത്ഥിയായതിൽ കടലോരത്ത് ക്രിസ്ത്യൻ വിഭാഗത്തിൽപ്പെടുന്ന മത്സ്യത്തൊഴിലാളികൾക്കൊക്കെ ആഹ്ളാദം.

65 കാരിയായ മത്സ്യത്തൊഴിലാളി വിരോണി

(ശേഷം 59-ാം പേജിൽ)

ആന്റണി മണ്ഡലത്തിൽ എത്തുമ്പോഴൊക്കെ നല്ല ആൾക്കൂട്ടമാണ്. പ്രചാരണത്തിനിടയിൽ ആന്റണി ചേർത്തല റെയിൽവേ സ്റ്റേഷനു സമീപത്തുള്ള പത്മനാഭൻ നായരുടെ കടയിൽ കയറി ഊണു കഴിക്കുകയും ചെയ്തു. ആന്റണിയെ കാണുമ്പോഴുണ്ടാകുന്ന ആൾക്കൂട്ടം അദ്ദേഹം പോകുന്നതോടെ പ്രചാരണരംഗത്തുനിന്നും അപ്രത്യക്ഷമാവുകയും ചെയ്യുന്നു. ആന്റണി മണ്ഡലത്തിലേക്കു വീണ്ടും വീണ്ടും വരാനുള്ള കാരണങ്ങളിലൊന്നാണിത്. ആന്റണിയേയും ചന്ദ്രപ്പനേയും ഒരുപോലെ ഇഷ്ടപ്പെടുമ്പോഴും ഇരുവരെക്കുറിച്ചും വ്യക്തമായ അഭിപ്രായം തുറന്നുപറയുന്നവരുമുണ്ട്. ചേർത്തലയിലെ വോട്ടർമാരുടെ മനസ്സറിയാൻ ജീവിതത്തിന്റെ നാനാ തുറകളിലുള്ള ഈ മണ്ഡലത്തിലെ വോട്ടർമാരുടെ അഭിപ്രായം 'കലാകൗമുദി' തേടുകയുണ്ടായി.

"ആന്റണിയുടെ മാറ്റമാണ് എന്നെ അദ്ഭുതപ്പെടുത്തുന്നത്." അരൂക്കുറ്റി സ്വദേശിയായ അദ്ധ്യാപകൻ ഏലിയാസ് (42) പറഞ്ഞു. "സമുദായത്തിന്റെ യാഥാസ്ഥിതിക ചിന്താഗതികളോട് വിയോജിപ്പു കാട്ടി സ്വന്തം വിശ്വാസങ്ങളുടെ ആദർശ





# പി. പദ്മനാഭൻ നമ്പൂതിരി





## പാലക്കാട്



കഴിഞ്ഞ അസംബ്ളി തിരഞ്ഞെടുപ്പിൽ 11-ൽ ഏഴു സീറ്റും നേടിക്കൊണ്ടാണ് പാലക്കാട് ജില്ലയിൽ എൽ.ഡി.എഫ് ഉശിരൻ പ്രകടനം കാഴ്ചവച്ചത്. 1993-ൽ ഒറ്റപ്പാലം പാർലമെന്റ് സീറ്റിലേക്കു നടന്ന ഉപതിരഞ്ഞെടുപ്പിലാകട്ടെ, സംസ്ഥാന റെക്കോർഡോടുകൂടി. 1,32,000 വോട്ടിന്റെ ഭൂരിപക്ഷത്തിനാണ് ഇടതുപക്ഷസ്ഥാനാർത്ഥിയായ എസ്. ശിവരാമൻ വിജയിച്ചതും. ഏറ്റവുമൊടുവിൽ നടന്ന ജില്ലാ പഞ്ചായത്ത് തിരഞ്ഞെടുപ്പിലും എൽ.ഡി.എഫ് തൂത്തുവാരി. അതിനു തുല്യമായൊരു ചരിത്രം സൃഷ്ടിക്കാനുള്ള സംരംഭത്തിലാണ് പാലക്കാട്.

ജില്ലയിലെ അസംബ്ളി മണ്ഡലങ്ങളിൽ മേധാവിത്വം എൽ.ഡി.എഫിനുതന്നെയാണ്. മലമ്പുഴ, കുഴൽമന്ദം, ആലത്തൂർ, കൊല്ലങ്കോട് എന്നീ മണ്ഡലങ്ങൾ എൽ.ഡി.എഫിന്റെ ഭദ്രമായ കോട്ടകൾതന്നെ. മലമ്പുഴയിൽ സംസ്ഥാന സെക്രട്ടേറിയറ്റ് മെംബർ ശിവദാസമേനോനും കുഴൽമന്ദത്തു സിറ്റിംഗ് എം.എൽ.എ നാരായണനും ആലത്തൂരിൽ മുൻ എം.എൽ.എ സി.കെ. രാജേന്ദ്രനും കൊല്ലങ്കോട്ട് സി.പി.എം ജില്ലാ സെക്രട്ടറി എം. ചന്ദ്രനുമാണ് എൽ.ഡി.എഫ് സ്ഥാനാർത്ഥികൾ. എന്നാൽ ഇതുപോലെ ഉറച്ച മണ്ഡലങ്ങൾ യു.ഡി.എഫിനുമുണ്ട്. പാലക്കാട്, ശ്രീകൃഷ്ണപുരം എന്നീ മണ്ഡലങ്ങൾ സുരക്ഷിത സീറ്റുകളായി യു.ഡി.എഫ് കരുതുന്നു. പാലക്കാട്ടും ശ്രീകൃഷ്ണപുരത്തും സിറ്റിംഗ് എം.എൽ.എമാരായ സി.എം. സുന്ദരവും പി. ബാലനുമാണ് കോൺഗ്രസ്സ് സ്ഥാനാർത്ഥികൾ.

കഴിഞ്ഞ പത്തുവർഷമായി മണ്ണാർക്കാടു മണ്ഡലം യു.ഡി.എഫിന്റേതാണ്. മലപ്പുറം ജില്ലയോടു ചേർന്നുകിടക്കുന്ന മണ്ണാർക്കാട് മുസ്ലിം ലീഗിന്റെ ശക്തികേന്ദ്രങ്ങളിലൊന്നും. സിറ്റിംഗ് എം.എൽ.എ കല്ലടി മുഹമ്മദാണ് ഇത്തവണയും ലീഗ് സ്ഥാനാർത്ഥി. ഇടതുപക്ഷം പ്രതീക്ഷ പുലർത്തുന്ന മണ്ഡലങ്ങളിൽ ഒന്ന് ഇതാണ്. എ.ഐ.വൈ.എഫ് സംസ്ഥാന പ്രസിഡന്റ് ജോസ്ബേബിയാണ് എൽ.ഡി.എഫ് സ്ഥാനാർത്ഥി.

കുടിയേറ്റ ക്രിസ്ത്യാനികൾക്കു നിർണ്ണായക പങ്കു വഹിക്കാനുള്ള മണ്ണാർക്കാട്ടെ തിരഞ്ഞെടുപ്പിൽ ജോസ്ബേബിയുടെ സ്ഥാനാർത്ഥിത്വം ലക്ഷ്യമിടുന്നതും അവരിലാണ്. ജില്ലാ പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ മണ്ണാർക്കാട്ടുനിന്നു മുസ്ലിം ലീഗിനെ പരാജയപ്പെടുത്തിയ പാരമ്പര്യവും ജോസ്ബേബിക്കുണ്ട്. മണ്ണാർക്കാട്ടെ ഇടതുപ്രതീക്ഷ പോലെതന്നെയാണ് പട്ടാമ്പിയിലെ യു.ഡി.എഫ് പ്രതീക്ഷയും. സിറ്റിംഗ് എം.എൽ.എ, സി.പി.ഐയിലെ കെ.ഇ. ഇസ്മയിലാണ് എൽ.ഡി.എഫ് സ്ഥാനാർത്ഥി. ആന്റണിയുടെ ലഫ്റ്റനന്റായി പ്രവർത്തിക്കുന്ന എം.ഐ. ഷാനവാസാണ് യു.ഡി.എഫ് സ്ഥാനാർത്ഥി. മുസ്ലിങ്ങൾക്കു നിർണ്ണായക റോൾ പട്ടാമ്പിയിൽ വഹിക്കാനുണ്ട്. യു.ഡി.എഫ് സ്ഥാനാർത്ഥി മുസ്ലിം ആവുക പട്ടാമ്പിയിൽ രാഷ്ട്രീയ സമവാക്യങ്ങൾ തിരുത്തിക്കുറിക്കും.

ഇപ്പോൾ ഇടതുപക്ഷത്തിന്റെ കൈവശമാണെങ്കിലും തൃത്താല, ചിറ്റൂർ മണ്ഡലങ്ങൾ യു.ഡി.എഫിനു പ്രതീക്ഷ നല്കുന്നുണ്ട്. തൃത്താല, മിക്ക തവണയും കോൺഗ്രസ്സിനെ തുണച്ച മണ്ഡലമാണ്. യൂത്ത് കോൺഗ്രസ്സ് സംസ്ഥാന ജനറൽ സെക്രട്ടറി എ.പി. അനിൽകുമാറാണ് തൃത്താലയിലെ സ്ഥാനാർത്ഥി. സിറ്റിംഗ് എം.എൽ.എ, ഇ. ശങ്കരനെ മാറ്റി പുതുമുഖമായ ചന്ദ്രനെയാണ് എൽ.ഡി.എഫ് ഇവിടെ സ്ഥാനാർത്ഥിയാക്കിയത്. ചിറ്റൂരിലാകട്ടെ, സിറ്റിംഗ് എം.എൽ.എ ജനതാദളിലെ കെ. കൃഷ്ണൻകുട്ടിക്കു കനത്ത വെല്ലുവിളിയാണ് ചിറ്റൂർ-തത്തമംഗലം നഗരസഭാ ചെയർമാനായ കെ. അച്യുതൻ ഉയർത്തിയിരിക്കുന്നത്. അച്യുതന്റെ തന്ത്രങ്ങളും അടവുകളുമാണ് ചിറ്റൂരിൽ കോൺഗ്രസ്സിനു പ്രതീക്ഷ നല്കുന്നത്. കഴിഞ്ഞതവണ 300 വോട്ടിന്റെ വ്യത്യാസത്തിനു കൈവിട്ടുപോയ ആലത്തൂർ അസംബ്ളി മണ്ഡലം ഇത്തവണ മാർക്സിസ്റ്റ് പാർട്ടി തിരിച്ചുപിടിക്കുമെന്ന് ഏതാണ്ടുറപ്പാണ്. 57 തൊട്ട് ഇന്നേവരെ മാർക്സിസ്റ്റ് പാർട്ടി ജയിച്ച മണ്ഡലമാണിത്. സിറ്റിംഗ് എം.എൽ.എ കോൺഗ്രസ്സിലെ എ.വി. ഗോപിനാഥിനു പകരം മഹിളാ കോൺഗ്രസ്സ് പ്രസിഡന്റ് ചെല്ലമ്മടീച്ചറാണ് ആലത്തൂരിൽ യു.ഡി.എഫ് സ്ഥാനാർത്ഥി.

ഒറ്റപ്പാലം അസംബ്ളി മണ്ഡലം ഇരുമുന്നണികളെയും മാറിമാറി പിന്തുണച്ചതാണ്. കോൺഗ്രസ്സ് (എസ്)ലെ സിറ്റിംഗ് എം.എൽ.എ വി.സി. കബീർതന്നെയാണ് ഇത്തവണയും എൽ.ഡി.എഫ് സ്ഥാനാർത്ഥി. എൽ.ഡി.എഫിനുതന്നെയാണ് പ്രതീക്ഷയെങ്കിലും യു.ഡി.എഫ് സ്ഥാനാർത്ഥി കെ.വി. പ്രഭാകരൻനമ്പ്യാർക്കു ലോക്കൽ ഹാൻഡ് എന്ന പരിഗണന ലഭിക്കുമോ എന്ന് ആശങ്കയുമുണ്ട്. നിലവിലുള്ള രാഷ്ട്രീയ സാഹചര്യങ്ങളും സ്ഥാനാർത്ഥികളും പ്രചാരണത്തിന്റെ തോതും പരിഗണിക്കുമ്പോൾ യു.ഡി.എഫ് ക്യാമ്പ് വളരെയൊന്നും അസ്വസ്ഥമല്ല.

**പാലക്കാട് ജില്ലയിൽ എൽ. ഡി. എഫിന്റെ നില തികച്ചും ഭദ്രമാണ്. 1991ൽ കൈവിട്ടുപോയ മണ്ഡലങ്ങൾ തിരിച്ചുപിടിക്കുന്നതിലാണ് അവർ പ്രധാനമായും ഊന്നൽ നൽകിയിരിക്കുന്നത്.**

നാലു സീറ്റുണ്ടായിരുന്നത് നിലനിർത്താൻ കഴിഞ്ഞാൽ തന്നെ ഇപ്പോഴത്തെ സാഹചര്യത്തിൽ മെച്ചമാണെന്നാണ് അവരുടെ വിലയിരുത്തൽ. പാലക്കാടും ശ്രീകൃഷ്ണപുരവും മണ്ണാർക്കാടും യു.ഡി.എഫിന്റെ ലിസ്റ്റിൽ ഉറച്ച സീറ്റുകളാണ്. ഇതിനുപുറമേ ചിറ്റൂർ, തൃത്താല, പട്ടാമ്പി എന്നിവിടങ്ങളിൽ പ്രതീക്ഷയും പുലർത്തുന്നു.

എൽ.ഡി.എഫാകട്ടെ, കഴിഞ്ഞതവണ കൈവിട്ടുപോയ ആലത്തൂർ തിരിച്ചുപിടിക്കുമെന്നും മലമ്പുഴ, കുഴൽമന്ദം, കൊല്ലങ്കോട്, പട്ടാമ്പി, തൃത്താല, ഒറ്റപ്പാലം എന്നിവ നിലനിർത്തുമെന്നും കരുതുന്നു. മണ്ണാർക്കാട് മണ്ഡലത്തിൽ മുസ്ലിം ലീഗിനെതിരേ അട്ടിമറിവിജയവും എൽ.ഡി.എഫ് പ്രതീക്ഷിക്കുന്നുണ്ട്. പാർലമെന്റ് മണ്ഡലത്തിൽ പാലക്കാട് സീറ്റിൽ കോൺഗ്രസ്സ് സ്ഥാനാർത്ഥിയും സിറ്റിംഗ് എം.പിയുമായ വി.എസ്. വിജയരാഘവൻ പ്രതീക്ഷയിൽത്തന്നെയാണ്. എന്നാൽ ഇതേ മണ്ഡലത്തിൽ ഇടതുപക്ഷവും ശുഭപ്രതീക്ഷയിലാണ്. ഡി.വൈ.എഫ്.ഐ അഖിലേന്ത്യാ പ്രസിഡന്റ് എൻ.എൻ. കൃഷ്ണദാസാണ് എൽ.ഡി.എഫ് സ്ഥാനാർത്ഥി. 89-ൽ എസ്.എഫ്.ഐ അഖിലേന്ത്യാ പ്രസിഡന്റ് എ. വിജയരാഘവൻ പാലക്കാട്ട് അട്ടിമറിവിജയം നേടിയതിന്റെ ആവേശത്തിലാണ് ഇടതു പ്രവർത്തകർ. ഇത്തവണ കൂടുതൽ അനുകൂലമായ സ്ഥിതിയാണ് എൽ.ഡി.എഫിനെന്ന് അവർ കരുതുന്നു.

ഒറ്റപ്പാലം പാർലമെന്റ് മണ്ഡലത്തിലും ഇരുമുന്നണിയും പ്രതീക്ഷയിലാണ്. ഉപതിരഞ്ഞെടുപ്പിൽ ശിവരാമൻ നേടിയ റെക്കാർഡ് ഭൂരിപക്ഷം ഇത്തവണ ഉണ്ടാവില്ലെന്ന് എൽ.ഡി.എഫുതന്നെ സമ്മതിക്കുന്നു. എങ്കിലും 35,000 വോട്ടെങ്കിലും ഭൂരിപക്ഷം ഉണ്ടാകുമെന്നാണ് അവരുടെ പ്രതീക്ഷ.



എ. സജീവൻ

## കോഴിക്കോട്

# അന്യോന്യം കുഴിവെട്ടുന്ന യു.ഡി.എഫ്



**"അ**വനവൻ കടമ്പ"യുടെ ഭീതിയിലാണിവിടത്തെ മിക്ക സ്ഥാനാർത്ഥികളും രാഷ്ട്രീയപ്പാർട്ടികളും. അവനവൻ കടമ്പയെന്നാൽ തനിക്കു താൻ തന്നെ വരുത്തിവെച്ച 'പാര'.

ഗ്രൂപ്പുകളിയിലുള്ള അമിതൗത്സുക്യം കൊണ്ട് നാവിൽ വന്ന ലക്ഷ്മീവിളയാട്ടമോ സീറ്റു പിടിച്ചെടുക്കാനും ഉറപ്പിക്കാനുമൊക്കെ അണിയറയിൽ ഇരട്ടത്താപ്പോടെ നടത്തിയ ചാണക്യസൂത്രമോ ഒക്കെ തിരഞ്ഞെടുപ്പു ഗോദയിൽ ബൂമറാംഗ് പോലെ തിരിച്ചടിക്കുകയാണ്.

എതിരാളിയുടെ ആക്രമണായുധത്തേക്കാൾ പതിന്മടങ്ങുശക്തിയുണ്ട് ഈ തനിക്കു താൻ പാരയ്ക്ക്. അതിന്റെ ആധിയിലാണിപ്പോൾ കോഴിക്കോട്ടെ മിക്ക സ്ഥാനാർത്ഥികളും. മുഖ്യ എതിരാളികളിരുവരും അവനവൻ കടമ്പയുടെ എതിരിടൽ അനുഭവിക്കുന്നിടങ്ങളിൽ കാഴ്ചക്കാർക്കു ബഹുരസം.

കോഴിക്കോട് ജില്ലയിലടങ്ങുന്ന 12 നിയമസഭാ മണ്ഡലങ്ങളും ജില്ലയിൽ വേരൂന്നിയ രണ്ടു ലോക്സഭാ മണ്ഡലങ്ങളുമാണുള്ളത്. ഇതിൽ കഴിഞ്ഞ തവണ വടകര ലോക്സഭാ ഇടതുപക്ഷത്തിനു വേണ്ടി കെ.പി. ഉണ്ണിക്കൃഷ്ണനും കോഴിക്കോട് ലോക്സഭ കോൺഗ്രസ്സ് - ഐയിലെ സമീപകാലവിവാദപുരുഷനായ കെ.മുരളീധരനും സ്വന്തമാക്കി. നിയമസഭാസ്ഥാനങ്ങളിൽ ഏഴെണ്ണം എൽ. ഡി. എഫും അഞ്ചെണ്ണം യു. ഡി. എഫും നേടി.

ഇക്കുറി മത്സരരംഗത്താണെങ്കിൽ കാര്യമായ തോതിൽ അലകും പിടിയും മാറ്റൽ നടന്നില്ല. മത്സരരംഗത്തുമുഖങ്ങൾ മിക്കതും പഴയവതന്നെ. പക്ഷേ ചിലരുടെ നിറവും മറ്റുചിലരുടെ ഭാവവുമൊക്കെ മാറിയിരിക്കുന്നു. അവനവൻ കടമ്പയുടെ പ്രവർത്തനം ശക്തമാകുന്നതും ഇതുകൊണ്ടുതന്നെ.

കോഴിക്കോട് പാർലമെന്റ് ഐക്യജനാധിപത്യമുന്നണി സ്ഥാനാർത്ഥി കെ. മുരളീധരൻ ഇന്നു വരെ നടത്തിയ രാഷ്ട്രീയ പ്രസംഗങ്ങളിൽ പാതിയിൽ കൂടുതൽ എതിർഗ്രൂപ്പുകാർക്കെതിരെയുള്ളതായിരിക്കും. പാർട്ടി തിരഞ്ഞെടുപ്പിനുമുമ്പ് വിവാദമായ മുക്കാലിയിൽ കെട്ടി അടിക്കൽ ഭാഷണം മുതൽ ശേഷൻ തിരഞ്ഞെടുപ്പു തീയതി പ്രഖ്യാപിക്കുന്ന നാളിൽ നടത്തിയ " അവഗണന ഫാഷനാക്കി" പ്രസംഗം വരെ ഒട്ടു കൂടുതൽ ഉണ്ട്.

ഗ്രൂപ്പുകളിയിൽ അടുത്തകാലത്ത് മറ്റൊരു നേതാവിനും ലഭിക്കാത്ത ഔന്നത്യം കെ. മുരളീധരനു കിട്ടിയിട്ടുണ്ട്. ഗ്രൂപ്പ് സ്വന്തം പിതാവായ കെ. കരുണാകരന്റെ പേരിലാണെങ്കിലും ആന്റണിഗ്രൂപ്പുകാരുടെ മുഖ്യശത്രു മകനായ കെ. മുരളീധരനായിരുന്നു. തിരഞ്ഞെടുപ്പുകാലത്ത് കോൺഗ്രസ്സുകാർ ഗ്രൂപ്പിസം മറക്കും എന്ന മൊഴി യാഥാർത്ഥ്യമാക്കിക്കൊണ്ട് മുരളീധരന്റെ തിരഞ്ഞെടുപ്പു പ്രചരണത്തിന്റെ ചുക്കാൻ പിടിക്കുന്നതു 'എ' ക്കാരാണ്. എങ്കിലും ഗ്രൂപ്പു പ്രസംഗങ്ങൾ നടത്തിയ വേദികളിൽ അവനവൻ കടമ്പകൾ ഇവർക്കെല്ലാം പേടിസ്വപ്നമാണ്.

**കോഴിക്കോട് ജില്ലയിൽ കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ജയിച്ച സീറ്റുകൾ നിലനിർത്താൻ യു.ഡി.എഫിന് സാധിക്കുമോയെന്ന് കണ്ടുതന്നെ അറിയണം. ഗ്രൂപ്പു വഴക്കുകൾ സൃഷ്ടിക്കുന്ന അടിയൊഴുക്കുകൾ യു.ഡി.എഫ് സ്ഥാനാർത്ഥികളുടെ ഉറക്കം കെടുത്തുന്നു.**

അരങ്ങിൽ ശ്രീധരനെപ്പറ്റി എന്റെ രാഷ്ട്രീയ ഗുരു എന്ന് എം. പി. വീരേന്ദ്രകുമാർ പരസ്യമായി പറയാത്ത വേദികൾ കുറവായിരിക്കും. പരസ്യമായ ഈ ഗുരു രഹസ്യമായ ശത്രുവായി മാറിയിട്ട് കുറേക്കാലം കഴിഞ്ഞിരുന്നു. ജനതാദൾ സംസ്ഥാന പ്രസിഡന്റ് വീരേന്ദ്രകുമാർ അറിഞ്ഞോ അറിയാതെയോ (?) ദേശീയ ജനറൽ സെക്രട്ടറി അരങ്ങിൽ ശ്രീധരന്റെ ഗ്രൂപ്പിൽപ്പെട്ടവർക്കെതിരെ അച്ചടക്ക നടപടിയും മറ്റും വന്നു.

ഒടുവിൽ സ്ഥാനാർത്ഥി ലിസ്റ്റ് വന്നപ്പോൾ രണ്ടു ലോക്സഭാ മണ്ഡലങ്ങളും 13 നിയമസഭാ മണ്ഡലങ്ങളിൽ 12 ഉം വീരേന്ദ്രകുമാർ ഗ്രൂപ്പുകാരായി. സീറ്റു കിട്ടിയ മുൻമന്ത്രി എൻ. എം. ജോസഫിനെ പിന്നെ അരങ്ങിൽ ഗ്രൂപ്പിലേക്കു കണ്ടതേയില്ല. ഇതോടെയേതായാലും അരങ്ങിൽ ശ്രീധരന്റെയും പി. വിശ്വംഭരന്റെയും കെ. ചന്ദ്രശേഖരന്റെയുമൊക്കെ നേതൃത്വത്തിൽ കേരള ജനതാദൾ പിറക്കുകയും അവർ വീരേന്ദ്രകുമാറിന്റെ രക്തത്തിനായി രംഗത്തിറങ്ങുകയും ചെയ്തു കഴിഞ്ഞു.

കൊടുവള്ളി മണ്ഡലത്തിൽ മത്സരിക്കുന്ന ജനതാദൾ ജില്ലാ പ്രസിഡന്റ് സി. മുഹസ്സിനും വടകരയിൽ സി.കെ. നാണുവും നേരിടുന്നത് സംസ്ഥാന പ്രസിഡന്റിന്റെ അതേ ഗ്രൂപ്പുതലവേദനയാണ്. കൊടുവള്ളിയിൽ കഴിഞ്ഞ തവണ മുഹസ്സിനെ പരാജയപ്പെടുത്തിയ പി.പി. മുഹമ്മദിനെ സീറ്റു രഹിതനാക്കിയത് ഇവിടത്തെ ലീഗ് സ്ഥാനാർത്ഥി സി. മോയിൻകുട്ടിക്ക് ചെറിയ തോതിലെങ്കിലുമൊരു പാരയായേക്കാം. പക്ഷേ കാന്തപുരം സുന്നി വിഭാഗക്കാർക്കു പ്രിയങ്കരനാണ് മോയിൻകുട്ടി.

നിയമസഭാ സ്ഥാനാർത്ഥികളിൽ അവനവൻ കടമ്പ ഏറ്റവുമധികം ഭയക്കുന്നത് കെ.പി.സി.സി. ഐ ജനറൽ സെക്രട്ടറി എ. സുജനപാലാണ്. നേരത്തെ എ ഗ്രൂപ്പുകാരനും പിന്നീട് ഐ ഗ്രൂപ്പുകാരനായും മാറിയ സുജനപാൽ നേതൃമാറ്റ പ്രശ്നത്തിലെ നിർണ്ണായക നിലപാടെടുത്ത എം. എൽ. എയെന്നനിലയിൽ മുരളി പക്ഷത്തിന്റെ ബദ്ധവൈരിയായിരുന്നു. മുരളിയും സുജനും ഒരുമിച്ചു ചേർന്നു ഈ തിരഞ്ഞെടുപ്പിൽ പര്യടനം നടത്തണമെന്നതാണ് അവസ്ഥ. 'ഐ' ഗ്രൂപ്പുകാർ പ്രതികാരം ചെയ്യാതിരിക്കാനുള്ള തത്രപ്പാടിലാണ് സുജനപാൽ.

പേരാമ്പ്ര മണ്ഡലത്തിൽ മാത്രമാണ് കേരള കോൺഗ്രസ്സ് സ്ഥാനാർത്ഥിയുള്ളത്. മാണിഗ്രൂപ്പുകാരനായ റോഷി അഗസ്റ്റിൻ. മാണിഗ്രൂപ്പും ജേക്കബ് ഗ്രൂപ്പും തമ്മിലുള്ള കുടിപ്പക ഇവിടെ പാരയായിത്തീരാനുള്ള സാധ്യത കുറവല്ല.

പാർട്ടി നേതാക്കളുടെ വാക്കിലെ അമിതാവേശം ഏറ്റവുമധികം തലവേദന സൃഷ്ടിച്ചിരിക്കുന്നത് ഇടതുപക്ഷ ജനാധിപത്യമുന്നണിക്കാണ്. ഐ. എൻ. എല്ലുമായി രഹസ്യമായി സീറ്റുധാരണ നടത്തുകയും അതേസമയം ആ പാർട്ടിയെ കൊച്ചാക്കി ചിത്രീകരിക്കുകയും ചെയ്ത സി. പി. എം നിലപാടിൽ ഏറെ ക്ഷുഭിതരാണ് ഐ. എൻ. എല്ലിലെ കോഴിക്കോട് ജില്ലയിലെ ഒരു വിഭാഗം.

സേട്ടും ബീരാനുമെല്ലാം യു. ഡി. എഫ് ക്യാമ്പിൽ തളയ്ക്കാൻ ശ്രമിച്ച ഐ. എൻ. എല്ലിനെ എൽ. ഡി. എഫ് പക്ഷത്തേക്ക് അടുപ്പിച്ചത് മുൻ സംസ്ഥാന ജനറൽ സെക്രട്ടറി ജാഫർ അത്തോളിയായിരുന്നു. എന്നാൽ ധാരണവന്നപ്പോൾ ജാഫറും കൂട്ടരും പുറത്തായി. ഇപ്പോഴെ ജാഫർ പക്ഷം എൽ. ഡി. എഫ് വിരുദ്ധരായി മാറിയിരിക്കുകയാണ്.



കോഴിക്കോട് ലോക്സഭാ മണ്ഡലത്തിൽ ഹാട്രിക് വിജയം നേടാൻ രംഗത്തിറങ്ങുന്ന കെ. മുരളീധരനെതിരെ രണ്ടാംതവണയാണ് വീരേന്ദ്രകുമാർ മത്സരിക്കുന്നത്. ബി. ജെ. പി സ്ഥാനാർത്ഥിയായി യുവനേതാവ് കെ. പി. ശ്രീശനും രംഗത്തുണ്ട്. 91-ലെ തിരഞ്ഞെടുപ്പിൽ 15884 വോട്ടിന്റെ ഭൂരിപക്ഷത്തിനാണ് മുരളീധരൻ ജയിച്ചത്. 89 ലേതിനേക്കാൾ നാലായിരത്തിലേറെ വോട്ട് അത്തവണ ബി. ജെ. പിക്കു കുറഞ്ഞിരുന്നു.

71-ൽ വടകര ലോക്സഭാമണ്ഡലത്തിൽ കെ. പി. സി. സി. - ഐ സ്ഥാനാർത്ഥിയായി നിർത്തിയ ലീലാദാമോദരമേനോന്റെ പേർ ചുവന്ന മഷി കൊണ്ടുവെട്ടി ഇന്ദിരാഗാന്ധി വടകരയിലേക്കയച്ച കെ.പി. ഉണ്ണിക്കൃഷ്ണൻ ഏഴാംവട്ട വിജയത്തിനായാണ് മത്സരിക്കുന്നത്. കോൺഗ്രസ്സ് - ഐ പാളയത്തിലേക്കു തിരിച്ചുപോയ ഉണ്ണിക്കൃഷ്ണനെ ഏഴാംവട്ടം ലോക്സഭാ കാണിക്കാതിരിക്കാൻ ഒ. ഭരതനെന്ന ശക്തനെത്തന്നെയാണ് സി. പി. എം മത്സരരംഗത്തിറക്കിയത്. സി. പി. എമ്മിന്റെ ഈ കോട്ടയിൽ ഏറെക്കാലത്തിനുശേഷം ഒരു സി. പി. എമ്മുകാരൻ മത്സരിക്കുന്നതിനാൽ അവർക്കും രാഷ്ട്രീയ നിലനില്പിന്റെ പ്രശ്നമായാൽ ഉണ്ണിക്കൃഷ്ണനും ഈ മത്സരം ജീവന്മരണ പോരാട്ടമാണ്.

നാദാപുരത്ത് 87-ലും 91-ലും ജയിച്ച് ഇക്കുറി ഹാട്രിക് വിജയം കാത്തിരിക്കുന്ന സി. പി. ഐയുടെ യുവനേതാവ് സത്യൻമൊകേരിയെ എതിർക്കുന്നത് 'എ' വിഭാഗക്കാരനായ കെ.സി. അബുവാണ്. സ്ഥാനാർത്ഥിയെ തീരുമാനിക്കാൻ ഹൈക്കമാന്റിന്റെ ഇടപെടൽ ആവശ്യമായിത്തീർത്ത മണ്ഡലമാണിത്.

സി. പി. എമ്മിന്റെ കോട്ടയായ പേരാമ്പ്രയിൽ സിറ്റിംഗ് എം. എൽ. എ എൻ.കെ. രാധയ്ക്ക് കേരള കോൺഗ്രസ്സ് മാണി ഗ്രൂപ്പിന്റെ പുതുമുഖമായ റോഷി അഗസ്റ്റിനെയാണ് നേരിടേണ്ടത്. കോഴിക്കോട് ഒന്നാം നിയോജകമണ്ഡലത്തിൽ ഓരോതവണ എം. എൽ. എമാരായ എ. സുജനപാൽ കോൺഗ്രസ്സ് ഐ സ്ഥാനാർത്ഥിയായും എം. ദാസൻ സി. പി. എം സ്ഥാനാർത്ഥിയായും രംഗത്തുണ്ട്. ഇവിടെ തുല്യന്മാരുടെ മത്സരമാണ്.

കഴിഞ്ഞതവണ എം. കെ. മുനീർ പിടിച്ചെടുത്ത കോഴിക്കോട് രണ്ടാം മണ്ഡലത്തിൽ ലീഗ് ഇത്തവണ സാമൂഹ്യക്ഷേമ ബോർഡ് ചെയർപേഴ്സൺ ഖമറുന്നിസ അൻവറിനെയാണ് ഗ്ളാമർ സ്ഥാനാർത്ഥിയാക്കി നിർത്തിയിരിക്കുന്നത്. അടിമുടി തൊഴിലാളി നേതാവായ എളമരം കരീം സി. പി. എമ്മിനുവേണ്ടി മണ്ഡലം തിരിച്ചുപിടിക്കാൻ രംഗത്തുണ്ട്.

ബേപ്പൂരിൽ മുൻമന്ത്രി ടി.കെ. ഹംസ (സി. പി. എം). യുടെ ഹാട്രിക് വിജയത്തിനു തടയിടാൻ ലീഗിന്റെ നേതാവായ ഉമ്മർപാണ്ടികശാല

(ശേഷം 54-ാം പേജിൽ)

എസ്. ജഗദീശ് ബാബു

## കാസർകോട്

# അഴിമതിയിൽ മുങ്ങിയ ഭരണപക്ഷം



**ഹ**വാലക്കേസിൽ പ്രധാനമന്ത്രിയിൽ വരെ ചെന്നെത്തിയ അഴിമതിയാരോപണം ഇന്ത്യയിലാകെ ചർച്ചചെയ്യപ്പെടുമ്പോൾ 'മിനിഹവാല' എന്നു വിശേഷിപ്പിക്കാവുന്ന ജില്ലാ സഹകരണ ബാങ്ക് കോഴക്കേസിലെ പ്രതികളാണ് സ്ഥാനാർത്ഥികളായും അമരക്കാരായും യു.ഡി.എഫിനുവേണ്ടി അണിനിരന്നിരിക്കുന്നത്. രണ്ടുകോടിയോളം രൂപയുടെ കോഴക്കേസിൽ വിവാദം ഉയർത്തിയ ബാങ്കിലെ കൂട്ട നിയമനം ഹൈക്കോടതി ഡിവിഷൻ ബഞ്ച് റദ്ദാക്കിയതോടെ ഡി.സി.സി പ്രസിഡന്റുകൂടിയായ പാർലമെന്റ് സ്ഥാനാർത്ഥി 'ഐ. രാമറായിയും കേസിലെ 21 പ്രതികളു'മാണ് ജില്ലയിലെ ചൂടുള്ള തിരഞ്ഞെടുപ്പു വിഷയം. റാവുവിനെയും, എ.കെ. ആന്റണിയെയുംപോലെ ഐ. രാമറായി കേസിൽ നേരിട്ട് ഇടപെട്ടിട്ടില്ല. അദ്ദേഹം നയിക്കുന്ന 'എ' ഗ്രൂപ്പിലെയും പ്രമുഖ ഘടകകക്ഷിയായ ലീഗിലെയും, സി.എം.പിയിലെയും പ്രമുഖരാണ് പ്രതികൾ 21 പേരും. ഡി.സി.സി. സെക്രട്ടറി പി. ഗംഗാധരൻനായർ, മഞ്ചേശ്വരം സ്ഥാനാർത്ഥി ചെർക്കളം അബ്ദുള്ളയുടെ ഭാര്യ ആയിഷ തുടങ്ങിയവരും പ്രതികളിൽപ്പെടുന്നു.

രാജീവ് തരംഗത്തിൽപ്പോലും ഇളകാതെ നിന്ന ഇടതു കോട്ടയാണ് കാസർകോട്. ഒരു പാർലമെന്റ് സീറ്റും അഞ്ച് അസംബ്ളി മണ്ഡലങ്ങളിൽ മൂന്നെണ്ണത്തിലും വൻ വിജയമാണ് 91-ൽ ഇടതുപക്ഷത്തിനു ലഭിച്ചത്. യു.ഡി.എഫിനു കിട്ടിയ കാസർകോട്, മഞ്ചേശ്വരം അസംബ്ളി മണ്ഡലങ്ങൾ ഇക്കുറി ഇടതുമുന്നേറ്റത്തിൽ ഉലയുകയാണ്. മന്ത്രി സി.ടി. അഹമ്മദാലിയും, ചെർക്കളം അബ്ദുള്ളയും വീണ്ടും ജനവിധി തേടുന്ന ഇവിടങ്ങളിൽ നാഷണൽ ലീഗിന്റെ സജീവസാന്നിദ്ധ്യം ഭീഷണി ഉയർത്തിയിരിക്കുന്നു. കാസർകോട് നാഷണൽ ലീഗിന്റെ ജില്ലാ സെക്രട്ടറി എൻ.എ. നെല്ലിക്കുന്നാണ് ഇടതുപക്ഷ സ്ഥാനാർത്ഥി. ബി.ജെ.പിയുടെ മാധവഹർളയാണ് മൂന്നാമൻ. ത്രികോണമത്സരം നടക്കുന്ന കാസർകോട്ട് നാലാംവട്ടം വിജയം ഉറപ്പിക്കാൻ ശ്രമിക്കുന്ന മന്ത്രി സി.ടിയുടെ നില ഭദ്രമല്ല. ലീഗുകോട്ടയായ കാസർകോട്ട് അഖിലേന്ത്യാ ലീഗുമായി ഏറ്റുമുട്ടിയ 77-ലെ ചിത്രമാണ് കാസർകോട്ടുകാർക്ക് ഓർമ്മവരുന്നത്. സി.ടി പരാജയം അറിഞ്ഞ ഏക തിരഞ്ഞെടുപ്പ്. അന്നും ഒരു നെല്ലിക്കുന്നുകാരനായ അഖിലേന്ത്യാ ലീഗുസ്ഥാനാർത്ഥിയായിരുന്നു ജയിച്ചത്. ഇടതുപക്ഷ പിന്തുണയും, അന്നത്തെപ്പോലെ ഇന്നും പ്രതിപക്ഷ ലീഗിനുണ്ട്. ലീഗിന്റെ കോട്ട ഇത്തവണ നഷ്ടപ്പെടാൻ ഇടയുണ്ടെന്നാണു കരുതുന്നത്.

ബി.ജെ.പി രണ്ടാംസ്ഥാനത്തുള്ള മഞ്ചേശ്വരത്ത് സിറ്റിംഗ് എം.പി രാമണ്ണറായിയെ നിർത്തിയുള്ള ഇടതുപക്ഷത്തിന്റെ അറ്റകൈപ്രയോഗത്തിൽ ചെർക്കളം അബ്ദുള്ള വീഴുമെന്നാണു സൂചനകൾ. കടുത്ത ത്രികോണമത്സരം നടക്കുന്ന മഞ്ചേശ്വരത്ത് കഴിഞ്ഞപ്രാവശ്യം ആയിരം വോട്ടിനാണ് ചെർക്കളം ബി.ജെ.പിയുടെ കെ.ജി മാരാരെ തോല്പിച്ചത്. മാരാർ ജയിക്കും എന്ന ഘട്ടം വന്നപ്പോൾ ഇടതുപക്ഷ വോട്ടുകൾപോലും കഴിഞ്ഞതവണ ചെർക്കളത്തിനു ലഭിച്ചു. ഈ അട്ടിമറിയാണ് അദ്ദേഹത്തെ വിജയത്തിലെത്തിച്ചത്. ബി.ജെ.പി നേതാവായിരുന്ന മാരാർ ജയിക്കുമെന്ന അന്തരീക്ഷം സൃഷ്ടിച്ച് മുസ്ലിം വോട്ടുകൾ ഒന്നിച്ചു പെട്ടിയിലാക്കാനും ലീഗിനു കഴിഞ്ഞു. ഇത്തവണ ഇതെല്ലാം മുൻകൂട്ടി കണ്ടുകൊണ്ടാണ് മാർക്സിസ്റ്റ് പാർട്ടി രാമണ്ണറായിയെ ഗോദയിലിറക്കിയത്. ബി.ജെ.പി സ്ഥാനാർത്ഥിയായ ബാലകൃഷ്ണഷെട്ടി മൂന്നാം സ്ഥാനത്തേക്കു തള്ളപ്പെട്ടിരിക്കുകയാണ്. മത്സരം ലീഗും മാർക്സിസ്റ്റ് സ്ഥാനാർത്ഥിയും തമ്മിലാണ്. റായിമാരുടെയും, റെഡ്ഡിമാരുടെയും, ബെൻസ്മാരുടെയും വോട്ടു മൊത്തമായി വാരിക്കൂട്ടാറുള്ള ബി.ജെ.പിയുടെ തന്ത്രവും ഒരു റായിതന്നെ ഇടതുപക്ഷസ്ഥാനാർത്ഥിയായപ്പോൾ തകർന്നു വീണിരിക്കുകയാണ്. മത്സരം എളുപ്പമല്ലെന്നു കണ്ട ചെർക്കളം അബ്ദുള്ള ബോംബെയിലും മറ്റും ഹോട്ടൽപ്പണി ചെയ്യുന്ന മുസ്ലിം തൊഴിലാളികളെ കൊണ്ടുവരാനും ശ്രമമുണ്ട്. രണ്ടായിരത്തോളം വരുന്ന മഞ്ചേശ്വരംകാരായ ഈ ബോംബെ തൊഴിലാളികൾ നിർണ്ണായകശക്തിയാണ്. 91-ലെ തി

രഞ്ഞെടുപ്പിൽ ഈ പതിനെട്ടാമത്തെ അടവ് ചെർക്കളം അബ്ദുള്ള പയറ്റിയിരുന്നു. ബോംബെയിലും മറ്റുമുള്ള തന്റെ സ്വാധീനം ഉപയോഗിച്ചാണ് ആട്ടിൻപറ്റങ്ങളെപ്പോലെ മുസ്ലിം തൊഴിലാളികളെ കൂട്ടമായി എത്തിക്കുന്നത്. ലീഗു നേതാവിന്റെ ഈ തന്ത്രം അറിയുന്ന നാഷണൽ ലീഗ് ഇതേ നാണയത്തിൽ ഇത്തവണ തിരിച്ചടിക്കാൻ ഒരുങ്ങുകയാണ്. ലീഗിലുണ്ടായ ഭിന്നിപ്പ് അട്ടിമറിക്കാൻ പോകുന്ന മണ്ഡലങ്ങളാണ് കാസർകോടും മഞ്ചേശ്വരവും. മന്ത്രി സി.ടിയുടെ സ്വാധീനം ഒരുപക്ഷേ, അദ്ദേഹത്തിനു രക്ഷയാകാം. മഞ്ചേശ്വരത്തിന്റെ കാര്യത്തിൽ ഇത്തവണ യു.ഡി.എഫിനു പ്രതീക്ഷയ്ക്കു വകയില്ലെന്നുതന്നെ പറയാം.

എ.കെ.ജിയെ നാലുപ്രാവശ്യം പാർലമെന്റിലേക്കു തിരഞ്ഞെടുത്തയച്ച ലോക്സഭാമണ്ഡലമാണ് കാസർകോട്. ഇത്തവണ മാർക്സിസ്റ്റ് പാർട്ടിയുടെ സീനിയർ നേതാവും, മുൻ കണ്ണൂർ ജില്ലാ സെക്രട്ടറിയുമായ തായമ്പത്ത് ഗോവിന്ദൻ എന്ന ടി. ഗോവിന്ദനാണ് എൽ.ഡി.എഫ് സ്ഥാനാർത്ഥി. മുൻ എം.പിയും ഡി.സി.സി പ്രസിഡന്റുമായ ഐ. രാമറായിയാണ് എതിരാളി. പത്ത് ലോക്സഭാതിരഞ്ഞെടുപ്പുകളിൽ ഏഴിലും ഇവിടെ വിജയിച്ചത് ഇടതുപക്ഷമാണ്. ഇടതുശക്തികേന്ദ്രങ്ങളായ അഞ്ച് അസംബ്ളിമണ്ഡലങ്ങളും യു.ഡി.എഫിനു മുൻകൈയുള്ള രണ്ടുമണ്ഡലങ്ങളുമാണ് ഈ പാർലമെന്റ് സീറ്റിലുള്ളത്. കണ്ണൂർ ജില്ലയിലെ തളിപ്പറമ്പ്, പയ്യന്നൂർ എന്നീ മണ്ഡലങ്ങളും, തൃക്കരിപ്പൂർ, ഹൊസ്ദുർഗ്ഗ് എന്നിവയുമാണ് സി.പി.എമ്മിന്റെ ശക്തികേന്ദ്രങ്ങൾ. ഉദുമയാകട്ടെ, പുതിയ രാഷ്ട്രീയ സാഹചര്യത്തിൽ ഇടതുപക്ഷത്തോടു കൂടുതൽ അടുത്തിരിക്കുകയാണ്. കാസർകോട്, മഞ്ചേശ്വരം മണ്ഡലങ്ങളിൽ യു.ഡി.എഫിനു കിട്ടുന്ന ഭൂരിപക്ഷത്തിന്റെ പിൻബലത്തിലാണ് മൂന്നുപ്രാവശ്യവും കോൺഗ്രസ്സ് സ്ഥാനാർത്ഥികൾ വിജയിച്ചത്. നാഷണൽ ലീഗിന്റെ ആവിർഭാവത്തോടെ ഇതിനുള്ള സാദ്ധ്യതയും മങ്ങിയിരിക്കുന്നു. ഒരിക്കൽപ്പോലും ഇടതുപക്ഷം തോറ്റിട്ടില്ലാത്ത, പയ്യന്നൂർ, തളിപ്പറമ്പ്, തൃക്കരിപ്പൂർ മണ്ഡലങ്ങൾ ഉള്ളിടത്തോളം കാസർകോട് പാർലമെന്റ് സീറ്റിൽ ഇടത്തോട്ടാണു കാറ്റുവീശുന്നത്.

ബി.ജെ.പിക്കു സ്വാധീനമുള്ള മണ്ഡലങ്ങൾ ഉൾപ്പെട്ട ഈ സീറ്റിൽ ഇത്തവണ യുവമോർച്ച സംസ്ഥാന പ്രസിഡന്റ് പി.കെ. കൃഷ്ണദാസാണ് സ്ഥാനാർത്ഥി. മുൻകാലങ്ങളിലെപ്പോലെ ശക്തമായ ഒരു മത്സരം കാഴ്ചവയ്ക്കാൻ ബി.ജെ.പിക്കു കഴിഞ്ഞിട്ടില്ലെന്നു വേണം പറയാൻ.

മാറിയും മറിഞ്ഞും ഇടതിനെയും വലതിനെയും തുണയ്ക്കുന്ന ഉദുമ ഇത്തവണ വ്യക്തമായും ഇടതുപക്ഷത്തിന്റെകൂടെയാണ്. ഐ.എൻ.എല്ലിനു നിർണ്ണായകശക്തിയുള്ള ഉദുമയിൽ 91-ൽത്തന്നെ ഇടതുപക്ഷത്തിനു ജയിക്കാൻ കഴിഞ്ഞിരുന്നു. സിറ്റിംഗ് എം.എൽ.എ പി. രാഘവനാണ് ഇടതുപക്ഷ സ്ഥാനാർത്ഥി. ആയിരത്തോളം വോട്ടിനു തോല്പിക്കപ്പെട്ട കെ.പി. കുഞ്ഞിക്കണ്ണനാണ് കോൺഗ്രസ്സ്-ഐ സ്ഥാനാർത്ഥി. ബി.ജെ.പി ദേശീയ സമിതി അംഗം മടിക്കൈ കമ്മാരൻ രംഗത്തുണ്ടെങ്കിലും ഉദുമയിൽ ബി.ജെ.പിക്ക് അത്രയ്ക്കു സ്വാധീനമുണ്ടെന്നു പറയുക വയ്യ.

സി.പി.ഐയ്ക്കു ജില്ലയിൽ നല്കിയിരിക്കുന്ന സീറ്റാണ് ഹൊസ്ദുർഗ്ഗ്. പോസ്റ്റ്മാൻ ജോലി രാജിവച്ച് 91-ലെ തിരഞ്ഞെടുപ്പിൽ ഗംഭീരവിജയം നേടിയ എം. നരായണനാണ് ഇത്തവണയും സ്ഥാനാർത്ഥി. കോൺഗ്രസ്സ് (ഐ) റിട്ട: പോസ്റ്റ്മാനായ സി.പി. കൃഷ്ണനെയാണ് ഇത്തവണ രംഗത്തിറക്കിയിരിക്കുന്നത്. എം. നാരായണന്റെ വ്യക്തിപ്രഭാവംകൊണ്ടും, ഇടതുപക്ഷത്തിന്റെ സ്വാധീനമേഖലകൾ അനവധിയുള്ളതുകൊണ്ടും ഹൊസ്ദുർഗ്ഗിൽ ഇടതുപക്ഷം വിജയം ആവർത്തിക്കും. പ്രാദേശിക നേതാവായ എം. ഗോപാലനാണ് ഇവിടെ ബി.ജെ.പി സ്ഥാനാർത്ഥി.

ലോകത്തിലെ ആദ്യ കമ്മ്യൂണിസ്റ്റ് മുഖ്യമന്ത്രിയായ ഇ.എം.എസ്സിനെ തിരഞ്ഞെടുത്ത 57 മുതൽ ഇന്നുവരെ കോൺഗ്രസ്സുകാർക്കു ബാലികേറാമലയാണ് 'തൃക്കരിപ്പൂർ'. മുൻ മുഖ്യമന്ത്രി ഇ.കെ. നായനാരുടെയും പി. കരുണാകരന്റെയും പിൻഗാമിയായി യുവനേതാവ് കെ.പി. സതീശ്ചന്ദ്രനാണ് സ്ഥാനാർത്ഥി. ഡി.വൈ.എഫ്.ഐ സംസ്ഥാന വൈസ് പ്രസിഡന്റും, അഖിലേന്ത്യാ കമ്മിറ്റി അംഗവുമായ അദ്ദേഹം ജില്ലയിൽ പ്രവർത്തർക്ക് ആവേശം പകരുന്നു.

ഇതര ജില്ലകളിൽനിന്നും വ്യത്യസ്തമായി ജില്ലാ ബാങ്ക് അഴിമതിക്കേസും രൂക്ഷമായ വൈദ്യുതി പ്രതിസന്ധിയുമാണ് യു.ഡി.എഫിനെ വേട്ടയാടുന്നത്. ശിവഗിരി, എൻ.എസ്.എസ്, ധീവരസഭ പ്രശ്നങ്ങൾ തുടങ്ങി സൂര്യനെല്ലി ഉൾപ്പെടെയുള്ള പൊതുപ്രശ്നങ്ങളും, ഇടതുപക്ഷത്തിന്റെ ശക്തി വർദ്ധിപ്പിച്ചിട്ടുണ്ട്. താലിമാലയും, കിടപ്പാടവും വിറ്റു കോഴ നല്കി ജോലിയിൽ കയറിയ 120-ഓളം ഉദ്യോഗാർത്ഥികൾ പെരുവഴിയിലാണ്. പണിയും നഷ്ടപ്പെട്ടു തെരുവിലായ ഈ കുടുംബങ്ങൾക്കു നഷ്ടപ്പെട്ട ലക്ഷക്കണക്കിനു രൂപയുടെ കോഴപ്പണം യു.ഡി.എഫ് നേതാക്കൾ തിരിച്ചു നല്കേണ്ടിവരും. ജില്ലയിലെ തിരഞ്ഞെടുപ്പുരംഗം ഇളക്കിമറിച്ചിരിക്കുന്ന ഒരു 'മിനിഹവാല'തന്നെയാണ് ഈ കോഴക്കേസ്. അറസ്റ്റിൽനിന്നും രക്ഷപ്പെട്ടു കഴിയുന്ന '15' പ്രമുഖ പ്രതികളെ അറസ്റ്റ് ചെയ്യാൻ പൊലീസ് നിർബന്ധിതരായിക്കുകയാണ്. തിരഞ്ഞെടുപ്പു കഴിയുംവരെ അറസ്റ്റ് ഒഴിവാക്കാനുള്ള നെട്ടോട്ടത്തിലാണ് യു.ഡി.എഫ് നേതാക്കൾ. കേട്ടാൽ അറയ്ക്കുന്ന തരത്തിൽ കോഴപ്പണം പങ്കുവച്ച് യു.ഡി.എഫ് നടത്തിയ നഗ്നമായ അഴിമതികളാണ് ഹൈക്കോടതിവിധിയിലൂടെ പുറത്തുവന്നിരിക്കുന്നത്. കോൺഗ്രസ്സിന്റെ ആദ്യകാല നേതാവും മുൻമന്ത്രിയുമായ എൻ.കെ. ബാലകൃഷ്ണന്റെ മരണത്തിന് ഉത്തരവാദികൾ കോഴക്കേസിലെ പ്രതികളാണ്. 'വിധി പ്രതികൂലമാകുമെന്ന് അറിഞ്ഞതിന്റെ തലേദിവസമാണ് എൻ.കെ ഹൃദയാഘാതത്തെത്തുടർന്ന് മരിച്ചത്.

# മുസ്ലീംലീഗിന് ഇത് പരീക്ഷണകാലം



ആർ.സുഭാഷ്



ചരിത്രം ആവർത്തിക്കപ്പെടുക സാധാരണമാണെങ്കിലും കാര്യങ്ങളെല്ലാം പഴയതുപോലെ തന്നെ ആയിരിക്കണമെന്നു നിർബന്ധമില്ലല്ലോ. ഇന്ത്യൻ യൂണിയൻ മുസ്ലീം ലീഗിന്റെ അഖിലേന്ത്യാ അദ്ധ്യക്ഷന്റെ നേതൃത്വത്തിൽ ഒരു കൂട്ടർ പുറത്തുപോയി പുതിയ പാർട്ടിയുമായി വന്നശേഷം വീണ്ടും ഒരു തിരഞ്ഞെടുപ്പു നടക്കാൻ പോകുന്നു. ഏറെ ഊഞ്ഞാലാട്ടങ്ങൾക്കും അനിശ്ചിതത്വത്തിനും ശേഷമാണെങ്കിലും ഇബ്രാഹീം സുലൈമാൻ സേട്ടിന്റെ ഇന്ത്യൻ നാഷണൽ ലീഗ് ഇടതുമുന്നണിക്കു പിന്തുണയും പ്രഖ്യാപിച്ചിട്ടുണ്ട്. സേട്ടുപക്ഷം പരസ്യമായും മറുപക്ഷം രഹസ്യമായും സമ്മതിക്കുന്ന ഈ ബാന്ധവം മലപ്പുറത്തെ തിരഞ്ഞെടുപ്പിനെ എങ്ങനെ ബാധിക്കും?

## മലപ്പുറം

ഇപ്പോൾ മലപ്പുറം ശരിക്കും മയക്കത്തിലാണ്. തിരഞ്ഞെടുപ്പടുത്തിട്ടും ആർക്കും വലിയ ചൂടൊന്നുമില്ല. തട്ടിയും മുട്ടിയും മുക്കിയും മൂളിയും തിരഞ്ഞെടുപ്പിന്റെ പതിനൊന്നാം മണിക്കൂറിൽ നാഷണൽ ലീഗും ഇടതുമുന്നണിയും ധാരണയിലായി: 12-ൽ 4 അസംബ്ലി സീറ്റുകൾ ഐ. എൻ. എല്ലിനു നൽകി. കുറ്റിപ്പുറത്തും താനൂരിലും മലപ്പുറത്തും തിരൂരിലും നാഷണൽ ലീഗിന്റെ ഒരുദ്യോഗിക ഭാരവാഹികൾ തന്നെ സ്ഥാനാർത്ഥികൾ. പക്ഷേ ഇടതുപിന്തുണയുള്ള സ്വതന്ത്രർ എന്നേ അവർ പുറത്തുപറയൂ.

പഞ്ചായത്ത് തിരഞ്ഞെടുപ്പുകാലത്ത് മലപ്പുറത്തു രൂപംകൊണ്ട ഐ. എൻ. എൽ - എൽ. ഡി. എഫ് സഖ്യം ജില്ലയിലെ മുഴുവൻ മുനിസിപ്പാലിറ്റികളിലും അധികാരത്തിലെത്തുകയും കുറെ പഞ്ചായത്തുകൾ പിടിച്ചെടുക്കുകയും ചെയ്തെങ്കിലും ജില്ലാപഞ്ചായത്ത് തിരഞ്ഞെടുപ്പിൽ ഈ കൂട്ടുകെട്ട് ക്ളച്ച് പിടിച്ചില്ല. ജില്ലാ പഞ്ചായത്തിൽ 25- ൽ 21 സീറ്റും യു. ഡി. എഫ് നേടി. കുറഞ്ഞ വോട്ടുകൾ കൊണ്ട് വിജയം അട്ടിമറിക്കാവുന്ന ഗ്രാമപ്പഞ്ചായത്ത് - മുനിസിപ്പൽ വാർഡുകളിലെ ലീഗുകാർ ' സാമ്പാർ' എന്നു വിളിക്കുന്ന ഐ. എൻ. എൽ - എൽ. ഡി. എഫ് കൂട്ടുകെട്ടിന് എന്തെങ്കിലും ചെയ്യാനാവൂവെന്ന് യു. ഡി. എഫ് കേന്ദ്രങ്ങൾക്കു ബോധ്യമായി. പേടിയേതുമില്ലാതെ അഞ്ചുമന്ത്രിമാരും മന്ത്രി പദവിയുള്ള ഗവ. ചീഫ് വിപ്പും നാല് സിറ്റിംഗ് എം. എൽ. എമാരും യു. ഡി. എഫിന്റേതായി മലപ്പുറത്തെ നിയമസഭാ മണ്ഡലങ്ങളിൽ പത്രിക നൽകിയതിനു കാരണം മറ്റൊന്നല്ല.



കോൺഗ്രസ് മന്ത്രിമാരായ ആര്യാടൻ മുഹമ്മദ് (നിലമ്പൂർ) പന്തളം സുധാകരൻ (വണ്ടൂർ) ലീഗ് മന്ത്രിമാരായ പി.കെ. കുഞ്ഞാലിക്കുട്ടി (കുറ്റിപ്പുറം) പി. കെ.കെ. ബാവ (കൊണ്ടോട്ടി) , ഇ.ടി.മുഹമ്മദ് ബഷീർ ( തിരൂർ) ഗവ. ചീഫ് വിപ്പ് കെ.പി.എ. മജീദ് (മങ്കട) ലീഗിന്റെ സിറ്റിംഗ് എം. എൽ. എ.മാരായ ഡോ. എം.കെ. മുനീർ (മലപ്പുറം) എൻ.സൂപ്പി (പെരിന്തൽമണ്ണ) കുട്ടി അഹമ്മദ്കുട്ടി (തിരൂരങ്ങാടി) ഇസ്ഹാക്ക്കുരിക്കൾ (മഞ്ചേരി) എന്നിവർ 12 ൽ 10 സീറ്റിലും പത്രിക കൊടുത്തപ്പോൾ ബാക്കി വന്നത് രണ്ടു സീറ്റുമാത്രം.

പൊന്നാനിയും താനൂരും. താനൂരിൽ മുൻ ഉപമുഖ്യമന്ത്രി അവുക്കാദർ കുട്ടി നഹയുടെ മകൻ പി.കെ. അബ്ദു റബാണ് ലീഗ് സ്ഥാനാർത്ഥി. കോൺഗ്രസ്സിനുള്ള പൊന്നാനിയിൽ യു.കെ. ഭാസിയെ പിന്തള്ളി പി.ടി. മോഹനകൃഷ്ണൻ അവസാന റൗണ്ടിൽ സീറ്റു നേടി. എ വിഭാഗക്കാരനായ മലപ്പുറം ഡി. സി.സി പ്രസിഡന്റ് ഭാസിയെ മാറ്റി മോഹനകൃഷ്ണനെ സ്ഥാനാർത്ഥിയാക്കാൻ ലീഡർ ഏറെ വിയർപ്പൊഴുക്കിതായാണ് വാർത്ത.

മണ്ഡലം ജന്മമെടുത്ത 1965 മുതൽ നടന്ന തിരഞ്ഞെടുപ്പുകളിൽ ഏഴുതവണ മത്സരിച്ച് നാലുതവണ വിജയിച്ച ആര്യാടൻ എട്ടാം തവണയും നിലമ്പൂരിൽ മത്സരിക്കുമ്പോൾ എൽ. ഡി. എഫ് അദ്ദേഹത്തിന് സമ്മാനിക്കുന്നത് ഒരു കോൺഗ്രസ് റിബലിനെയാണ്. ആര്യാടൻ ക്യാമ്പിൽ അടുത്തകാലം വരെ സജീവമായിരുന്ന കെ.പി.സി.സി അംഗം എം. തോമസ് മാത്യു എന്ന കോളേജ് അദ്ധ്യാപകനെ. കുടിയേറ്റ മേഖലയായ നിലമ്പൂരിൽ ആദ്യമായാണ് ഒരു ക്രിസ്ത്യൻ സ്ഥാനാർത്ഥി ഏതെങ്കിലും പ്രമുഖ മുന്നണിയുടേതായി രംഗത്തുവരുന്നത്. ഇക്കാലമത്രയും ആര്യാടന്റെ വോട്ടുബാങ്കായിരുന്നു. കുടിയേറ്റ ക്രിസ്ത്യാനികൾക്കിടയിൽ ഭിന്നിപ്പുണ്ടാക്കാനാണ് മാർത്തോമാസഭാ കൗൺസിൽ അംഗമായ തോമസ് മാത്യുവിനെ ഇടതുമുന്നണി സ്ഥാനാർത്ഥിയാക്കിരിക്കുന്നത്. 91-ൽ 7684 വോട്ടിനാണ് ആര്യാടൻ ജയിച്ചത്. 87 ൽ 10,333 വോട്ടിനും . സ്വന്തം സ്ഥാനാർത്ഥിക്കു ലഭിക്കുന്ന വോട്ടുകൊണ്ടുമാത്രം ആര്യാടനെ തളയ്ക്കാനാവില്ലെന്നതു കൊണ്ടാണ് മൂന്നാംതവണയും നിലമ്പൂരിൽ എൽ. ഡി. എഫ് റിബൽ പരീക്ഷണം നടത്തുന്നത്.

ഐ. എൻ. എല്ലിന് നിലമ്പൂരിൽ 3000 ത്തിനും 4000 ത്തിനും ഇടയിൽ വോട്ടുണ്ടെന്നാണ് കണക്ക്. ഇതിനു പുറമെ സ്ഥാനാർത്ഥി സ്വന്തം നിലയിൽ ഇത്രയും വോട്ടുകൂടി പിടിച്ചാൽ ആര്യാടൻ പരാജയപ്പെടുമെന്ന് കണക്കുകൂട്ടലിലാണ്. ഇടതുമുന്നണി. ക്രിസ്ത്യൻ വോട്ടുകളിലും കോൺഗ്രസ് വോട്ടുകളിലും ചോർച്ചയുണ്ടാവാതിരിക്കാൻ എല്ലാ അടവും ആര്യാടനും പയറ്റുന്നുണ്ട്.

മന്ത്രി പന്തളത്തിനു ഭീഷണിയായിരിക്കുന്നത് സി. പി. എം സ്ഥാനാർത്ഥി എൻ. കണ്ണനാണ് അറിയപ്പെടുന്ന നേതാവൊന്നുമല്ല കണ്ണൻ. വെറും കൂലിപ്പണിക്കാരൻ. പത്താം ക്ളാസ് തോറ്റ് കുടുംബം പുലർത്താൻ കൂലിപ്പണിക്കുപോയ കണ്ണൻ കർഷകതൊഴിലാളി യൂണിയൻ പ്രവർത്തകനായാണ് രംഗത്തുവരുന്നത്. ഈ കണ്ണൻ ജയിക്കാനായി ജനിച്ചവനാണെന്ന് വണ്ടൂരിലെ സി. പി. എം കാർ പറയുന്നു.

ലീഗിന്റെ കോട്ടയാണെന്ന ധാരണ ഇത്തവണ തിരുത്തിക്കുറിക്കുമോയെന്ന ചോദ്യം ഉയർന്നുവന്നിരിക്കുന്നു. മുസ്ലീം സമുദായത്തിലെ ചേരിതിരിവാണ് ഇതിന് പ്രധാനകാരണം.

1980 മുതൽ മങ്കടയിൽ നിന്നും ജയിക്കുന്നത് കെ.പി.എ. മജീദാണ്. 5-ാം തവണയും മജീദ് മത്സരിക്കുമ്പോൾ എതിരാളിയായി വന്നത് ഇടതു സ്വതന്ത്രൻ മഞ്ഞിളാംകുഴി അലി. സിനിമാ നിർമ്മാതാവായ മാക് പ്രൊഡക്ഷന്റെ അലിക്ക് ഇത്തവണ അനുകൂലമായ ഘടകങ്ങൾ ഏറെയാണ്.

പെരിന്തൽമണ്ണയാണ് കടുത്ത മത്സരം നടക്കുന്ന മറ്റൊരു മണ്ഡലം. 1980-ൽ കന്നിക്കാരനായി രംഗത്തുവന്ന് സി. പി.എം നേതാവ് പാലോളി മുഹമ്മദ് കുട്ടിയെ തോൽപ്പിച്ചതു മുതൽ അഡ്വ. നാലകത്ത് സൂപ്പി പെരിന്തൽമണ്ണയുടെ ജനപ്രതിനിധിയാണ്. കഴിഞ്ഞ തവണത്തെ ഭൂരിപക്ഷം 6939. സൂപ്പിയുടെ കുത്തക തകർത്ത് പണ്ട് തങ്ങളുടേതായിരുന്ന പെരിന്തൽമണ്ണ തിരിച്ചുപിടിക്കാൻ സി. പി. എം നിയോഗിച്ചിരിക്കുന്നത് ഡോ. എ. മുഹമ്മദിനെയാണ്. സ്വതന്ത്രനായാണ് ഡോ. മുഹമ്മദ് മത്സരിക്കുന്നത്. കഴിഞ്ഞവർഷം മാത്രം സർവ്വീസിൽ നിന്നു വിരമിച്ച ആളാണെങ്കിലും പെരിന്തൽമണ്ണക്കാർക്കെല്ലാം ഈ ജനകീയ ഡോക്ടർ സുപരിചിതനാണ്. ഐ. എൻ. എൽ പിന്തുണ കൂടി ഉള്ളതുകൊണ്ട് ഡോ. എ. മുഹമ്മദ് ജയിക്കുമെന്നാണ് എൽ. ഡി. എഫിന്റെ പ്രതീക്ഷ.

ബി. ജെ.പി ഇതര പ്രതിപക്ഷ പൊതുസ്ഥാനാർത്ഥിയായി ആയിരം വീട്ടിൽ അബ്ദുഹാജിയെ രംഗത്തിറക്കിയതോടെ തിരൂരങ്ങാടിയിൽ നിന്നുള്ള കുട്ടി അഹമ്മദ് കുട്ടി എം. എൽ. എയുടെ മത്സരം കടുത്തതായിരിക്കുകയാണ്. ഉപതിരഞ്ഞെടുപ്പിൽ 22,269 വോട്ടുകൾക്ക് മുഖ്യമന്ത്രി എ.കെ. ആന്റണി വിജയിച്ചപ്പോഴും ഐ. എൻ. എൽ, പി.ഡി.പി, എൽ. ഡി. എഫ് കക്ഷികൾക്ക് എല്ലാം കൂടി ആന്റണിക്കു ലഭിച്ചതിനേക്കാൾ 2442 വോട്ടു കൂടുതൽ കിട്ടിയിരുന്നു. പ്രതിപക്ഷത്തിന്റെ പ്രതീക്ഷയും ഈ കണക്കുകളിലാണ്.

മലപ്പുറത്തു കടുത്ത മത്സരം നടക്കുന്ന മണ്ഡലം ഒന്നുകൂടിയുണ്ട്- പൊന്നാനി. മറ്റു പതിനൊന്ന് അസംബ്ലി സീറ്റും നഷ്ടപ്പെട്ടാലും കുഴപ്പമൊന്നും വരാത്ത എൽ. ഡി. എഫിനു പൊന്നാനി പോയാൽ കടുത്ത ആഘാതമാവും, പ്രത്യേകിച്ചും സി. പി. എമ്മിന്. സി. പി. എമ്മിന്റെ സിറ്റിംഗ് സീറ്റായതുകൊണ്ടു മാത്രമല്ല, അവിടെ മത്സരിക്കുന്നത് . പാർട്ടി കേന്ദ്ര കമ്മിറ്റി അംഗം പാലൊളി മുഹമ്മദ്കുട്ടിയാണ് എന്നതുകൂടിയാണ് കാരണം.

കഴിഞ്ഞതവണ, ഇപ്പോഴത്തെ സ്ഥാനാർത്ഥി പി.ടി. മോഹനകൃഷ്ണനെ പരാജയപ്പെടുത്തി ഇ. കെ. ഇമ്പിച്ചിബാവ നീട്ടിക്കൊടുത്ത സീറ്റാണ് പൊന്നാനി. അതുനിലനിർത്തണമെന്ന വാശികൊണ്ടാണ് സംഘടനാ പ്രവർത്തനങ്ങളിൽ മുഴുകിക്കഴിഞ്ഞ പാലോളിയെ രംഗത്തിറക്കിയതും. 87-ൽ മോഹനകൃഷ്ണൻ ഇവിടെ ഇമ്പിച്ചിബാവയെ പരാജയപ്പെടുത്തിയിട്ടുണ്ട്. സി. പി. എം പലതവണ ജയിച്ചിട്ടുള്ള ഈ സീറ്റു നിലനിർത്താൻ കഠിനശ്രമത്തിലാണ് . ഇടതുമുന്നണി പ്രവർത്തകർ. കഴിഞ്ഞതവണ 5084 വോട്ടാണ് ഇമ്പിച്ചിബാവയ്ക്കു ഭൂരിപക്ഷമായി ലഭിച്ചത്. കോൺഗ്രസ്സിലെ ഗ്രൂപ്പുവഴക്കും ഐ. എൻ. എല്ലിന്റെ പിന്തുണയും കൊണ്ടു നല്ല ഭൂരിപക്ഷത്തോടെ ജയിക്കുമെന്ന പ്രതീക്ഷയിലാണ് സി. പി. എം. കേന്ദ്രങ്ങൾ. തിരൂരിൽ ഇ. ടി. മുഹമ്മദ് ബഷീറിനെയും, മലപ്പുറത്ത് ഡോ. എം.കെ.മുനീർ എം. എൽ. എയേയും എതിർക്കുന്നത് ഐ. എൻ. എൽ നേതാക്കളാണ്.

(ശേഷം 55-ാം പേജിൽ)

ഇ.എം. അഷ്റഫ്

കണ്ണൂർ

# ഇവിടെ വ്യക്തിഗതവോട്ട് നിർണായകം

**രാ**ഷ്ട്രീയ നിരീക്ഷകർ തിരഞ്ഞെടുപ്പുവേളകളിൽ കണ്ണൂരിനെ വിശേഷിപ്പിക്കുന്ന ഒരു വാചകമുണ്ട്-രാഷ്ട്രീയച്ചാഞ്ചാട്ടമില്ലാത്ത മനസ്സാണ് ഈ നാടിന്റേതെന്ന്. കാലാകാലങ്ങളായി പ്രവചനാതീതമായി തിരഞ്ഞെടുപ്പിനെ സമീപിക്കുന്നവരുടെ നാട്. ജില്ലയിൽ പത്തു മണ്ഡലങ്ങളിൽ ആരൊക്കെ ജയിക്കും എന്നതു മുൻകൂട്ടി പറയാനാവും-അഭിപ്രായസ്ഥിരതകൊണ്ടു പ്രത്യേകത നേടിയ കണ്ണൂരിൽ പക്ഷേ, ഈ തിരഞ്ഞെടുപ്പിൽ അട്ടിമറിവിജയങ്ങൾ ഉണ്ടായേക്കുമോ എന്ന ആശങ്ക ഇപ്പോൾ ഉയർന്നുവന്നിട്ടുണ്ട്. ഇതു രാഷ്ട്രീയപ്രവചനങ്ങൾ പുറപ്പെടുവിക്കുന്നവരെ അസ്വസ്ഥരാക്കുന്നു.

നിലവിലുള്ള രാഷ്ട്രീയ സ്കോർ ബോർഡിൽ എൽ.ഡി.എഫിന് ആറു മണ്ഡലവും, യു.ഡി.എഫിന് നാലു മണ്ഡവുമാണുള്ളത്-കൂത്തുപറമ്പ്, എടക്കാട്, അഴീക്കോട്, പയ്യന്നൂർ, തളിപ്പറമ്പ്, തലശ്ശേരി ഇടതുമുന്നണിയുടേത്. പേരാവൂർ, ഇരിക്കൂർ, കണ്ണൂർ, പെരിങ്ങളം വലതുമുന്നണി. ഈ രാഷ്ട്രീയമുന്നണി സമവാക്യം അട്ടിമറിയാൻ സാദ്ധ്യതയുണ്ടെന്ന അവസ്ഥയാണ് പ്രവചനക്കാരെ കുഴക്കുന്നത്. മൂന്നരവർഷക്കാലം യു.ഡി.എഫ് മന്ത്രിയായിരുന്ന കെ.പി.സി.സി മുൻ ജനറൽ സെക്രട്ടറി എൻ. രാമകൃഷ്ണൻ സ്വതന്ത്രസ്ഥാനാർത്ഥിയായി രംഗപ്രവേശം ചെയ്യുകയും ഇടതുമുന്നണി ഇതിനു നിരുപാധികപിന്തുണ നല്കുകയും ചെയ്തതാണ് പ്രാദേശികമായി വന്ന അട്ടിമറി. ഇതിനു പുറമേ, നാലും ആറും തവണ ഒരേ മണ്ഡലത്തിൽ മത്സരിക്കുന്ന കോൺഗ്രസ്സ് 'എ' വിഭാഗത്തിന്റെ സ്ഥാനാർത്ഥികളുടെ നവചൈതന്യരാഹിത്യം. ഇന്നേവരെ അഹിംസയിലൂന്നി ജനാധിപത്യരാഷ്ട്രീയം പറഞ്ഞുകൊണ്ടിരുന്ന കോൺഗ്രസ്സിന്റെ ജില്ലാ നേതൃത്വം ഹിംസാത്മകപ്രവൃത്തിയിലൂടെ മുന്നേറിയതിലെ അമർഷം തുടങ്ങിയ പ്രാദേശിക അസംതൃപ്തിയാണ്. ഇതിനുപുറമേ ദേശീയ സംസ്ഥാനതല രാഷ്ട്രീയത്തിലെ പ്രതിഫലനങ്ങൾകൂടിയാവുമ്പോൾ കണ്ണൂരിന്റെ സ്കോർ ബോർഡിൽ അതു മാറ്റങ്ങളുടെ സൂചന നല്കുന്നതായി മാറുന്നു.

സി.പി.എം ജില്ലാ സെക്രട്ടറി ഇ.പി. ജയരാജനെ ആന്ധ്രയിലെ നെല്ലൂരിൽവച്ചു വെടിവച്ചു കൊല്ലാൻ ശ്രമിച്ച സംഭവം നടന്നിട്ട് ഒരുവർഷം പൂർത്തിയായി-ജയരാജന്റെ ചെവിക്കുപിന്നിൽനിന്നും രണ്ടു വെടിയുണ്ടകൾ പുറത്തെടുത്തു. ഇപ്പോൾ ഇടതുചെവിക്കു കേൾവിശക്തിയില്ല. തലക്കറക്കവും വേദനയുമായി ഇടയ്ക്കു വിശ്രമവും, ഇടയ്ക്കു പാർട്ടിപ്രവർത്തനവുമായി നീങ്ങുമ്പോൾ, ഈ കേസിൽ ജാമ്യം നേടി കണ്ണൂർമണ്ഡലത്തിൽ മത്സരിക്കുന്നത് ഡി.സി.സി പ്രസിഡന്റ് കെ. സുധാകരൻ. അതേസമയം ജയരാജൻ സിറ്റിംഗ് എം.എൽ.എ ആയിട്ടും സ്ഥാനാർത്ഥിയാവാൻ സ്വയം വിസമ്മതിച്ചു. പാർട്ടി ജില്ലാ കമ്മിറ്റി ഏകകണ്ഠമായി തീരുമാനിച്ചിട്ടും ജയരാജൻ മാറിനിന്നു.

കണ്ണൂരിലെ പത്തു നിമയസഭാമണ്ഡലങ്ങളിൽ ഭരണമുന്നണി കോൺഗ്രസ്സിന്റെ സ്ഥാനാർത്ഥികളായ കെ.പി. നൂറുദ്ദീൻ പേരാവൂരിലും, കെ.സി. ജോസഫ് ഇരിക്കൂറിലും, കെ. എൻ. കണ്ണോത്ത് പയ്യന്നൂരിലും, സതീശൻ പാച്ചേനി തളിപ്പറമ്പിലും, എ.ഡി. മുസ്തഫ എടക്കാടും, കെ.സി. കടമ്പൂരാൻ തലശ്ശേരിയിലും, എം.പി. കൃഷ്ണൻനായർ കൂത്തുപറമ്പിലും. കെ. സുധാകരൻ കണ്ണൂരിലും മത്സരിക്കുന്നു-സി.എം.പിയുടെ ടി.പി. ഹരീന്ദ്രൻ അഴീക്കോടും, കെ.എം. സൂപ്പി പെരിങ്ങളത്തും സ്ഥാനാർത്ഥികളാണ്.

ഇടതുമുന്നണിയിൽ സി.പി.എമ്മിന്റെ പിണറായി വിജയൻ പയ്യന്നൂരിലും. എം.വി. ഗോവിന്ദൻ തളിപ്പറമ്പിലും, ടി.കെ. ബാലൻ അഴീക്കോടും, കെ.പി. മമ്മുമാസ്റ്റർ തലശ്ശേരിയിലും ശൈലജടീച്ചർ കൂത്തുപറമ്പിലും എം.വി. ജയരാജൻ എടക്കാടും മത്സരിക്കുമ്പോൾ കോൺഗ്രസ്സ്-എസ്സിലെ കെ.ടി. കുഞ്ഞമ്മദ് പേരാവൂരിലും കേരള കോൺഗ്രസ്സ്-ജെയിലെ എ.ജെ. ജോസഫ് ഇരിക്കൂറിലും ജനതാദളിലെ പി.ആർ. കുറുപ്പ് പെരിങ്ങളത്തും മത്സരിക്കുന്നു. ഇടതുമുന്നണിയിൽ ഇല്ലെങ്കിൽ നിരുപാധികപിന്തുണ നല്കിയിട്ടുള്ള എൻ. രാമകൃഷ്ണൻ കണ്ണൂരിലെ യു.ഡി.എഫിനെതിരെയുള്ള സ്വതന്ത്രസ്ഥാനാർത്ഥിയാണ്.

കണ്ണൂർ ജില്ലയിൽ ബി.ജെ.പിക്കും നാഷണൽ ലീഗിനും ഈ രണ്ടു മുന്നണികളിലെയും സ്ഥാനാർത്ഥികളെ ജയിപ്പിക്കാനും തോല്പിക്കാനുമുള്ള നിർണ്ണായക സമ്മതിദാനശക്തിയുണ്ട്. ബി.ജെ.പിയുടെ മുന്നണി രാഷ്ട്രീയാതീതമായ മൂന്നാംകരുത്ത് ഇരുമുന്നണികൾക്കും ഭൂരിപക്ഷം മണ്ഡലങ്ങളിലും ആശങ്കയുളവാക്കുന്ന വസ്തുതയാണ്-പെരിങ്ങളം, പേരാവൂർ, എടക്കാട്, തലശ്ശേരി മണ്ഡലങ്ങളിൽ ബി.ജെ.പി എന്തു നിലപാടെടുക്കുന്നുവെന്നതു വളരെ പ്രധാനപ്പെട്ടതുമാണ്.

> കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ആറു സീറ്റുകൾ നേടിയ ഇടതുമുന്നണി കൂടുതൽ സീറ്റുകൾക്കായാണ് പൊരുതുന്നത്. വോട്ടർമാരുടെ മനസമ്മതം അവർക്ക് കൈവരിക്കാൻ സാധിച്ചിട്ടുണ്ട്.

കഴിഞ്ഞ പൊതുതിരഞ്ഞെടുപ്പിൽ എടക്കാട് മണ്ഡലത്തിൽനിന്നും ഇടതുമുന്നണി സ്ഥാനാർത്ഥി ഒ. ഭരതൻ ജയിച്ചത് 219 വോട്ടിന്. അവിടെ ബി.ജെ.പിക്ക് 2,413 വോട്ടു ലഭിച്ചു. തലശ്ശേരിയിൽ 7386 വോട്ടിന് എൽ.ഡി.എഫ് ജയിച്ചപ്പോൾ ബി.ജെ.പിക്കു ലഭിച്ചത് 6,823. പെരിങ്ങളത്ത് മുസ്ലിം ലീഗ് സ്ഥാനാർത്ഥിയുടെ ഭൂരിപക്ഷം 1649-ബി.ജെ.പി 2,186 വോട്ടു നേടി. പേരാവൂരിൽ കെ.പി.നൂറുദ്ദീന് 8,378 ഭൂരിപക്ഷവും ബി.ജെ.പിക്ക് 5,473 വോട്ടും. രാജീവ്‌വധ തരംഗത്തിന്റെ അനന്തരഫലമായി യു.ഡി.എഫിനു വിജയം ലഭിച്ച സീറ്റുകളിൽ ഇതാണ് അവസ്ഥയെങ്കിൽ, വിരുദ്ധതരംഗം അടിയൊഴുക്കായി നിലനില്ക്കുന്ന ഈ തിരഞ്ഞെടുപ്പിൽ എത്ര വോട്ട് ബി.ജെ.പി പിടിക്കും എന്നതു ചിന്തനീയമാണ്.

നാഷണൽ ലീഗിനു കണ്ണൂർ, പേരാവൂർ, തളിപ്പറമ്പ്, തലശ്ശേരി, പെരിങ്ങളം, എടക്കാട് മണ്ഡലങ്ങളിൽ ശക്തമായ വോട്ടുബാങ്കുണ്ട്. കഴിഞ്ഞ ജില്ലാ പഞ്ചായത്ത് മുനിസിപ്പൽ തിരഞ്ഞെടുപ്പിൽ ഇതു വ്യക്തമായതുമാണ്-ഈ രണ്ടു രഷ്ട്രീയ ഘടകങ്ങളുടെ നിലപാടുകൂടി ഇരുമുന്നണികളുടെയും വിജയത്തെ സ്വാധീനിക്കുന്നുണ്ട്. കണ്ണൂർ പാർലമെന്റിൽ യു.ഡി.എഫിന്റെ മുല്ലപ്പള്ളി രാമചന്ദ്രനും എൽ.ഡി.എഫിന്റെ കടന്നപ്പള്ളി രാമചന്ദ്രനുമാണ് സ്ഥാനാർത്ഥികൾ-ബി.ജെ.പിയുടെ എം.കെ. ശശീന്ദ്രൻമാസ്റ്ററും. നാഷണൽ ലീഗിനു സ്ഥാനാർത്ഥിയുണ്ടെങ്കിലും വോട്ട് ഇടതുമുന്നണിക്ക്. കഴിഞ്ഞ തവണ 40,000 വോട്ടിന്റെ ഭൂരിപക്ഷത്തിനു ജയിച്ച മുല്ലപ്പള്ളി രാമചന്ദ്രൻ നാലാംതവണ ഇവിടെ മത്സരിക്കുന്നു. ഒന്നരവർഷം മാത്രം കേന്ദ്രമന്ത്രിയായിരുന്ന മുല്ലപ്പള്ളി മണ്ഡലത്തിൽ ചെയ്ത വികസനപ്രവർത്തനങ്ങളുടെയും രാഷ്ട്രീയാതീതമായി ലഭിക്കുന്ന ജനസമ്മതിയുടെയും പിന്തുണ ഇപ്രാവശ്യം പ്രതീക്ഷിക്കുന്നു. ഓരോ തിരഞ്ഞെടുപ്പിലും ഭൂരിപക്ഷം വർദ്ധിപ്പിക്കുന്നതും, ഇടതുപക്ഷ സ്ഥാനാർത്ഥികൾ ജയിച്ച നിയമസഭാമണ്ഡലത്തിൽപ്പോലും മുല്ലപ്പള്ളിക്കു ഭൂരിപക്ഷം ലഭിച്ചുവെന്നതും ഇതിന് ഉപോൽബലകമായ വസ്തുതകളാണ്.



ബി.വി. പവനൻ

തൃശൂർ

# കോൺഗ്രസ് കോട്ടയെ ഇളക്കുന്ന അടിയൊഴുക്കുകൾ

**കോൺഗ്രസിനോടൊപ്പം എന്നും നിന്നിട്ടുള്ളതാണ് തൃശൂർ ജില്ല. പക്ഷെ അതിനൊരു മാറ്റം സംഭവിക്കും. പല സീറ്റുകളും യു.ഡി.എഫിന് നഷ്ടപ്പെടുമെന്നാണ് സൂചന.**

**കേ**രളത്തിൽ ഇടതുപക്ഷ കൊടുങ്കാറ്റ് ആഞ്ഞടിച്ചപ്പോഴെല്ലാം തൃശൂർ തലയുയർത്തിനിന്നു. 1967-ലെ ഇടതുപക്ഷതരംഗം കോൺഗ്രസ്സിനെ സംസ്ഥാനത്ത് 9 സീറ്റുകളിലായി ഒതുക്കി നാണംകെടുത്തിയപ്പോഴും ആ 9 പേരിൽ അവരുടെ നേതാവടക്കം മൂന്നുപേർ തൃശൂരിൽനിന്നായിരുന്നു. ഏറ്റവുമൊടുവിൽ 1991-ൽ നടന്ന തിരഞ്ഞെടുപ്പിൽ തൃശൂരിലെ 14 ജില്ലകളിൽ 10-ലും വിജയിച്ചത് യു.ഡി.എഫ് ആയിരുന്നു. അതിൽത്തന്നെ 9 എണ്ണവും കോൺഗ്രസ്സ്-ഐ നേടി. പാവങ്ങളുടെ പാർട്ടി എന്നു പറഞ്ഞു നടക്കുന്ന സി.പി.എമ്മിനു കൈനീട്ടം വിറ്റില്ല. പഴയ മാണികേരളാകോൺഗ്രസ്സുകാരനായ ലോനപ്പൻ നമ്പാടൻ മാത്രമാണ് സ്വതന്ത്രമെന്ന പ്രച്ഛന്നവേഷത്തിൽ ജയിച്ചു സി.പി.എമ്മിന്റെ കൊടി താഴാതെ പിടിച്ചത്. അതേമയം കമ്മ്യൂണിസ്റ്റു പാർട്ടികളിൽ അല്പസ്വല്പം ആഢ്യത്വം പറയാവുന്ന സി.പി.ഐക്ക് ജില്ലയിൽ മൂന്നു സീറ്റു കിട്ടുകയും ചെയ്തു. ജില്ലയിൽ പൂർണ്ണമായുള്ള തൃശൂർ ലോക്സഭാമണ്ഡലവും ഭാഗികമായുള്ള മുകുന്ദപുരം, ഒറ്റപ്പാലം എന്നീ മണ്ഡലങ്ങളുംകൂടെ അന്നു കോൺഗ്രസ്സ്-ഐ കൈക്കലാക്കി എന്നുകൂടെ പറയുമ്പോൾ ഈ ചിത്രം പൂർണ്ണമാവും.

ഭാവിപ്രധാനമന്ത്രി എന്ന് അണികൾ ആവേശംകൊള്ളുന്ന സാക്ഷാൽ കെ. കരുണാകരൻ മത്സരിക്കുന്ന തൃശൂർ ലോക്സഭാമണ്ഡലത്തിൽനിന്നുതന്നെ നമുക്കു തുടങ്ങാം. കേരള രാഷ്ട്രീയത്തിലെ ജന്റിൽമാനായ സി.പി.ഐയിലെ വി.വി. രാഘവനാണ് എതിരാളി. തൃശൂരിൽവച്ചു കരുണാകരനെ നേരിടാൻ വി.വിയെക്കാൾ പറ്റിയ മറ്റൊരാളെ ഇടതുമുന്നണിക്കു കിട്ടുകയില്ല എന്നതു സത്യമാണ്.

ഒരുകാലത്ത് സി.പി.ഐയുടെ മണ്ഡലമായിരുന്നെങ്കിലും കഴിഞ്ഞ ഒരു പതിറ്റാണ്ടായി തൃശൂർ കോൺഗ്രസ്സ്-ഐയുടെകൂടെയാണു നില്ക്കുന്നത്. 1984-ൽ ഇപ്പോഴത്തെ ഇതേ വി.വി. രാഘവനെ ഇന്ദിരാ അനുതാപതരംഗത്തിന്റെ പിൻബലത്തിൽ അരലക്ഷത്തോളം വോട്ടുകൾക്കു തോല്പിച്ചാണ് കോൺഗ്രസ്സ്-ഐയുടെ പി.എ. ആന്റണി തൃശൂർ പിടിച്ചത്. 89-ൽ ആന്റണി വിജയം ആവർത്തിച്ചു. 91-ൽ 26000 വോട്ടിനു ജയിച്ച പി.സി. ചാക്കോ കോൺഗ്രസ്സിന്റെ ആധിപത്യം ഒന്നുകൂടെ ഉറപ്പിച്ചു.

ജില്ലയിലെ 14 നിയമസഭാമണ്ഡലങ്ങളിൽ ചേലക്കര, വടക്കാഞ്ചേരി, കുന്നംകുളം, മണലൂർ, തൃശൂർ, ഒല്ലൂർ, കൊടകര, ചാലക്കുടി, മാള എന്നീ ഒൻപതു മണ്ഡലങ്ങളാണ് കഴിഞ്ഞ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സ്-ഐക്കു കിട്ടിയത്. എന്നാൽ ഇത്തവണ ഇതിൽ മാള, ഒല്ലൂർ, മണലൂർ എന്നീ മണ്ഡലങ്ങളിൽ കോൺഗ്രസ്സ്-ഐ സ്ഥാനാർത്ഥികളുടെ നില പരുങ്ങലിലായിട്ടുണ്ട്. ചേലക്കര, ഗുരുവായൂർ, കുന്നംകുളം, നാട്ടിക എന്നിവിടങ്ങളിൽ എൽ.ഡി.എഫോ, യു.ഡി.എഫോ എന്നു നിർണ്ണയിക്കാനാവാത്തവിധം പോരാട്ടം മുറുകിയിരിക്കുന്നു. തൃശൂർ, വടക്കാഞ്ചേരി, കൊടകര എന്നിവിടങ്ങളിൽ യു.ഡി.എഫ് ഷുവർ സീറ്റുകളായി എണ്ണുന്നു. കൊടുങ്ങല്ലൂർ, ചേർപ്പ്, ഇരിങ്ങാലക്കുട എന്നിവ ഇടതുപക്ഷവും.

കെ.പി.സി.സി പ്രസിഡന്റ് വയലാർ രവിയുടെ ഭാര്യ മേഴ്സിരവി മാളയിൽ ശരിക്കും ഒരു അഗ്നിപരീക്ഷണത്തിലാണ് ചെന്നുപെട്ടിരിക്കുന്നുത്. ജില്ലയിൽ ഏറ്റവുമധികം ശ്രദ്ധിക്കപ്പെടുന്ന പോരാട്ടവും ഇതാണ്. 1965 മുതൽ തുടർച്ചയായി മുപ്പതുവർഷം കരുണാകരൻ കൈവശം വച്ചുകൊണ്ടിരുന്ന മാളയെ വീണ്ടും നിലനിർത്തുക മേഴ്സിക്ക് എളുപ്പമല്ല. കഴിഞ്ഞതവണതന്നെ ലീഡറെ പരാജയത്തിന്റെ വക്കോളമെത്തിച്ച സി.പി.ഐയുടെ ജില്ലാ സെക്രട്ടറി വി.കെ. രാജൻ ഇപ്പോൾ ആഞ്ഞടിക്കുകയാണ്. കഴിഞ്ഞതവണ രാജീവ് അനുതാപതരംഗം ഉണ്ടായിട്ടുകൂടി 2464 വോട്ടുകൾക്കു മാത്രമാണ് ലീഡർ കഷ്ടിച്ചു രക്ഷപ്പെട്ടത്. ഇതിനുശേഷം നടന്ന പഞ്ചായത്തു തിരഞ്ഞെടുപ്പിൽ കുഴൂർ എന്ന ഒരൊറ്റ പഞ്ചായത്തൊഴികേ, മണ്ഡലത്തിലെ ബാക്കി ആറു പഞ്ചായത്തുകളിലും എൽ.ഡി.എഫാണു മുന്നിൽ. അനുകൂല ഘടകങ്ങൾ കൂടുതൽ വി.കെ. രാജനാണ്. മേഴ്സിക്കു ജയിക്കണമെങ്കിൽ ഭാഗ്യത്തിന്റെ കടാക്ഷം വേണ്ടിയിരിക്കുന്നു.

മാളയിലെ ഏതാണ്ട് അതേ അവസ്ഥതന്നെയാണ് സുധീരൻ കൈവിട്ട മണലൂരും സംജാതമായിരിക്കുന്നത്. സുധീരന്റെ നാലുതവണത്തെ തുടർച്ചയായ വിജയത്തിനുശേഷം ഉറപ്പുള്ള മണ്ഡലമെന്നു കരുതി മണലൂരിലെത്തിയ റോസമ്മ ചാക്കോയുടെ അവസ്ഥയും സുരക്ഷിതമല്ല. മണലൂരിൽ വ്യക്തിപരമായി സുധീരനു കിട്ടുന്ന നല്ലൊരു പങ്ക് വോട്ടാണ് എപ്പോഴും അദ്ദേഹത്തിന്റെ വിജയം ഉറപ്പിക്കാറ്. ഇടതുപക്ഷത്തുനിന്നുപോലും സുധീരനു വോട്ടുകിട്ടാറുണ്ടായിരുന്നു. അത് ഇത്തവണ റോസമ്മാചാക്കോയ്ക്കു കിട്ടണമെന്നില്ല. മാത്രമല്ല, കോൺഗ്രസ്സ്-ഐയിലെ പരിഹരിക്കപ്പെടാത്ത ഗ്രൂപ്പുവഴക്കും റോസമ്മയുടെ വഴിയിൽ മുള്ളായി കിടക്കുന്നു. ആരോഗ്യപ്രശ്നം പറഞ്ഞ് സുധീരൻ മത്സരരംഗത്തുനിന്നുതന്നെ ഒഴിവാകാൻ ആദ്യം ശ്രമിച്ചത് മണലൂർ അത്ര സുരക്ഷിതമല്ല എന്നു കണ്ടതുകൊണ്ടാണെന്നും അണിയറ സംസാരമുണ്ട്. ശ്രമിക് വിദ്യാപീഠത്തിന്റെ ഡയറക്ടർസ്ഥാനം രാജിവച്ച് മത്സരത്തിനിറങ്ങിയ ഡോ. സി.ജി. ശാന്തകുമാറാണ് സി.പി.എം സ്വതന്ത്ര സ്ഥാനാർത്ഥി. അന്തിക്കാട് പഞ്ചായത്തു പ്രസിഡന്റും, നാട്ടുകാരനും, അവിടെ അദ്ധ്യാപകനുമൊക്കെയായിരുന്ന എഴുത്തുകാരൻകൂടിയായ ശാന്തകുമാർ, ഇടതുമുന്നണി തൃശൂരിൽ രംഗത്തിറക്കിയ മികച്ച സ്ഥാനാർത്ഥികളിൽ ഒരാളാണ്.

ഒല്ലൂരിൽ കോൺഗ്രസ്സ്-ഐ സ്ഥാനാർത്ഥിയായ മുൻ കൃഷിവകുപ്പു മന്ത്രി പി.പി. ജോർജ്ജിനെ വെള്ളം കുടിപ്പിക്കുന്നത് അദ്ദേഹത്തിന്റെതന്നെ പാർട്ടിക്കാരനായ പി.എസ്. ജോണിയാണ്. പത്തു വർഷക്കാലം തൃശൂർ ഡി.സി.സി സെക്രട്ടറിയും ഇപ്പോൾ ട്രഷററുമായ പി.എസ്. ജോണി പി.പി. ജോർജ്ജിനെതിരേ റബലായി ആപ്പിൾ ചിഹ്നത്തിൽ മത്സരിക്കുകയാണ്. നേരത്തേതന്നെ ഒല്ലൂരിൽ ബുദ്ധിമുട്ടിലായിരുന്ന പി.പി. ജോർജ്ജിന്റെ നില ജോണിയുടെ വരവോടെ കൂടുതൽ പരുങ്ങലിലായി. വളരെക്കുറച്ച് വോട്ടുകൾ മാത്രം ജോണി പിടിച്ചാലും ജോർജ്ജിന് അതു മാരകമാകും. ഒല്ലൂരിൽ

(ശേഷം 55-ാം പേജിൽ)

# നാട്ടുമുഴുവൻ നടന്ന് അലഞ്ഞു വളർന്ന ഒരു ജീവിതം

സ്റ്റാഫ് ലേഖകൻ

**ആശാൻ മനസ്സു തുറക്കുമ്പോൾ നിങ്ങൾ ചരിത്രത്തെ അറിയുന്നു. ആശാൻ കഥകൾ പറയുമ്പോൾ നിങ്ങൾ മനുഷ്യനെ അറിയുന്നു. അൻപത്തിരണ്ടുകൊല്ലത്തെ മലയാള മനുഷ്യനും അവളുടെ സംസ്കാരവുമൊക്കെ ഈ എഴുപത്തിരണ്ടുകാരന്റെ മനസ്സിലുണ്ട് - ശ്രീ. കെ.വി. സുരേന്ദ്രനാഥിന്റെ സൗമ്യവും ദീപ്തവുമായ രാഷ്ട്രീയജീവിതത്തെക്കുറിച്ച്.**



കെ.വി. സുരേന്ദ്രനാഥ്

മറ്റൊരവസ്ഥയിൽ എഴുതേണ്ടിയിരുന്ന കുറിപ്പായിരുന്നു ഇത്. പെട്ടെന്ന് തിരഞ്ഞെടുപ്പു വന്നു. അവിചാരിതമായി 'ആശാൻ' സ്ഥാനാർത്ഥിയുമായി. ഇപ്പോഴാകട്ടെ, വലുതായൊന്നും പറയാനില്ലാത്ത അവസ്ഥയുമായി. പത്രങ്ങളാകെ രാഷ്ട്രീയമാണ്; ഇടയ്ക്ക് എവിടെയൊക്കെയോ ആശാന്റെ മുഖവും പ്രത്യക്ഷപ്പെട്ടുവരുന്നു. ഉള്ളൂരിൽ ഒരു മീറ്റിംഗിൽ ആശാൻ പറയുകയാണ്: "ഇനി ഞാൻ എന്താണ് നിങ്ങളോട് പറയുക? പത്ത് അൻപത്തിരണ്ടു വർഷങ്ങളുടെ പ്രവർത്തനമുണ്ട്. നിങ്ങളുടെ മുന്നിൽ ഞാൻ സ്ഥാനാർത്ഥിയാണ്; അത്രതന്നെ..." വേറൊന്നും പറയാനില്ലാത്തതുകൊണ്ടല്ല. ആശാൻ അത്രയും പറഞ്ഞാൽ മതിയാകും.

എം.എൽ.എ. ഹോസ്റ്റലിലെ പി. രാജുവിന്റെ മുറിയിലാണ് ഞാനിരിക്കുന്നത്. ആശാൻ കുളികഴിഞ്ഞ് മുഖം തുടച്ച് കസേരയിലിരിക്കുന്നു. പുറത്തുകാണുന്ന തിരഞ്ഞെടുപ്പോ ചൂടോ ഒന്നും ഇവിടെയില്ല; ആളും തിരക്കുമില്ല. "ഒരു നാലഞ്ചു കത്തെഴുതണം...." ആശാൻ പാഡ് എടുത്തു. രണ്ടുമൂന്നു കത്തുകൾ കുറിക്കുന്നതിനിടയിൽ തന്നെ ആശാൻ ഓർമ്മിപ്പിച്ചു: "നമ്മൾ ആകെ മാറിയിരിക്കുന്നു, എന്തൊക്കെയാണ് ദിവസവും കേൾക്കുന്ന വർത്തമാനങ്ങൾ. നിങ്ങൾ ചെറുപ്പക്കാർ ഓർമ്മിക്കണം. എല്ലാ അഴുക്കുകളിൽനിന്നും ഇപ്പോഴും രക്ഷപ്പെട്ടു നിൽക്കുന്നത് ഇടതുപക്ഷക്കാർ മാത്രമാണ്.പത്ത് അൻപത്തിരണ്ടു വർഷത്തെ രാഷ്ട്രീയം വൃഥാവിലായില്ലെന്ന് ഓർമ്മിപ്പിക്കുന്നത് ഈ ചിന്തയാണ്. ശരിക്കും അഭിമാനമുണ്ട്, ഒരു കമ്മ്യൂണിസ്റ്റുകാരനും ഹവാലയിൽ കുടുങ്ങിയിട്ടില്ല. എന്തൊക്കെ അഴിമതിക്കഥകളാണ്. കമ്മ്യൂണിസ്റ്റുകാരൊന്നും അക്കഥകളിൽ ഉണ്ടാവില്ല. ഞങ്ങളൊക്കെ അധികാരത്തിനുവേണ്ടി രാഷ്ട്രീയം തുടങ്ങിയവരല്ല. അപ്പോൾ ഒരു ആവേശമുണ്ടായിരുന്നു, എല്ലാം മാറണമെന്ന ആഗ്രഹം, സമൂഹത്തെയാകെ അഴിച്ചു പണിയണമെന്ന അഭിലാഷം..... ഇന്നത്തെ ചെറുപ്പക്കാർക്കും അത്തരമൊരു ആഗ്രഹവും ആവേശവും ഉണ്ടാകുമെന്നു തന്നെ ഞാൻ വിശ്വസിക്കുന്നു....."

ആശാൻ അങ്ങനെയാണ് സംസാരിക്കുക. ജാടകൾ ഒന്നുമില്ലാതെ കാര്യങ്ങൾ പറയുക. ജനങ്ങൾ, യാത്രകൾ, വായന-അതാണ് ആശാൻ. ഒരു ശരാശരി കമ്മ്യൂണിസ്റ്റുകാരന്റെ രീതിയിൽ ആശാൻ സിദ്ധാന്തങ്ങൾ പറഞ്ഞ് നിങ്ങളെ ബോറടിപ്പിക്കില്ല. ഒരുതരം പാണ്ഡിത്യ പ്രകടനവും നടത്താതെ, തന്റെ അനുഭവങ്ങൾ പറയും, യാത്രകളിലെ രസങ്ങൾ പറയും, മാനസ സരോവറിൽനിന്നും പെട്ടെന്നായിരിക്കും നെടുമങ്ങാട്ട് എത്തുക. മാർക്സിസവും പരിസ്ഥിതിയും അഭയയും പിന്നെ നമ്മുടെ മുന്നിലുള്ള എല്ലാ നന്മകളും ചേർന്നതാണ് ആശാൻ. ആശാനോട് വളരെ അടുപ്പമുള്ള ഒരു സുഹൃത്ത് പറയുകയാണ്: "ആശാന് ജീവിതത്തിൽ രണ്ടേരണ്ടു ലക്ഷ്വറികളേയുള്ളൂ. വൈകിട്ട് ഏതെങ്കിലും മീറ്റിംഗ് കഴിഞ്ഞ് നഗരത്തിലൂടെ പരിചയക്കാരോട് കുശലം പറഞ്ഞ്, പുസ്തകക്കടകളിൽ കയറി നടന്ന് എട്ടരയാകുമ്പോൾ 'ട്രിവാൻഡ്രം' ഹോട്ടലിൽ. അവിടെ നിന്നൊരു മസാലദോശ. പിന്നെ വീണ്ടും നടത്തം. പാർട്ടി ഓഫീസ്, ഒൻപതുമണിയാകുമ്പോൾ ഒരുപിടി കപ്പലണ്ടി."

നമ്മുടെ "മെഗാ പൊളിറ്റിങ്ങി"നിടയിൽ ഇതിന്നൊക്കെ എന്തു കഥയിരിക്കുന്നുവെന്ന് വേണമെങ്കിൽ ചോദിക്കാം. ഇതൊക്കെ നാം മറന്നുപോയ കഥകളാണ്. അല്ലെങ്കിൽ ചെറുപ്പക്കാർ കേട്ടിട്ടുതന്നെയുണ്ടാവില്ല. ആശാൻ പറയുന്നതു കേൾക്കൂ: "അനിരുദ്ധൻ എന്നോടൊപ്പം പ്രവർത്തിച്ചാണ് രാഷ്ട്രീയം പഠിച്ചത്. അന്ന് അനിരുദ്ധൻ ചെറുപ്പമായിരുന്നു. ഇന്നിപ്പോൾ അനിരുദ്ധന്റെ മകൻ മുപ്പതുകാരനായ സമ്പത്ത് ചിറയിൻകീഴിൽനിന്ന് മത്സരിക്കുന്നു. എന്റെ തലമുറയെപ്പറ്റി സമ്പത്തിനോട് പറയേണ്ടിയിരിക്കുന്നു. ഇതൊരു പ്രശ്നമാണെന്നു തോന്നാം. എന്നെ സംബന്ധിച്ച് അങ്ങനെയല്ല. ഈ ചെറുപ്പക്കാരെ എനിക്കറിയാം, അവരോടു കാര്യങ്ങൾ പറയാൻ എളുപ്പമാണെന്ന് എനിക്കു തോന്നുന്നു...."

ആശാൻ എപ്പോഴും ഓർമ്മിപ്പിക്കുന്നത്, പഴയ രാഷ്ട്രീയത്തിന്റെ മൂല്യങ്ങളെയാണ്. "എനിക്ക് ജീവിതത്തിൽ ചില നിഷ്ഠകൾ ഉണ്ടായിരുന്നു. അതൊന്നും അധികം ലംഘിക്കേണ്ടിവന്നിട്ടില്ല...." ആ മൂല്യങ്ങളും നിഷ്ഠകളുമാണ് ആശാനെ ആശാനാക്കുന്നത്. ആശാൻ തിരഞ്ഞെടുപ്പ് അഭ്യർത്ഥന പുറപ്പെടുവിച്ചു. മറ്റൊരു സ്ഥാനാർത്ഥിയും പ്രകടിപ്പിക്കാത്ത ചില ആശയങ്ങൾ നിങ്ങൾക്കതിൽ കാണാം. തന്റെ രാഷ്ട്രീയനിലപാടുകളെ ആവർത്തിച്ചുപറയുന്ന ഏഴു ചെറിയ പാരഗ്രാഫുകൾ ആ കുറിപ്പിലുണ്ട്. ആ കുറിപ്പ് വായിച്ചിട്ടില്ലെങ്കിൽ നിങ്ങളെ ആ കുറിപ്പിലെ നാലാമത്തെ പാരഗ്രാഫ് ഞാനൊന്നു വായിച്ചുകേൾപ്പിക്കാം:

"ദൈവത്തിന്റെ സ്വന്തം നാട് എന്നറിയപ്പെടുന്ന കേരളത്തിൽ ഉണ്ടായിരുന്ന നല്ല മണ്ണെല്ലാം ഒലിച്ചുപൊയ്ക്കൊണ്ടിരിക്കുന്നു. ശേഷിച്ചത് മലിനീകരിച്ചുകൊണ്ടുമിരിക്കുന്നു. ശുദ്ധജലവും ശുദ്ധവായുവും നമ്മുടെ നാട്ടിൽ ദുർലഭ വസ്തുക്കളായിക്കഴിഞ്ഞു. ഭൂവിസ്തൃതിയുടെ 33 ശതമാനം ഉണ്ടായിരുന്ന വനം, കാട്ടുകള്ളന്മാരുടെ കോടാലിയിൽപ്പെട്ട് 6.6 മാത്രമായി ചുരുങ്ങി. ശീതോഷ്ണാവസ്ഥ ആകെ മാറി. ഈ അവസ്ഥ തുടർന്നാൽ കേരളം വളരെ വേഗം ഒരു ഊഷരഭൂമിയായി മാറും. ഭരണാധികാരികളുടെ വികലമായ ആസൂത്രണമാണ് ഇതിനെല്ലാം കാരണം. ഇതിനു പരിഹാരം കാണാൻ പ്രകൃതിയെയും മനുഷ്യനെയും സ്നേഹിക്കാനുള്ള സമീപനം നമുക്കുണ്ടാകണം....." കേരളത്തിലെ ഒരു സ്ഥാനാർത്ഥിയുടെ അഭ്യർത്ഥനയിലും ഇത്തരം വരികൾ കണ്ടെന്നുവരില്ല. പ്രകൃതിയോടും മനുഷ്യനോടുമുള്ള ഈ സ്നേഹവായ്പയാണ് ആശാൻ.



തിരഞ്ഞെടുപ്പു പ്രചരണത്തിനിടയിൽ

ഈ തിരഞ്ഞെടുപ്പിൽ ഇതിനൊക്കെ എന്തു പ്രസക്തിയെന്ന് നിങ്ങൾക്കു വേണമെങ്കിൽ ചോദിക്കാം. നമ്മുടെ ഈ കാലത്ത് മണ്ണിനെയും മനുഷ്യനെയും പറ്റി വ്യാകുലപ്പെടുന്ന ഒരു രാഷ്ട്രീയക്കാരനോ? വെറുതെയൊരു ജാടയാണിതെന്ന് ആശാനെ അറിയുന്നവർക്ക് പറയാൻ കഴിയില്ല. കഴിഞ്ഞ ഒരു പത്തിരുപതു വർഷത്തെ നമ്മുടെ നിയമസഭയുടെ ചരിത്രമെടുക്കുക. നിങ്ങൾ ആ നടപടിക്രമങ്ങളിലൂടെ ഒന്നു കണ്ണോടിക്കുക. 1980 മുതലുള്ള പതിനൊന്നു വർഷത്തെ നടപടിക്രമങ്ങൾ നോക്കുക. അതിൽ നിറയെ ആശാന്റെ ശബ്ദം ഉണ്ടാകും. എങ്ങനെ സഭയെ ജനങ്ങൾക്കുവേണ്ടി ഉപയോഗപ്പെടുത്താമെന്നതിന്റെ സാക്ഷ്യപത്രങ്ങളാണ് ആ ശബ്ദങ്ങൾ. നിയമസഭയിലെ ഒരേയൊരു പരിസ്ഥിതിവാദിയായിരുന്നു ഈ ആശാൻ. കൂടെയുള്ളവർ കളിയാക്കി. ആശാൻ തമാശകളൊന്നുമില്ലാതെ പറഞ്ഞു: "എനിക്കിതു തമാശയല്ല. പരിസ്ഥിതിയെ ഞാൻ കാണുന്നത് സാമൂഹ്യപരിവർത്തനത്തിനുള്ള ഒ~ ഉപാധിയായിട്ടാണ്. എനിക്ക് അതു പ്രധാനമാണ്. എൻവയൺമെന്റ്, ഇക്വിറ്റി, എംപ്ലോയ്മെന്റ്, എംപവർമെന്റ്-ഈ നാലു 'ഇ' കളും കമ്മ്യൂണിസത്തിന്റെയു: അടിസ്ഥാനമാണ്. മാർക്സും ഏംഗൽസുമൊക്കെ പരിസ്ഥിതിവാദികളായിരുന്നു. ആ ഭാഗം വിട്ടുകളയുന്നതു ശരിയല്ല....."

ഒരു ആറേഴു വർഷങ്ങൾക്കുമുൻപാണ് ആശാൻ ഹിമാലയത്തിലെ മാനസ സരോവരിലേക്കു ചെന്നത്. നടന്നലഞ്ഞ്, കൊടുംമഞ്ഞിനിടയിലൂടെ. ഹിമാലയത്തിന്റെ മുകളിൽനിന്നുകണ്ട ആ ഇന്ത്യയെപ്പറ്റി ആശാൻ മനോഹരമായി എഴുതിയിട്ടുണ്ട്-ലോകത്തിന്റെ മുകൾത്തട്ടിലൂടെ-പ്രകൃതിയും മനുഷ്യനുമായുള്ള ആ ലയം. ആശാൻ കവിതയെഴുതുകയോ പാടുകയോ അല്ല. ഈ മണ്ണിലെ വെറുമൊരു സാധാരണ മനുഷ്യന്റെ ഹൃദയം നിറഞ്ഞ സ്നേഹം നമ്മെ അനുഭവിപ്പിക്കുകയാണ്.

ഈ മണ്ണിൽ. ഈ മലയാളത്തിൽ, ഇന്ത്യയാകെ നടന്നലഞ്ഞു വളർന്ന ഒരു ജീവിതം. നാടു മുഴുവൻ കോൺഗ്രസ്സും ഖാദിയും നിറഞ്ഞുനിന്ന കാലത്ത് ആശാൻ രാഷ്ട്രീയത്തിലെത്തി. ഒരു തമാശയെന്നോണം ആശാൻ പറയാറുണ്ട്, കമ്മ്യൂണിസ്റ്റു പാർട്ടിയും ഞാനും ഒന്നിച്ചാണു ജനിച്ചത്. 1925 ഡിസംബറിൽ പാർട്ടി ഉണ്ടായി, ആറുമാസം മുൻപായി ആശാൻ ജനിച്ചു. ഏഴുവയസ്സുള്ളപ്പോൾ അച്ഛൻ മരിച്ചു. തിരുവനന്തപുരത്ത് കരമനയിൽ, മഹാത്മാഗാന്ധി മുതൽ ഭഗത്സിംഗ് വരെ നിറഞ്ഞുനിന്നിരുന്ന പൂമുഖച്ചുവരിനു താഴെയിരുന്ന് ആശാൻ രാഷ്ട്രീയം കേട്ടുതുടങ്ങി. ഒരിക്കൽ അച്ഛന്റെ കൈപിടിച്ച് നടന്നുപോകുമ്പോൾ വഴിവക്കിലൊരു വീട്ടിൽ ഒരാളിരുന്ന് തക്ളിയിൽ നൂൽ നൂൽക്കുന്നു. എനിക്കൊരു തക്ളി വേണമെന്ന് അച്ഛനോടു പറയുന്നു. അച്ഛൻ മോനൊരു കൊച്ചു തക്ളി വാങ്ങി നൽകി. ആ തക്ളിയിൽനിന്നാണ് ആശാന്റെ രാഷ്ട്രീയം തുടങ്ങുന്നത്.

ഗാന്ധിജി തിരുവനന്തപുരത്തു വരുന്നു. ഏഴുവയസ്സുകാരൻ കുട്ടിക്ക് ഒരാഗ്രഹം, ഗാന്ധിജിയെ കാണണം. നിർബന്ധം സഹിക്കാഞ്ഞ് ഒരു ബന്ധു കുട്ടിയെ പുത്തൻകച്ചേരി മൈതാനത്ത് കൊണ്ടുപോയി. ആൾത്തിരക്കിനിടയിൽ അമ്മാവന്റെ തോളിലേറി കുട്ടിയിരുന്നു. അകലെ ഗാന്ധിജി. വളരെ അവ്യക്തമായി. അടുത്തു കാണണം എന്നായി കുട്ടി. തിക്കിത്തിരക്കി സ്റ്റേജിനടുത്തെത്തി. ഗാന്ധിജിയുടെ കാലിൽ ഒന്നു തൊടാനും കഴിഞ്ഞു. ഗാന്ധിജിയെ തൊടുകയെന്ന മഹാകാര്യം. അന്ന് അതിനേക്കാൾ വലിയൊരു കാര്യമുണ്ടായിരുന്നില്ല.

അങ്ങനെ നമ്മൾ അറിയുന്ന, സ്വാതന്ത്ര്യസമര

ത്തിലെ പോരാളികളൊക്കെ തുടങ്ങിയതുപോലൊരു ജീവിതം ആശാനും തുടങ്ങി. സമരങ്ങളും പ്രതിഷേധങ്ങളും പുറത്താക്കലും തുടങ്ങി ആ കാലത്തിന്റെരാഷ്ട്രീയങ്ങളൊക്കെ ആശാനിലും വീണു. ആദ്യം കിട്ടിയ അടി ആശാൻ ഇപ്പോഴും ഓർക്കുന്നുണ്ട്. വി.ജെ.ടി. ഹാളിൽ ദിവാൻ സി.പി.യുടെ അദ്ധ്യക്ഷതയിൽ അസംബ്ളി ചേരുമ്പോൾ പുറത്തു കാവൽ നിൽക്കുന്ന പൊലീസുകാരെ കോളേജിനകത്തുനിന്ന് കല്ലെറിയുകയാണ് യൂണിവേഴ്സിറ്റി കോളേജിലെ കുട്ടിനേതാക്കളുടെ പണി. ആശാൻ അന്ന് യൂണിവേഴ്സിറ്റി കോളേജിൽ പഠിക്കുന്നു. ഒരിക്കൽ കല്ലെറിഞ്ഞവരെ പൊലീസ് കോളേജിനകത്തു കയറി തല്ലി. "കണ്ണുവെട്ടിച്ച് കോണിപ്പടിക്കു കീഴെ ഒളിച്ചിരുന്ന എനിക്കും കിട്ടി ഒരടി. ഇരുമ്പുണ്ട പിടിപ്പിച്ച ലാത്തികൊണ്ട് കിട്ടിയ ആ അടിയുടെ പാട് ഇപ്പോഴും എന്റെ കാൽവണ്ണയിലുണ്ട്. ആദ്യമായും അവസാനമായും എനിക്ക് പൊലീസിന്റെ കൈയിൽനിന്ന് ആ ഒരൊറ്റ അടിയേ കിട്ടിയിട്ടുള്ളൂ."



*എല്ലാവർക്കും പരിചിതമായ മുഖവും ശബ്ദവും*

ആ യൂണിവേഴ്സിറ്റി കോളേജിൽ നിന്നാണ് ആശാൻ സോഷ്യലിസ്റ്റും കമ്മ്യൂണിസ്റ്റുമൊക്കെയായി മാറിയത്. ജെ.പി.യുടെ "എന്താണ് സോഷ്യലിസം?" എം.എൻ. റോയിയുടെ "വാർ ആന്റ് വർക്കിംഗ് ക്ളാസ്സ്" ഒക്കെ വായിച്ച്. അറിയാതെ സോഷ്യലിസ്റ്റായി, പിന്നെ കമ്മ്യൂണിസ്റ്റും. അന്നൊരു ഇന്റർമീഡിയറ്റുകാരന് ഭേദപ്പെട്ട ഒരു സർക്കാർ ഉദ്യോഗം അപ്രാപ്യമായിരുന്നില്ല. "എനിക്ക് പക്ഷേ. എഴുത്തുകാരനോ പത്രപ്രവർത്തകനോ ആകാനായിരുന്നു ആഗ്രഹം. തിരുവനന്തപുരത്തുനിന്ന് "ഇന്ത്യൻ തിങ്കർ" എന്ന ഒരു പത്രം തുടങ്ങിയ കാലം. പരസ്യം കണ്ട് അപേക്ഷിച്ചു. എഴുപത്തിയഞ്ചു രൂപ ശമ്പളത്തിൽ ജോലിയും കിട്ടി. അടിമുടി സി.പി. ഭക്തിനിറഞ്ഞ പത്രം. പേഷ്കാർ സുബ്രഹ്മണ്യ അയ്യർ സി.പിയെ വിമർശിച്ച് ഒരു വരി എഴുതാൻ അനുവദിക്കില്ല. വാർത്തകളൊക്കെ സി.പി മയമായിരുന്നു. ഒരിക്കൽ അസംബ്ളി റിപ്പോർട്ട് ചെയ്യാൻ പോയ സമയം. സ്പീക്കറുടെ ഇരിപ്പിടത്തിന് തൊട്ടടുത്താണ് പ്രസ്സ് ഗ്യാലറി. അസംബ്ളി ചേർന്നുകൊണ്ടിരിക്കുമ്പോൾ ബഹളം. വിസിറ്റേഴ്സ് ഗ്യാലറിയിൽനിന്ന് മുദ്രാവാക്യം വിളികളും അട്ടഹാസങ്ങളും. ചിലർ ചെങ്കൊടി വീശി. കുറെ ലഘുലേഖകളും പറന്നു. അക്കാലത്ത് സങ്കല്പിക്കാവുന്നതിനപ്പുറമായിരുന്നു അതൊക്കെ.

പിറ്റേന്ന് പത്രമാഫീസിലെത്തിയപ്പോൾ പേഷ്കാരാകെ ദേഷ്യത്തിൽ. സി.പി.യുടെ സെക്രട്ടറി ചിദംബരം "എന്നെക്കുറിച്ച് ഒരു മഹാരഹസ്യം ചോർത്തിക്കൊടുത്തതാണ്. ഒരു കമ്മ്യൂണിസ്റ്റുകാരൻ ദിവാന്റെ മൂക്കിനു കീഴെ, പ്രസ്സ് ഗ്യാലറിയിൽ വന്നിരിക്കുന്നു. പേഷ്കാർക്ക് ആകെ പേടിയായി. പിരിച്ചുവിട്ടില്ലെങ്കിൽ സി.പി. കുഴപ്പമുണ്ടാക്കും, പിരിച്ചുവിട്ടാൽ കമ്മ്യൂണിസ്റ്റുകാർ കുഴപ്പമുണ്ടാക്കും.

അന്ന് കെ.സി. ജോർജ്ജാണ് എന്നോടു പറഞ്ഞത്: "കളഞ്ഞിട്ടു പോരെടോ." പിന്നെ മറ്റൊന്നും ആലോചിക്കാനുണ്ടായിരുന്നില്ല. എനിക്ക് കാരണവരെപ്പോലായിരുന്നു കെ.സി. കെ.സി. പറഞ്ഞപ്പോൾ ഞാനിറങ്ങിപ്പോന്നു. പിന്നെ ഉദ്യോഗങ്ങൾക്കൊന്നും പോയില്ല. അന്നെനിക്ക് ഇരുപതു വയസ്സ്. പാർട്ടി ഓഫീസായി വീട്......"

പി. കൃഷ്ണപിള്ളയും സുഗതൻസാറും കെ.സി.യുമുണ്ടായിരുന്ന ആ പാർട്ടിയിലേക്ക്, എൻ.സി. ശേഖറും കെ.പി.ആറും എ.കെ.ജി.യും ടി.വിയും എം.എന്നും ഇ.എം.എസ്സുമൊക്കെയുണ്ടായിരുന്ന ആ പാർട്ടിയിലേക്ക് 1945-ൽ കയറിച്ചെന്നു. 1946-ൽ ഉദ്യോഗം വലിച്ചെറിഞ്ഞ് ബ്രാഞ്ച് സെക്രട്ടറിയായി. 47-ൽ ഡിവിഷൻ സെക്രട്ടറി. തൊട്ടടുത്ത വർഷം കൽക്കത്താ തീസിസിനെത്തുടർന്ന് ഒളിവിലായി.

ആ ഒളിവു ജീവിതത്തെക്കുറിച്ച് ആശാൻ എഴുതിയിട്ടുണ്ട്. പകൽ മുഴുവൻ മാളത്തിൽ. അർദ്ധരാത്രി മുതൽ നേരം പുലരും വരെ പാർട്ടി പ്രവർത്തനവും സ്റ്റഡി ക്ളാസ്സും. പുന്നപ്ര വയലാറിനു ശേഷവും കൽക്കട്ടാ തീസിസിന്റെ കാലത്തുമായി രണ്ടുഘട്ടമായി ഏകദേശം അഞ്ചുവർഷക്കാലത്തെ ഒളിവുപ്രവർത്തനം. മിക്കവരും പിടിയിലായി, പിടികൊടുക്കാതെ അവശേഷിച്ച ഏതാനും പേരിൽ ഒരാളായിരുന്നു ആശാൻ.

കേരളത്തിലെ കമ്മ്യൂണിസം ഉരുകിയുറഞ്ഞ ആ കാലത്തെപ്പറ്റി ആശാൻ ഓർക്കുകയാണ്. പുന്നപ്ര-വയലാർ സംഭവകാലത്ത് തിരുവനന്തപുരത്ത് പാർട്ടി ഓഫീസിന്റെ ചുമതലക്കാരനായിരുന്നു. ആലപ്പുഴയിൽ നടക്കുന്ന സംഭവങ്ങൾ അപ്പപ്പോൾ അറിഞ്ഞുകൊണ്ടിരുന്നു, രാത്രി ഏറ്റുമുട്ടലിന്റെ വാർത്ത വന്നു. പാർട്ടി ഓഫീസ് പൂട്ടി രക്ഷപ്പെട്ടു. പത്തുമിനിട്ട് തികയുംമുൻപ് പൊലീസ് ഓഫീസ് വളഞ്ഞു. അവർക്കാകെ കിട്ടിയത് ഓഫീസിൽ ആഹാരം പാചകം ചെയ്തിരുന്ന ഉണ്ണിയെ ആയിരുന്നു. ഉണ്ണിക്ക് പൊതിരെ തല്ലു കിട്ടി.

ആ അർദ്ധരാത്രി ആശാൻ നേരെ പോയത് മണ്ണന്തലയിലുള്ള പ്ളാവറത്തറ മൂട്ടിൽ ഡോ: ബാലകൃഷ്ണൻനായരുടെ വീട്ടിലേക്കാണ്. അവിടെ ഒളിത്താവളം കിട്ടി. നെല്ലിടുന്ന പത്തായപ്പുരയ്ക്കുള്ളിൽ വളഞ്ഞുകിടക്കണം. അവിടം സുരക്ഷിതമായിരുന്നു. ആരെങ്കിലും വന്നാൽ പുറത്തുനിന്നു പൂട്ടും. നെല്ലറയ്ക്കുള്ളിൽ പത്തുമാസം ആശാൻ ജീവിച്ചു.

പത്തായപ്പുരയ്ക്കുള്ളിൽ കഴിയവേ ഒരുദിവസം ഉണർന്നുനോക്കിയപ്പോൾ അരികിൽ വേറൊരാൾ. ആറടി നീളമുള്ള ഒരു യുവാവ്. പേട്ടയിൽ നരേന്ദ്രൻ. സി.പി. രാമസ്വാമി അയ്യർക്ക് വെട്ടേറ്റ സമയമാണ്. പൊലീസിനെ ഭയന്ന് നരേന്ദ്രൻ ഒളിവിൽ വന്നതാണ്. ആറേഴു ദിവസം കഴിഞ്ഞപ്പോഴാണ് മണിയാണ് ആ കൃത്യം ചെയ്തതെന്ന് മനസ്സിലായത്. നരേന്ദ്രൻ അതോടെ സ്ഥലം വിട്ടു.

ആ ഒളിവു ജീവിതത്തിൽ ഇതുപോലെ ഒരു പാടു കഥകളുണ്ട്. കൃഷ്ണപിള്ളയെ കാണാൻ കോഴിക്കോട്ടെത്തിയതും കൽക്കട്ടാ തീസിസിന്റെ കാലത്ത് കുളത്തുങ്കൽ പോത്തന്റെ വീട്ടിൽനിന്ന് പൊലീസിനെ വെട്ടിച്ചു രക്ഷപ്പെട്ടതും തുടങ്ങി ഒട്ടേറെ സംഭവങ്ങൾ. രാത്രി എങ്ങനെയും കഴിച്ചുകൂട്ടാം. പകലാണ് പ്രശ്നം. തിരുവനന്തപുരം വയലേലകളിലൂടെ നടക്കും. നാട്ടിൻപുറത്തുകാർ പറയുന്ന 'ഏലാതെണ്ടൽ'. നിലം ഉഴുതുകയും വിത്തിടുകയും കള പറിക്കുകയും ചെയ്യുന്ന കൃഷിക്കാരുടെ ഇടയിലൂടെ.. ഏലാതലയ്ക്കൽ ചെറിയ പീടികച്ചായ്പുകൾ കാണും. അവിടെനിന്നും പുട്ടും കടലയും തേയില വെള്ളവും. ഈ അലച്ചിൽ അപകടകരമാണ്. എപ്പോഴാണ് പിടിയിലാവുക എന്നറിയില്ല. ആകെയുള്ള ഒരായുധം പിച്ചാത്തി മാത്രമാണ്. അതെങ്ങനെ പ്രയോഗിക്കണമെന്നുപോലും അറിയില്ല. പക്ഷേ. അന്നത്തെ ആവേശത്തിൽ അതൊക്കെ പ്രയോഗിച്ചുവെന്നും വരും.

ഒളിജീവിതത്തെക്കുറിച്ചു പറയുമ്പോൾ ആശാന്റെ മനസ്സിലേക്ക് വരുന്ന ഒരു ചിത്രമുണ്ട്. ബാപ്പുക്കയുടെ ചിത്രം. ഈ കഥ നിങ്ങൾ കേൾക്കേണ്ടതാണ്. തിരുവനന്തപുരം ചാക്കയിലെ ഒളിത്താവളം. കുഞ്ഞാലിക്കയുടെയും അനിയൻ ബാപ്പുക്കയുടെയും മത്സ്യക്കച്ചവടസ്ഥലമായിരുന്നു അത്. ചാവക്കാട്ടുകാരായിരുന്നു കുഞ്ഞാലിക്കയും ബാപ്പുക്കയും. രണ്ടുപേരും പാർട്ടി അനുഭാവികൾ. ഉണക്കമത്സ്യം കെട്ടുകളാക്കി വിൽക്കൽ-അതായിരുന്നു ജോലി. മത്സ്യക്കെട്ടുകൾക്കിടയിൽ ആശാന് ഉറങ്ങാൻ ഒരു സ്ഥലമൊരുക്കി. കടുത്ത നാറ്റം. മീനിനെക്കാൾ

(ശേഷം 60-ാം പേജിൽ)



# ജനഹൃദയത്തിലൂടെ കടമ്മനിട്ട

## ശെൽവരാജ്

**ഒരു നല്ല രാഷ്ട്രീയ സംസ്കാരത്തിനുമാത്രമേ നല്ല ഒരു ഭരണം കാഴ്ചവയ്ക്കാനാകൂയെന്ന് ശ്രീ കടമ്മനിട്ട രാമകൃഷ്ണൻ വിശ്വസിക്കുന്നു. ആറന്മുളയിൽ സ്ഥാനാർത്ഥിയാകാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതും ഇതുതന്നെയാണ്. ജനങ്ങളിലേക്ക് ഇറങ്ങിവന്നിരിക്കുന്ന ശ്രീ. കടമ്മനിട്ടയുമായി ചിലവിട്ട ചില മണിക്കൂറുകൾ.....**

ആറന്മുള പാർത്ഥസാരഥി ക്ഷേത്രത്തിന് ഓരം ചേർന്ന് പമ്പാനദിയിൽ തീരെ ഒഴുക്കില്ല. ആറന്മുളയപ്പന്റെ പള്ളിയോടങ്ങളുടെ ആരവവും ഈ തീരത്ത് ഇപ്പോഴില്ല. എങ്കിലും പമ്പയുടെ ഇരുകരകളിൽ നിന്നും ഒരാരവം ഉയരുകയാണ്. തിരഞ്ഞെടുപ്പിന്റെ ആ ആരവങ്ങൾക്ക് അമരക്കാരാകുന്നത് കവി കടമ്മനിട്ട രാമകൃഷ്ണനും സി. എം. പി. നേതാവ് എം. വി. രാഘവനും.

ഇടതു സ്വതന്ത്രനായി കടമ്മനിട്ടയും ഐക്യജനാധിപത്യമുന്നണി സ്ഥാനാർത്ഥിയായി രാഘവനും പമ്പാതീരത്ത് മത്സരക്കളിക്കിറങ്ങുമ്പോൾ ആറന്മുളയുടെ ആരവം കേരളക്കരയാകെ എത്തുന്നു. ചരിത്രത്തിൽ ഇതാദ്യമായാണ് ആറന്മുളയിൽ ശ്രദ്ധേയമായ മത്സരം. ഈ മത്സരത്തിൽ ആറന്മുളയപ്പന്റെ തോണി ആരോടൊപ്പമാണ്?

ചോദ്യം കടമ്മനിട്ടയോടായാൽ പറയും. ആറന്മുള പള്ളിയോടം ഒരു വലിയ സംസ്കാരത്തിന്റെ പ്രതീകമാണ്. ഞാൻ ആ സംസ്കാരത്തിന്റെ എളിയ പ്രതിനിധിയാണ്. ഇവിടെ അക്ഷരാർത്ഥത്തിൽ രണ്ടു രാഷ്ട്രീയ സംസ്കാരങ്ങൾ തമ്മിലാണ് ഏറ്റുമുട്ടുന്നത്.

വള്ളിക്കോട്ടെ വീട്ടിൽ വച്ചു കാണുമ്പോൾ കവിയുടെ അമ്മ കുട്ടിയമ്മ പറഞ്ഞു: അവനു ചോറുകൊടുത്തത് ആറന്മുള കൊടിമരത്തിനു മുന്നിൽ വച്ചാ... ആറന്മുളയപ്പൻ അവനെ അനുഗ്രഹിക്കട്ടെ. ഈ മീനത്തിൽ കടമ്മനിട്ടയ്ക്ക് 61 തികഞ്ഞു. അറുപത്തിയൊന്നാമാണ്ടിൽ കവി വീണ്ടും കൊടിമരത്തിനു മുന്നിലെത്തി. മണ്ഡലത്തിൽ തന്റെ കൊടികെട്ടാൻ അനുഗ്രഹം തേടി. പത്രിക നൽകുന്നതിനുമുമ്പ് കടമ്മനിട്ട കൊടിമരം തൊട്ടുവന്ദിച്ചു. പിന്നെ മഹാകവി സൈമൺ മുതൽ മുലൂർ വരെയുള്ളവർ അന്ത്യവിശ്രമം കൊള്ളുന്ന ശവകുടീരത്തിൽ പുഷ്പാർച്ചന നടത്തി....

ഇതൊന്നും തന്നെ ആറന്മുളക്കാരെ കൈയിലെടുക്കാനോ പ്രചാരണ തന്ത്രത്തിന്റെ ഭാഗമോ ആയിരുന്നില്ലെന്ന് കടമ്മനിട്ട പറയുന്നു. കാരണം എത്രയോ വർഷങ്ങളായി തനിക്ക് ഈ മണ്ഡലവുമായി ചിരപരിചയം ഉണ്ട്. നാലുപതിറ്റാണ്ടു മുമ്പ് കമ്മ്യൂണിസ്റ്റ് പാർട്ടി പ്രവർത്തകനായിരുന്നപ്പോൾ തോട്ടം തൊഴിലാളികളെ സംഘടിപ്പിക്കാൻ ആറന്മുളയൊക്കെ ചുറ്റിക്കറങ്ങിയിട്ടുണ്ട്. അന്ന് പാർട്ടി പത്തനംതിട്ട താലൂക്ക് കമ്മിറ്റി അംഗമായിരുന്ന ഇന്നത്തെ ഡി.സി. സെക്രട്ടറി വി. എസ്. ചന്ദ്രശേഖരപിള്ളയും ഒത്തായിരുന്നു പ്രവർത്തനങ്ങൾ. അതു കഴിഞ്ഞപ്പോൾ കവിയരങ്ങുമായി പമ്പയുടെ ഓരങ്ങളിൽ കവിതചൊല്ലി ജനഹൃദയങ്ങളിലെത്തി. ആറന്മുളയിൽ കവിത ചൊല്ലാൻ ആദ്യം പോകുന്നത് കിഴക്കേനടയിലുള്ള സാംസ്കാരിക കേന്ദ്രത്തിന്റെ ആഭിമുഖ്യത്തിലായിരുന്നു. കവിയരങ്ങും കഴിഞ്ഞ് ആറന്മുളക്കാർ വീണ്ടും കടമ്മനിട്ടയെ അറിയുന്നത് ഗ്രന്ഥശാലാപ്രസ്ഥാനത്തിലൂടെയായിരുന്നു. കേരള ഗ്രന്ഥശാലാ സംഘത്തിന്റെ നേതൃസ്ഥാനത്തിരുന്നുകൊണ്ട് താൻ ചെയ്ത കാര്യങ്ങൾ ഗ്രാമങ്ങളിലെ വായനശാലകളിൽ വീണ്ടും വിളക്കു തെളിക്കാൻ ഇടയാക്കിയെന്ന് അദ്ദേഹം അഭിമാനത്തോടെ പറയുന്നു. " ആറന്മുളയിലെ മുതിർന്ന കോൺഗ്രസ് പ്രവർത്തകരും ഗ്രന്ഥശാലാ പ്രസ്ഥാനത്തിന്റെ അനുഭാവികളുമായ പലരും എന്നെ ഇക്കാര്യം പറഞ്ഞ് അഭിനന്ദിക്കുകയുണ്ടായി."



*കടമ്മനിട്ട രാമകൃഷ്ണൻ*

പാർട്ടി പ്രവർത്തനം, കവിയരങ്ങ്, ഗ്രന്ഥശാലാസംഘം പ്രവർത്തനം... ഇങ്ങനെ നേരത്തെ ചെയ്ത നല്ലകാര്യങ്ങളുടെ പുണ്യമാണ് ഇപ്പോൾ ജനങ്ങളെ കാണുമ്പോൾ ഞാൻ അനുഭവിക്കുന്നത്. നേരിട്ടു കാണാത്തവരും വിദൂരതയിലുള്ളവരും വിരുദ്ധചേരിയിലിരിക്കുന്നവരും പോലും അഭിനന്ദിക്കുന്നത് കടമ്മനിട്ടയെ വികാരഭരിതനാക്കുന്നു. ഇലക്ഷനിൽ മത്സരിക്കുന്നതറിഞ്ഞു കൊണ്ട് ലഭിച്ച അഭിനന്ദനക്കത്തുകൾ കവി മുന്നിൽ വയ്ക്കുന്നു. കണ്ണൂർ പി.കെ.എ. ബുക്സിൽ നിന്നും റഹീം എഴുതുന്നു: ' നിന്റെ ജീവിതം നിൻ കാര്യം മാത്രം' എന്നുപദേശിച്ച കവി ജയിച്ചുവരാൻ പ്രാർത്ഥിക്കുന്നു. തൊടുപുഴ നിന്നും ഒരു സ്നേഹിതന്റെ കത്തിൽ കവി രാജ്യം ഭരിക്കുന്ന കാലമായി എന്നു ചൂണ്ടിക്കാട്ടുന്നു. തിരുവൻവണ്ടൂരിൽ നിന്നും ഒരു ചെറുപ്പക്കാരൻ " ദൈവമേ കൈ തൊഴാം കേൾക്കുമാറാകണം" എന്നു പറഞ്ഞുകൊണ്ടാണ് കത്തു തുടങ്ങുന്നത്. " എതിരാളി കരുത്തനാണ്. അതുകൊണ്ട് മത്സരത്തിന് ഒരാണത്തമുണ്ട്."- തൃശൂരിലെ ഒരു സംഘം ചെറുപ്പക്കാരുടെ കത്ത്.

" അതു ശരിയാ അല്ലേ ചന്ദ്രാ." അടുത്തുനിന്നു സുഹൃത്ത് സി.വി. ചന്ദ്രനോടു കവി ചോദിക്കുന്നു. എന്നിട്ടു പറഞ്ഞു: നമുക്ക് ആ മെഴുവേലിയൊക്കെ ഒന്നു കറങ്ങണം. നിനക്കു പരിചയമുള്ള സ്ഥലങ്ങളല്ലേ....

" വേണം എല്ലായിടത്തും പോകണം. അവര്

പ്രചാരണം ശക്തമാക്കിയിരിക്കുകയാ"- ചന്ദ്രൻ പറഞ്ഞു.

" കവി ആറന്മുള മണ്ഡലത്തിൽ പെട്ടയാളല്ലെന്നാ യു. ഡി. എഫിന്റെ പ്രചാരണം. ജയിച്ചു കഴിഞ്ഞാൽ തിരുവനന്തപുരത്ത് ചെന്നേ കാണാൻ പറ്റുന്നാ പറച്ചില്"- ബന്ധുവായ രവീന്ദ്രൻ പറഞ്ഞു.

" അതിനൊക്കെ ഞാൻ ഇന്നലേ മറുപടി കൊടുത്തു. മൂന്നു ക്ഷേത്രങ്ങളിലെ ഉത്സവപ്പറമ്പുകളിലാ ഞാൻ പോയത്. അവരെല്ലാം പറഞ്ഞു. ഞാനീ നാട്ടുകാരനാണെന്ന്. അല്ലാതെ എങ്ങനെ വരും. പമ്പയുടെയും അച്ചൻകോവിലാറിന്റെയും തീരങ്ങളിലായി എന്റെ കുടുംബങ്ങൾ വ്യാപിച്ചു കിടക്കുന്നു. ( ഈ രണ്ട് നദികൾക്കിടയിലാണ് കവി ഇപ്പോൾ താമസിക്കുന്ന വള്ളിക്കോടും കുടുംബവീടായ കടമ്മനിട്ട കൊയ്പ്പള്ളിയും ബന്ധുക്കളുടെ വലിയ നിരയടങ്ങുന്ന ആറന്മുളയും)

' കുടുംബകഥ പറഞ്ഞിരുന്നാൽ മതിയോ. ഇന്ന് ആറന്മുളയ്ക്കു പോകേണ്ടേ." - ചോദിച്ചത് പ്രൊഫ. കടമ്മനിട്ട വാസുദേവൻപിള്ള. രണ്ടാഴ്ചയായി കവിയുടെ പ്രചാരണത്തിന് അദ്ദേഹമുണ്ട്. കോളേജിൽ നിന്നും അവധിയെടുത്ത് എത്തിയിരിക്കുകയാണ്. (മാത്രമല്ല ഇക്കുറി കിട്ടിയ അക്കാദമി ഫെല്ലോഷിപ്പ് തുകയും കവിയുടെ പ്രചാരണ ഫണ്ടിലേക്കു നൽകി." ഇന്നലെ വന്നു കിടന്നപ്പോൾ നേരം അർദ്ധരാത്രി കഴിഞ്ഞിരുന്നു. അതുകൊണ്ട് ഉണരാനും വൈകി - കടമ്മനിട്ട ആത്മഗതം പോലെ പറഞ്ഞു.

ഇതിനിടെ ചെറുമകൾ ഒരു വയസ്സുകാരി മംഗലേശ്വരി (ഗീതാദേവിയുടെ മകൾ) പന്തുമായി അടുത്ത് എത്തി. അവൾക്ക് മുത്തച്ഛൻ പന്തുരുട്ടിക്കൊടുക്കണം. അതു പതിവാണ്. ആ പതിവ് തെറ്റിച്ചില്ല.

" അച്ഛൻ ഇങ്ങനെ ഇരുന്നാൽ മതിയോ. കുളിക്കേണ്ടേ..." ഗീത വന്ന് മകളെ എടുത്തുകൊണ്ടുപോയി.

" ഇങ്ങനെ ഇരുന്നാൽ അവസാനം പന്തുരുട്ടിയിരിക്കാം"- ശാന്തയുടെ വക കളിയാക്കൽ.

കവിയും വാസുദേവൻപിള്ളയും തോർത്തും ഉടുത്ത് കുളിക്കാൻ പോയി. വീട്ടരികിലുള്ള അച്ചൻകോവിലാറ്റിൽ. കുളികഴിഞ്ഞ് എത്തുംമുമ്പേ പാർട്ടി കൊടികെട്ടിയ കാർ എത്തി. കടമ്മനിട്ടയെ ആറന്മുളയിലേക്ക് കൊണ്ടുപോകാൻ. ഡ്രൈവർ ബിജു പുറത്തിറങ്ങി. ഡിക്കി തുറന്ന് അതിനുള്ളിൽ നിന്നും കുറെ നോട്ടീസ് എടുത്ത് പുറത്തുവച്ചു. ആറന്മുളയിലെ വോട്ടർമാരോട് കവിയുടെ അഭ്യർത്ഥനയാണ്. ആറന്മുളയിൽ വോട്ടുള്ള ചില വള്ളിയോട്ടുകാർക്ക് കൊടുക്കാനാണ്. പത്തനംതിട്ട മണ്ഡലത്തിലാണ് വള്ളിക്കോട്.

കാറിന്റെ ശബ്ദം കേട്ടിറങ്ങി വന്ന കുട്ടിയമ്മ പറഞ്ഞു: കുറെ ദിവസമായി അവനങ്ങ് അലച്ചിലാ. തീരെ ആരോഗ്യമില്ലാത്തവനായിരുന്നു കൊച്ചുന്നാളില്. അതുകൊണ്ട് അവനെ പടയണി പഠിപ്പിക്കേണ്ടെന്നു ഞാൻ അവന്റെ അച്ഛനെ നിർബന്ധിച്ചു.... ഇനിയിപ്പോ എനിക്കു നിർബന്ധിക്കാൻ പറ്റോ.

പടയണി പഠിച്ചില്ലെങ്കിലും പാട്ടു പഠിച്ചു. പാട്ടിലെ മുമ്പനായി, മൂപ്പനായി...

കുളികഴിഞ്ഞ് കടമ്മനിട്ടയും വാസുദേവൻപിള്ളയും ഡ്രസ്സുമാറിയെത്തി.

" ശാന്തേ കുറേ സാധനങ്ങൾ ഒക്കെ എടുത്തോ വീടുമാറുകയല്ലേ."

തിരഞ്ഞെടുപ്പ് പ്രചാരണം സംബന്ധിച്ച് തൽക്കാലത്തേക്ക് ആറന്മുളയിലേക്കു വീടുമാറുകയാണ് കവി.

അത്യാവശ്യം വീട്ടുസാധനങ്ങൾ ശാന്ത എടുത്ത് കാറിന്റെ ഡിക്കിയിൽ വച്ചു . കാറിൽ കയറും മുമ്പ് കടമ്മനിട്ട അമ്മയുടെ കാൽതൊട്ടു വന്ദിച്ചു. അമ്മ രണ്ടു കൈകളും തലയിൽ വച്ചു അനുഗ്രഹിച്ചു. പടിയിറങ്ങാൻ തുടങ്ങുമ്പോൾ മംഗലേശ്വരിക്ക് ചക്കരയുമ്മ. അപ്പോഴേക്കും മകൾ ഗീതയും ഭർത്താവും സ്കൂട്ടറിൽ യാത്രയായിരുന്നു.

കാർ നീങ്ങി. പിൻസീറ്റിൽ കടമ്മനിട്ടയും ഭാര്യയും. മുന്നിൽ ഡ്രൈവറെ കൂടാതെ കടമ്മനിട്ട വാസുദേവൻപിള്ളയും.

ആറന്മുളയ്ക്ക് കാർ നീങ്ങുമ്പോൾ കവി പറഞ്ഞു: ഒന്നും ഉദ്ദേശിച്ചതല്ല. പ്രത്യേകിച്ചും ഇത്തരമൊരു തിരഞ്ഞെടുപ്പിൽ മത്സരിക്കുന്ന കാര്യം. ഞാൻ ഉദ്യോഗത്തിൽ നിന്നും വിരമിച്ച് സാംസ്കാരിക പ്രവർത്തനങ്ങളുമായി നാട്ടിലിറങ്ങുമ്പോൾ പലരും പറഞ്ഞു. ഇത് രാഷ്ട്രീയ ലക്ഷ്യം വച്ചാണെന്ന്. നാട്ടിലെ പല ചങ്ങാതിമാരും പറഞ്ഞെറിഞ്ഞു ഞാൻ അടുത്ത എം. എൽ. എ സ്ഥാനാർത്ഥിയാണെന്ന്. ഞാനപ്പോഴും നിസ്സാരമായി തള്ളി.

പിന്നെ എപ്പോഴാണ് ഉറപ്പായത്?

എ. കെ. ജി സെന്ററിൽ നിന്നും വിളിച്ചു പറഞ്ഞപ്പോൾ.

അപ്പോൾ എന്തു മറുപടി പറഞ്ഞു?

എന്നെ ഒഴിവാക്കണമെന്ന്.

എന്നിട്ടോ...

ഒഴിവാക്കാനാവില്ലെന്നും മത്സരിക്കണമെന്നും നിർബന്ധിച്ചു.... അവസാനം ഞാനത് ഏറ്റെടുത്തു.

എതിർസ്ഥാനാർത്ഥി ആരെന്ന് അപ്പോഴറിഞ്ഞിരുന്നോ?

എം.വി. രാഘവനാണെന്ന് വ്യക്തമായിരുന്നു.

ആളിനെ നേരിട്ടറിയാമായിരുന്നോ?

സ്ഥാനാർത്ഥിത്വ പ്രഖ്യാപനത്തിന് ഒരു മാസം മുമ്പ് എം.ടിക്ക് നൽകിയ ഒരു സ്വീകരണച്ചടങ്ങിൽ വച്ചാണ് നേരിട്ട് കാണുന്നത്. എം.ടിക്ക് ഹസ്തദാനം ചെയ്തശേഷം അദ്ദേഹം എനിക്കു കൈ തന്നു. അതായിരുന്നു ആദ്യപരിചയം.

ഒരു സ്ഥാനാർത്ഥി എന്ന നിലയിൽ താങ്കൾക്കു എന്താണ് വോട്ടർമാരോടു പറയാനുള്ളത്?

സൽഭരണം, സുസ്ഥിരത, വികസനം എന്നീ മൂന്നു കാര്യങ്ങളാണ് എനിക്ക് വോട്ടർമാർക്കു മുന്നിൽ വയ്ക്കാനുള്ളത്. ഒരു നല്ല രാഷ്ട്രീയ സംസ്കാരത്തിനേ ഒരു നല്ല ഭരണം കാഴ്ചവയ്ക്കാനാകൂ. ഞാൻ ഏറ്റുമുട്ടുന്നത് എം.വി. രാഘവനോടല്ല മറിച്ച് മോശപ്പെട്ട ഒരു സംസ്കാരം പ്രതിനിധാനം ചെയ്യുന്ന പ്രസ്ഥാനത്തോടാണ്.

സൽഭരണം എന്നു പറഞ്ഞല്ലോ. താങ്കൾ പ്രതിനിധാനം ചെയ്യുന്ന സി. പി. എമ്മിന്റേത് സെൽഭരണമാണെന്നാണല്ലോ പരാതി....

അതു പണ്ടേ പൊന്തിവന്ന ആരോപണമാണ്. ഞാൻ പത്തനംതിട്ട താലൂക്ക് കമ്മിറ്റി അംഗമായിരുന്നപ്പോൾ ചാരുമൂട് ഏരിയാകമ്മിറ്റിയിൽ നിന്നാണ് ഇത്തരമൊരു വിമർശനം ഉയർന്നത്. അത് ശരിയല്ലെന്ന് പിന്നീട് തെളിഞ്ഞു.

അപ്പോൾ രാഘവനെ ഡി. വൈ. എഫ് . ഐ വഴി നീളെ തടഞ്ഞതും മറ്റുമോ?.

വഴിതടയലിനെ കുറിച്ചു പറയുമ്പോൾ എനിക്കും ചിലത് പറയാനുണ്ട്. ഗ്രന്ഥശാലാസംഘത്തിന്റെ സാരഥി എന്ന നിലയിൽ എന്നെ വഴി തടയുകയാണ് കോൺഗ്രസ് സർക്കാർ ചെയ്തത്. സംഘത്തിന്റെ പ്രവർത്തനത്തിനു വേണ്ട ഒരു കോടി രൂപ തരാതെ സംസ്കാരത്തിന്റെ വഴി സ്ഥിരമായി തടഞ്ഞു. ഒരു വ്യക്തിയെ ഏതാനും മണിക്കൂറുകൾ തടയുന്നതിനെക്കാൾ എത്രയോ ഭയാനകമാണ് സംസ്കാരത്തിന്റെ വഴി സ്ഥിരമായി തടയുന്നത്. ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ മാത്രമല്ല ഇന്ത്യയൊട്ടാകെ സംസ്കാരത്തിന്റെ വഴി കോൺഗ്രസ് തടഞ്ഞുകൊണ്ടിരിക്കയാണ്.

അറുപതാമത്തെ വയസ്സിൽ ഓപ്പൺ ഹാർട്ടു ശസ്ത്രക്രിയ കഴിഞ്ഞിരിക്കുന്ന താങ്കൾക്ക് പ്രചാരണത്തിനിറങ്ങുമ്പോൾ ശാരീരിക വിഷമതകൾ ഒന്നുമില്ലേ...

ഏയ് ഒന്നുമില്ല. ( ഇടയ്ക്ക് കയറി ശാന്ത പറയുന്നു വിഷമം മുഴുവൻ തനിക്കല്ലേ എന്ന്) . നിത്യേന മൂന്നു പ്രസംഗങ്ങളും കവിയരങ്ങും മറ്റുമായി നടന്ന എനിക്ക് ഇപ്പോൾ വോട്ടർമാരെ നേരിൽ കാണുന്നത് വിഷമമുള്ളകാര്യമല്ല.

പ്രചാരണത്തിന് കൂട്ടായി ആരൊക്കെയുണ്ട്.

ഒ. എൻ. വി. അടക്കം പലരും രംഗത്ത് വരാമെന്നു പറഞ്ഞിട്ടുണ്ട്.

രാഷ്ട്രീയ എതിരാളിയിൽ നിന്നുള്ള സമീപനം?

രാഘവൻ എന്നെ കവിയായാണ് കാണുന്നത്. ഞാൻ കവിയും അദ്ദേഹം രാഷ്ട്രീയക്കാരനും എന്ന നിലയിലാണ് രാഘവൻ പ്രചാരണം നടത്തുന്നതു തന്നെ.

( സംസാരമധ്യേ ഡ്രൈവർ കാർ നിറുത്തിയിട്ട് ചോദിക്കുന്നു. ഏതുവഴി പോകണം. കടമ്മനിട്ട വഴി പറയുന്നു: തുമ്പമൺ ജംക്ഷനിൽ നിന്നും ഇടത്തോട്ട് കവലയിൽ നിൽക്കുന്നവരോട് കവി കൈ കാട്ടുന്നു. ഇടയ്ക്ക് വാസുദേവൻപിള്ള പറയുന്നു: ഒക്കെ നമ്മുടെ ആൾക്കാരാ....)

അപ്പോൾ കവിയും രാഷ്ട്രീയക്കാരനും തമ്മിലാണോ പോരാട്ടം?

കവിക്ക് രാഷ്ട്രീയം ഇല്ലല്ലോ പാടില്ലല്ലോ എന്നുള്ള ധാരണയിൽ നിന്നാണ് ഇതു രൂപ കൊള്ളുന്നത്. കവിതയ്ക്കും സാഹിത്യത്തിനുമൊത്തത്തിലും സംസ്കാരവും രാഷ്ട്രീയവും ഉണ്ട്. നമ്മുടെ സന്ധ്യാ പ്രാർത്ഥന സംസ്കാരത്തിന്റെ ഭാഗമല്ലേ. ' നിങ്ങളോർക്കുക നിങ്ങളെങ്ങനെ നിങ്ങളായെന്ന്' എന്നു ചൊല്ലുമ്പോൾ അത് രാഷ്ട്രീയമാകുന്നു. ഓരോരുത്തരുടെയും ഉള്ളറിയുന്ന രാഷ്ട്രീയം. അങ്ങനെ വരുമ്പോൾ കവിയേയും രാഷ്ട്രീയത്തേയും തന്നെ വേർപെടുത്താനാവില്ല പിക്കാസോ, ബ്രഹ്ത്, സാർത്ര് ഒക്കെ ഉദാഹരണമാണ്.



കാർ ആറന്മുള ജംഗ്ഷനിൽ എത്തുകയായി. ജംഗ്ഷനിൽ ഇടതുപക്ഷ ജനാധിപത്യമുന്നണിയുടെ പ്രചാരണകമ്മിറ്റി ഓഫീസിനുമുന്നിൽ കാർ നിന്നു.

പാർട്ടി ഓഫീസിൽനിന്നും പ്രവർത്തകർ ഇറങ്ങി വന്നു. കുശലാന്വേഷണമായി. കവിയുടെ പ്രചാരണത്തിന് നാടിന്റെ നാനാഭാഗങ്ങളിൽ നിന്നെത്തിയ ചെറുപ്പക്കാരുടെ വലിയനിര അവിടെയുണ്ട്. അവരോടെല്ലാം കുശലം പറഞ്ഞിരിക്കുന്നതിനിടെ ഒന്നു മുറുക്കി. കവി വീണ്ടും കാറിൽ കയറി. കാർ പുതിയ വീട്ടിലേക്ക്. വീട്ടിൽ സാധനങ്ങൾ എടുത്തു വയ്ക്കുമ്പോൾ ശാന്ത ചോദിച്ചു: ഇനിയെന്താ എനിക്കു ജോലി.

" നല്ല കൂട്ടാനും കറിയുമൊക്കെ വയ്ക്ക്"- വാസുദേവൻ പിള്ളയുടെ ശുപാർശ.

" ഒരു കാര്യം ചെയ്യ്. ഒരു വനിതാ സ്ക്വാഡ് ഉണ്ടാക്കി വോട്ടുപിടിക്കാനിറങ്ങ്."- കടമ്മനിട്ടയുടെ നിർദ്ദേശം.

" ഇങ്ങനെ നിന്നാൽ പറ്റില്ല. സമയം പത്തരയായി. നെടുമ്പ്രയാറ്റു പോകേണ്ടേ...' വാസുദേവൻ പിള്ള തിരക്കുകൂട്ടി.

കാർ വീണ്ടും മുന്നോട്ടുനീങ്ങുമ്പോൾ കവി പറഞ്ഞു. നാളെ വിഷുവാണ്. പടയണിക്ക് ചൂട്ടുവയ്ക്കുന്ന ദിവസം. ഇലക്ഷൻ ചൂടായാലും പടയണിക്ക് ചൂട്ടുവയ്ക്കുന്നത് മുടക്കാനാവില്ല. പതിറ്റാണ്ടുകളായുള്ള ശീലമല്ലേ...

ഇലക്ഷൻ ചൂടൊരു ടെൻഷനായോ....

ഇല്ല. ഒരിക്കലും ഞാനെന്തിനു ടെൻഷൻ എടുക്കണം. എന്റെ ജീവിതം തന്നെ രാഷ്ട്രീയ പ്രവർത്തനമാണ്. അതു ജനങ്ങൾക്ക് അറിയാം. ഇലക്ഷനു നിൽക്കുമ്പോഴുള്ള രാഷ്ട്രീയം മാത്രമല്ല എനിക്കുള്ളതെന്ന് . അതുകൊണ്ട് ഒരു ടെൻഷനുമില്ല.

കാർ കോഴഞ്ചേരി പാലത്തിലേക്കു കയറി. താഴെ പമ്പയുടെ മണൽപരപ്പുകാണാം. മണൽ പരപ്പു ചൂണ്ടി കവി പറഞ്ഞു: പണ്ട് ഈ തീരത്തൊക്കെ വന്ന് കവിതചൊല്ലിയിട്ടുണ്ട്.

" ഇവിടൊക്കെ ഇനിയും ഒന്നു കറങ്ങണം. മണ്ഡലമാകെ ഒരു റൗണ്ടു ചുറ്റിയതേ ഉള്ളൂ."

കാർ നെടുമ്പ്രയാറ്റു ജംഗ്ഷനിൽ നിന്നു. ജംഗ്ഷനിലെ ഇടതുമുന്നണി ഇലക്ഷൻ കമ്മിറ്റി ഓഫീസിനുമുന്നിൽ കെട്ടിയിരുന്ന കൂറ്റൻ ബാനർ പൊക്കി കവി അകത്തേക്കു കടന്നു. അപ്പോൾ പ്രവർത്തകർക്ക് ഒരാവശ്യം. പ്രചാരണ കമ്മിറ്റി ഓഫീസ് കടമ്മനിട്ട തന്നെ ഉദ്ഘാടനം ചെയ്യണം. ഉടനെ ആരോ ചുവന്ന റിബൺ വാങ്ങി കൊണ്ടുവന്നു വലിച്ചുകെട്ടി. അതുമുറിച്ച് കടമ്മനിട്ട ഓഫീസ് ഉദ്ഘാടനം ചെയ്തു. നേരേ എതിർവശത്ത് എം. വി. രാഘവന്റെ പ്രചാരണകമ്മിറ്റി ഓഫീസ്. അതുകണ്ടപ്പോൾ കടമ്മനിട്ട അങ്ങോട്ടുനീങ്ങി. അവിടെയിരുന്നവർ എഴുന്നേറ്റ് അദ്ദേഹത്തെ സ്വീകരിച്ചു. അവരോട് കുശലം പറഞ്ഞു.



*പ്രചാരണത്തിനിടയിൽ*

.........................................

ആറന്മുളക്കണ്ണാടിയിലൂടെയും ഉതൃട്ടാതി വള്ളം കളിയിലൂടെയും മാത്രം കേരളമറിഞ്ഞ ആറന്മുള. പൊതുവേ ഉറങ്ങിക്കിടക്കുന്ന മണ്ഡലമാണ്. ചരിത്രത്തിൽ ആദ്യമായി ഈ മത്സരത്തിലൂടെ കേരളക്കരയിലും പുറത്തും മണ്ഡലം ശ്രദ്ധിക്കപ്പെടുകയാണ്. 1957 മുതൽ രണ്ടു തവണയൊഴിച്ച് കോൺഗ്രസ്സിന്റെയോ സഖ്യകക്ഷികളുടെയോ കൂടെ നിന്ന മണ്ഡലമാണ് ആറന്മുള. കഴിഞ്ഞ പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ മണ്ഡലത്തിലെ ആറന്മുള, മൊഴുവേലി, കുളനട, അയിരൂർ, കോയിപ്രം എന്നീ പഞ്ചായത്തുകൾ യു. ഡി. എഫിനായിരുന്നു. ശേഷിച്ച തോട്ടപ്പുഴശ്ശേരിയും മുളക്കുഴയുമേ എൽ. ഡി. എഫിനു കിട്ടിയുള്ളൂ. കഴിഞ്ഞ നിയമസഭാതിരഞ്ഞെടുപ്പിൽ എൻ. ഡി. പിയിലെ ആർ. രാമചന്ദ്രൻനായർ അയ്യായിരത്തിൽ പരം വോട്ടിനാണ് ജയിച്ചത്. കോൺഗ്രസ്സ് എസ്സിലെ സി. എ. മാത്യുവിനെയാണ് അദ്ദേഹം പരാജയപ്പെടുത്തിയത്.

ഇറക്കുമതി സ്ഥാനാർത്ഥിയും വികസനമില്ലായ്മയും മുഖമുദ്രയായ ആറന്മുളയ്ക്ക് ഇക്കുറിയും ആ പരാതിയുണ്ട്. രാഘവന് സീറ്റു നൽകിയതിൽ 1965-ൽ മണ്ഡലം നിലവിൽ വന്ന ശേഷം രണ്ടു തവണയൊഴിച്ച് പുറത്തുനിന്നുള്ള വരെ ജയിപ്പിച്ച ചരിത്രമാണുള്ളത്. ഗൗരിയമ്മയുടെ സഹോദരീ ഭർത്താവ് പി. എൻ. ചന്ദ്രസേനൻ 1967-ലും 70-ലും ജയിച്ചപ്പോൾ മാത്രമാണ് ആറന്മുളക്കാരൻ നിയമസഭയിലെത്തിയത്. മൊഴുവേലി പഞ്ചായത്ത് പ്രസിഡന്റു കൂടിയായിരുന്നു പരേതനായ ചന്ദ്രസേനൻ.

1957-ലും 60-ലും കോൺഗ്രസ്സിലെ മാലേത്ത് ഗോപിനാഥപിള്ള ആറന്മുളയുടെ എം. എൽ. എ ആയി. അദ്ദേഹം ഇക്കുറി സ്വതന്ത്രനായി രംഗത്തുണ്ട്) ഭൂമിശാസ്ത്രപരമായി പറഞ്ഞാൽ അന്ന് ഇന്നത്തെ ആറന്മുള മണ്ഡലമില്ല. ഇന്നത്തെ മണ്ഡലം നിലവിൽ വന്ന 1965-ൽ ജയിച്ചത് എൻ. ഭാസ്കരൻ നായരാണ് (ഇപ്പോഴത്തെ ദേവസ്വം ബോർഡ് പ്രസിഡന്റ്). അദ്ദേഹം കോട്ടയം ജില്ലയിലെ വാഴൂരിൽ നിന്നാണ് ഇവിടെയെത്തിയത്. തൊട്ടടുത്ത എതിർ സ്ഥാനാർത്ഥിയാകട്ടെ ചങ്ങനാശ്ശേരിക്കാരനായ കളത്തിൽ വേലായുധൻ നായരും.

1977-ൽ കോൺഗ്രസ് ടിക്കറ്റിൽ ജയിച്ച എം. കെ. ഹേമചന്ദ്രൻ കായംകുളം സ്വദേശിയാണ്. 1980, 82, 87 വർഷങ്ങളിൽ ഹരിപ്പാട്ടുകാരനായ കെ.കെ. ശ്രീനിവാസൻ എം. എൽ. എ ആയി . 1991-ൽ ചെങ്ങന്നൂർ കാരനായ ആർ. രാമചന്ദ്രൻ നായർ ജയിച്ചു. മന്ത്രിയുമായി . അവസാനം അദ്ദേഹത്തെ എൻ. ഡി. പി. പാർട്ടിയിൽ നിന്നു പുറത്താക്കി.

ഇപ്പോഴും എൻ. ഡി.പിയും രാമചന്ദ്രൻനായരും ആറന്മുളയിൽ ചുട്ടുള്ള വിഷയങ്ങളാണ്. പ്രത്യേകിച്ചും ഇടതുമുന്നണിക്ക് . ഐക്യജനാധിപത്യമുന്നണിയെ തോൽപ്പിക്കാൻ എൻ. ഡി. പി ആഹ്വാനം ചെയ്തിട്ടുള്ളതും മണ്ഡലത്തിന്റെ വികസനമില്ലായ്മയും തങ്ങൾക്ക് അനുകൂലമായി വോട്ടു തിരിക്കുമെന്ന് ഇടതുനേതാക്കൾ ചൂണ്ടിക്കാണിക്കുന്നു.

എന്നാൽ സി. പി. എമ്മിൽ കാര്യമായ സ്വാധീനമില്ലാത്ത മണ്ഡലത്തിൽ രാഘവന് എതിരെ ഇടതുമുന്നണിക്ക് ഒന്നും ചെയ്യാനാവില്ലെന്നും

(ശേഷം 60-ാം പേജിൽ)

# മുല്ലപ്പള്ളിയും കോൺഗ്രസ്സും

കെ.പി.നിതിൻ



*മുല്ലപ്പള്ളി രാമചന്ദ്രൻ*

**കോ**ൺഗ്രസ്സിന്റെ സംസ്ഥാനതല നേതാക്കളുടെ പട്ടികയിൽ മുല്ലപ്പള്ളി രാമചന്ദ്രന്റെ പേരു കാണാറില്ല. രാഷ്ട്രീയ പാരമ്പര്യത്തിന്റെ കുറവാണ് ഇതെന്ന് പറയാനാവില്ല - വടകര താലൂക്ക് കെ. എസ്. യു. സെക്രട്ടറി തൊട്ട് കെ.പി.സി.സി ജനറൽ സെക്രട്ടറിയും എ. ഐ. സി. സി. ജോയിന്റ് സെക്രട്ടറിയും കേന്ദ്രമന്ത്രിയും ആയിട്ടുണ്ട്. മലബാറിൽ ഇതിനപ്പുറം പ്രവർത്തനനേതൃത്വം മറ്റൊരു നേതാവിനും കോൺഗ്രസ്സിൽ ലഭിച്ചിട്ടില്ല.

എന്നിട്ടും, മുല്ലപ്പള്ളി രാമചന്ദ്രനെ കണ്ണൂർ ലോക്സഭാ മണ്ഡലത്തെ പ്രതിനിധീകരിക്കുന്ന ഒരു എം.പിയായി മാത്രം രാഷ്ട്രീയ ഗണികപട്ടികയിൽ പെടുത്തുന്നു- കരുണാകരന്റെ മകനായതുകൊണ്ടു മാത്രം കെ. മുരളീധരനെ മുഖ്യമന്ത്രി എ.കെ. ആന്റണിയും കെ.പി.സി.സി പ്രസിഡന്റ് വയലാർ രവിയും ഉമ്മൻചാണ്ടിയും പ്രധാന നേതാവായി ഉയർത്തികാണിക്കുന്നു; ചർച്ചകൾ നടത്തുന്നു.

ഇതാണ് കോൺഗ്രസ്സ്. ഉള്ളിലുള്ള കഴിവുകേടിനെ മറച്ചുപിടിച്ച് ഇല്ലാത്തതിനേക്കാൾ ഏറെ ഉള്ളതായി കാണിക്കാനുള്ള രാഷ്ട്രീയ വിരുത് കോൺഗ്രസ്സിന്റെ നേതാവാകാൻ വേണം. ഈ ബുദ്ധിസാമർത്ഥ്യം ഇല്ലാതെ പോയതിന്റെ തിക്തഫലമാണ് മുല്ലപ്പള്ളി അനുഭവിക്കുന്നതും - മൂന്നുതവണ വൻഭൂരിപക്ഷത്തിനു ജയിച്ചിട്ടും സ്ഥാനാർത്ഥിത്വം നിഷേധിക്കൽ തൊട്ട് തിരഞ്ഞെടുപ്പ് പ്രചാരണരംഗത്ത് 'ഐ' വിഭാഗത്തിലെ ഏതാനും പേർ ചേർന്നു കൂകിവിളിക്കുകയും ബഹളം വെക്കുകയും ചെയ്ത് നിശ്ശബ്ദനാക്കുന്നതും. യാഥാർത്ഥ്യത്തിൽ, കണ്ണൂരിൽ മുല്ലപ്പള്ളിയെ തോല്പിക്കുക എന്ന ദൃഢനിശ്ചയം എടുത്തിട്ടുള്ളത് 'ഐ' വിഭാഗത്തിന്റെ ഈ കൂകിതോല്പിക്കൽ ഗ്രൂപ്പ് തന്നെയാണ്. ഇടതുപക്ഷമുന്നണി ഇതുവരെ എതിർ മുന്നണിയിലെ ഒരു സ്ഥാനാർത്ഥിക്കു നേരെയും ഈ ജനാധിപത്യവിരുദ്ധനീക്കം ചെയ്തിട്ടില്ല - ആശയപരമായി എതിർക്കുക മാത്രം ചെയ്യുന്നു. എന്നാൽ, സ്വന്തം സ്ഥാനാർത്ഥിയെ തിരഞ്ഞെടുപ്പു പ്രചരണത്തിനായുള്ള കമ്മിറ്റി യോഗങ്ങളിൽ പുലഭ്യം പറയുന്ന സംസ്കാരം വരെ കണ്ണൂരിലെ കോൺഗ്രസ്സുകാരിൽ എത്തിതുടങ്ങിയിരിക്കുന്നു.

ഫ്രഞ്ച് ചാരകേസ്സിൽ സി. ബി. ഐ കുറ്റപത്രത്തിൽ പേരുള്ള പ്രൊഫ. കെ.വി.തോമസ് , സൂര്യനെല്ലി വിവാദത്തിൽ പെട്ട പ്രൊഫ. പി. ജെ. കുര്യൻ, എം. എം. ഹസ്സൻമാരും ചെറിയാൻ ഫിലിപ്പുമാരും പത്രങ്ങൾക്ക് രഹസ്യമായി കേൾപ്പിച്ച അഴിമതി കഥകളിലെ യുവരാജാവായ കെ. മുരളീധരൻ. കഴിഞ്ഞയാഴ്ച ഒട്ടകം സൂചികുഴലിലെന്ന പോലെ പ്രയാസപ്പെട്ട് കോൺഗ്രസ്സിൽ കാലുമാറിയെത്തിയ പഴയ രാജീവ്ഗാന്ധി വിമർശകൻ കെ. പി. ഉണ്ണിക്കൃഷ്ണൻ.... ഇവർക്കെതിരെയൊന്നും കോൺഗ്രസ്സുകാർ പ്രചാരണകമ്മിറ്റി യോഗങ്ങളിൽ കൂകിവിളിച്ചതായി അറിവില്ല.

ഇതിലൊന്നും പെടാതെ. അഴിമതിക്കും അക്രമണത്തിനും എതിരായി സ്വന്തം കോൺഗ്രസ്സിനും യു. ഡി. എഫിലെ മന്ത്രിക്കുമെതിരെ ഒറ്റപ്പെട്ട ശബ്ദമുയർത്തിയതിന് മുല്ലപ്പള്ളിക്കു ലഭിച്ച ശിക്ഷയാണ്. ഈ ഒറ്റപ്പെടുത്തൽ. പെൺവാണിഭകേസ്സിന്റെ വിവാദത്തിൽ പെടുകയോ സ്പിരിറ്റ് കള്ളക്കടത്തിലോ, നിറംമാറുന്ന തവളയെപ്പോലെ കാലുമാറ്റത്തിലോ പെടാത്തവരെ ഇപ്പോൾ കോൺഗ്രസ്സായി അംഗീകരിക്കില്ല എന്ന പുതിയ അറിവ് മുല്ലപ്പള്ളിക്കില്ലാതായി പോയി. 'ക്ലീൻ ഇമേജ്' എന്നതിന്റെ കോൺഗ്രസ്സ് നിഘണ്ടുവിലെ അർത്ഥം നേരെ വിപരീതമാണെന്നും, ആദർശത്തിന്റെ നിഴൽ രൂപങ്ങൾ പോലും ഇന്നില്ലെന്നും മനസ്സിലാക്കാനും വളരെ വൈകിപ്പോയിരിക്കുന്നു.

പക്ഷെ മുല്ലപ്പള്ളിക്ക് സ്വന്തമായ തട്ടകമുണ്ട് - കണ്ണൂർ ലോക്സഭാ മണ്ഡലത്തിൽ നാലാം തവണ മത്സരിക്കുമ്പോൾ രാഷ്ട്രീയാതീതമായ സമ്മതിദാനം വന്നു വീഴുമെന്ന് അറിയാം. മുല്ലപ്പള്ളി പറയുന്നു: " കണ്ണൂരിന്റെ മാത്രമല്ല മലബാറിന്റെ തന്നെ സമഗ്രമായ വികസനത്തിനുവേണ്ടി കഴിയാവുന്നത്ര ഞാൻ ചെയ്തിട്ടുണ്ട്. മംഗലാപുരം - ഷൊർണ്ണൂർ തീവണ്ടിപ്പാത ഇരട്ടിപ്പിക്കാനും, തലശ്ശേരി - മൈസൂർ റെയിൽവേ ലൈൻ ഉണ്ടാക്കാനുള്ള സർവ്വെ നടത്താനും, ടെലിവിഷൻ മെട്രോ ചാനൽ ലഭ്യമാക്കാനും വേണ്ടി ശ്രമിച്ചു. എം.പിമാരുടെ പ്രാദേശിക വികസന പദ്ധതിയിൽ പാവപ്പെട്ടവരുടെ മക്കൾ പഠിക്കുന്ന വിദ്യാലയങ്ങൾക്കും, പ്രാഥമികാരോഗ്യകേന്ദ്രങ്ങൾക്കും വേണ്ടിയാണ് 80 ശതമാനം തുകയും വിനിയോഗിച്ചത്. നൂറു പദ്ധതികളിൽ നാല്പതോളം പൂർത്തിയായി.

കണ്ണൂരിൽ എഫ്. എം. റേഡിയോ സ്റ്റേഷൻ, സഹകരണ മാനേജ്മെന്റ് ഇൻസ്റ്റിറ്റ്യൂട്ട്. വ്യവസായ വളർത്തു കേന്ദ്രത്തിനു തുടക്കം കുറിച്ചത്, ആറളം ഫാം കോർപറേഷനിൽ കൃഷിവിജ്ഞാനകേന്ദ്രം തുടങ്ങാനുള്ള അനുമതി ലഭിച്ചത്, കനത്ത നഷ്ടം നേരിടുകയായിരുന്ന ആറളം ഫാം സ്വകാര്യമേഖലയ്ക്ക് കൈമാറുന്നതിനെ തടയുകയും പുനരുദ്ധരിക്കാൻ സാമ്പത്തികസഹായം ലഭ്യമാക്കുകയും ചെയ്തത്.... ടെലകോം മേഖലയിൽ വലിയ മാറ്റങ്ങൾ തന്നെ കണ്ണൂരിൽ വരുത്തി. പ്രധാനമന്ത്രിയുടെ ദുരിതാശ്വാസനിധിയിൽ നിന്നും രാഷ്ട്രീയ സ്ഥലപരിഗണന കൂടാതെ സഹായം എത്തിച്ചു... കഴിഞ്ഞ കാലങ്ങളിൽ ചെയ്ത ഒട്ടേറെ വികസനപ്രവർത്തനങ്ങളെ ഇങ്ങനെ അക്കമിട്ടു പറയാൻ കഴിയും...."

കോൺഗ്രസ്സിൽ എന്നും ഒരു വിഭാഗത്തിന്റെ ശരമെയ്ത്തിനു വിധേയനാവാറുള്ള മുല്ലപ്പള്ളി ഒരുതരം അഴിമതി ആരോപണത്തിനു ഇടംകൊടുത്തിട്ടില്ല. കോൺഗ്രസ്സുകാരല്ലാത്തവരെ പോലും സഹായിക്കുന്നു എന്ന കക്ഷി രാഷ്ട്രീയ വിമർശനത്തെ ഗ്രൂപ്പ് രാഷ്ട്രീയത്തിന്റെ മേമ്പൊടി ചേർത്തു

(ശേഷം 66-ാം പേജിൽ)





# ജനങ്ങളുടെ സ്പന്ദനം അറിയുന്നവർ

ബാബുഭരദ്വാജ്

**ഡോ. മുഹമ്മദും, സി. ജി.ശാന്തകുമാറും, പി. ടി. കുഞ്ഞുമുഹമ്മദും- കേരള നിയമസഭയിലെത്തേണ്ട ആ സ്ഥാനാർത്ഥികളിൽ നിറഞ്ഞുനിൽക്കുന്ന അനുപമമായ മനുഷ്യസ്നേഹത്തെക്കുറിച്ചാണ് ഓർമ്മിക്കുന്നത്.**

**ഏ**റനാടൻ മണ്ണിന്റെ നന്മ ഈ മനുഷ്യനെ. തിരസ്കരിക്കുകയില്ലെന്നു തന്നെയാണെന്റെ വിശ്വാസം. ഈ ആസുരതയുടെ കാലത്തും എനിക്ക് നന്മയിൽ അത്രയേറെ വിശ്വാസമുണ്ട്. മലപ്പുറം ജില്ലയിലൂടെ കടന്നു പോവുമ്പോഴൊക്കെ ആ സമൂഹം രോഗാതുരമാണെന്ന് തോന്നിയിട്ടുണ്ട്. കേരളത്തിന്റെ മൊത്തം സാംസ്കാരിക രാഷ്ട്രീയ അവസ്ഥകളിൽ നിന്നൊക്കെ മാറി ആസ്ഥലത്തേയും സമൂഹത്തേയും 'ഐസലേഷൻ വാർഡി''ൽ കിടത്തിയിരിക്കുന്ന പ്രതീതിയാണു തോന്നാറ്. ഡോക്ടർ എ. മുഹമ്മദിലൂടെ പെരിന്തൽമണ്ണയുടെ എല്ലാ അവശതകളും പരിഹരിക്കാൻ പറ്റുന്ന ഒരു ഭിഷഗ്വരനെ കണ്ടെത്താൻ പെരിന്തൽമണ്ണക്കാർക്ക് കഴിയില്ലേ!

പെൻഷൻ പറ്റിക്കഴിഞ്ഞാൽ പയറ്റാറുള്ള കളരിയായി രാഷ്ട്രീയത്തെ കാണുന്ന കൂട്ടരിൽ ഡോക്ടർ എന്നും ആ ചുഴിക്കുള്ളിൽ ഉണ്ടായിരുന്നു. ഡോക്ടർ എന്നും പടയാളിയായിരുന്നു. കോളാർഖനികളിൽ പണി ചെയ്ത് തളർന്നു നാട്ടിലെത്തി ചായക്കട തുടങ്ങിയ ആന്തുരത്തൊടി മുഹമ്മദിന്റെ മകൻ വിശപ്പിനോട് സൗഹൃദം സ്ഥാപിച്ചാണ് വളർന്നത്. ഓർമ്മവെയ്ക്കുന്നതിനുമുൻപ് ഉമ്മയും മരിച്ചു. ആ കുട്ടി പിൽക്കാലത്ത് ഡോക്ടറായിത്തീർന്നതിൽ അദ്ഭതുമുണ്ടെങ്കിലും അത്യദ്ഭുതമില്ല. അത് സ്ഥിരോത്സാഹത്തിന്റെയും എല്ലാവരും പുച്ഛരിച്ചു പറയാറുള്ള " ജനക്കൂട്ട''ത്തിന്റെ സ്നേഹത്തിന്റെയും പാഠം മാത്രം. ഒട്ടേറെ തവണ പഠിപ്പുമുടക്കി അലയേണ്ടിവന്നത് ഈ സാഹചര്യങ്ങളിൽ സാധാരണം. പക്ഷേ അസാധാരണമായത് ജനങ്ങൾ ഡോക്ടർ മുഹമ്മദിനേയും ഡോക്ടർ ജനങ്ങളേയും നെഞ്ചേറ്റി ലാളിച്ചുവെന്നതാണത്. താൻ ആരാണെന്നും തന്റെ ദൗത്യം എന്താണെന്നും ഉള്ള അറിവ് എന്നും ആ മനസ്സിലുണ്ടായിരുന്നുവെന്നതാണത്.

നാട്ടുകാരും ബീഡിത്തൊഴിലാളികളും അദ്ധ്യാപകരും സംഭാവനയായി നല്കിയ ഒന്നും രണ്ടും രൂപയുടെ കണക്കെഴുതിവെച്ച ആ നോട്ടുബുക്കുകൾ ഡോക്ടർ മുഹമ്മദിന്റെ കൈയിൽ ഇപ്പോഴുമുണ്ടല്ലോ. അതു തുറന്നു നോക്കുമ്പോഴെല്ലാം തന്റെ നാട്ടിലെ പാവപ്പെട്ടവർ തന്നെ ഡോക്ടറാക്കാനും അതുവഴി തന്നെ സാമൂഹ്യപ്രവർത്തകനാക്കാനും ഒഴുക്കിയ വിയർപ്പിന്റെ ഗന്ധം ഡോക്ടർ അറിയുന്നു. അതുകൊണ്ട് എന്നും ഒരു ജനകീയ ഡോക്ടറായിരിക്കാൻ ഡോക്ടർ മുഹമ്മദിന് കഴിയുന്നു. ഡോക്ടറാണ് ഏറ്റവും വലിയ സാമൂഹ്യപ്രവർത്തകൻ എന്ന തിരിച്ചറിവ് ഡോക്ടർക്ക് കുട്ടിക്കാലം മുതലേ ഉണ്ടായിരുന്നു. അതുകൊണ്ടാണല്ലോ ആൽബർട്ട് ഷ്വയസ്റ്ററെപ്പോലെ ഒരു ഡോക്ടറാവണമെന്ന് ചെറുപ്പത്തിൽ പ്രബന്ധമെഴുതിയത്. ഡോക്ടർമാർ കുലദ്രോഹികളും മനുഷ്യ സ്പെയർപാർട്സുകളുടെ കച്ചവടക്കാരുമാവുന്ന ഈ കാലത്ത് ഇങ്ങനെയും ഒരു ഡോക്ടർ ഉണ്ടാവുന്നത് അദ്ഭുതം തന്നെ.



*പി.ടി.കുഞ്ഞു മുഹമ്മദ്*

കൈയിൽ മുറുക്ക് നിറച്ച ടിന്നുമായി ''മുറുക്കേ...മുറുക്കേ....'' എന്നു വിളിച്ചു കൂവി ബസ്സ്റ്റാൻഡിൽ അന്തിയാവുന്നതുവരെ അലഞ്ഞു നടന്നിരുന്ന ആ കുട്ടിയെ ഞാൻ കണ്ടിട്ടില്ല. എന്നാൽ ചെറുപ്പ മെഡിക്കൽ സെന്ററിൽ രോഗികളോട് രോഗവിവരങ്ങൾക്കൊപ്പം വീട്ടുവിശേഷങ്ങളും രാജ്യത്തിന്റെ സ്ഥിതിയുമൊക്കെ പറയുന്ന ആ ചെറുപ്പക്കാരൻ ഡോക്ടറെ ഞാൻ കണ്ടിട്ടുണ്ട്. കോഴിക്കോട്ട് മെഡിക്കൽ കോളേജിലെ ദരിദ്രരിൽ ദരിദ്രനായ ആ പോരാളിയെ ഞാൻ അറിഞ്ഞിട്ടുണ്ട്. തിരൂർക്കോട്ട് അങ്ങാടിയിലെ തട്ടിൻപുറത്തെ ക്ലിനിക്കൽ മരുന്നിനോടൊപ്പം സ്നേഹവും നല്കുന്ന ഡോക്ടറെ ഞാൻ കണ്ടിട്ടുണ്ട്. തങ്ങളുടെ പ്രിയപ്പെട്ട ഡോക്ടർക്ക് തിരൂർക്കാട്ടെ ജനങ്ങൾ പണിതുകൊടുത്ത വീട്ടിൽ ഞാൻ അന്തിയുറങ്ങിയിട്ടുണ്ട്. ആ വീടുപണിയാൻ കോൺഗ്രസ്സുകാരും ലീഗുകാരുമൊക്കെ കാശെടുത്തിട്ടുണ്ടാവണം. ഡോക്ടർ മുഹമ്മദെന്ന മനുഷ്യനെ അവർക്കത്രപ്രിയമായിരുന്നു. ഈ രാഷ്ട്രീയ പോരാട്ടത്തിലും അവരത് മറക്കുമെന്നു തോന്നുന്നില്ല.

എത്ര സമ്പന്നമാണ് ഡോക്ടർ മുഹമ്മദിന്റെ കർമരംഗം. സർക്കാർ സർവീസിലെ ഒരു സാധാരണ ഡോക്ടറായിരുന്നില്ല മുഹമ്മദ്. ജനകീയ ആരോഗ്യവിദ്യാഭ്യാസ പ്രവർത്തനങ്ങളുടെ വക്താവും പ്രയോക്താവുമായിരുന്നു അദ്ദേഹം. ജോലി ചെയ്യുമ്പോൾ തന്നെ ജനങ്ങളിൽ നിന്നു പിരിവെടുത്ത് ആശുപത്രിക്കെട്ടിടങ്ങളും ഡോക്ടർ ഉണ്ടാക്കി. ഐ. പി. പിയുടെ ജില്ലാ പ്രൊജക്ട് ഓഫീസറായിരുന്നു ഡോക്ടർ. അഞ്ചുകൊല്ലത്തെ ലക്ഷ്യം മൂന്നുകൊല്ലം കൊണ്ട് പൂർത്തീകരിച്ച ജി

ല്ലയാണ് മലപ്പുറം. 240 സെന്ററുകളായിരുന്നു ലക്ഷ്യമെങ്കിലും സ്ഥാപിച്ചത് 325 സെന്ററുകൾ. 42 ആശുപത്രി കെട്ടിടങ്ങളും പദ്ധതിയിൽ ഉൾപ്പെടുത്തി പണികഴിപ്പിച്ചു.

സാക്ഷരതയുടെ ജില്ലാ കോ – ഓർഡിനേറ്ററായിരുന്നു ഡോക്ടർ. ആദിവാസി കോളനികളിൽ അക്ഷരക്ലാസ്സും മെഡിക്കൽ ക്യാമ്പുകളും ഒന്നിച്ചു നടത്തി ഡോക്ടർ ചരിത്രം സൃഷ്ടിച്ചു. സാക്ഷരതാപ്രവർത്തനത്തിൽ മലപ്പുറം ജില്ലയാണ് ഒന്നാം സ്ഥാനം നേടിയതെന്ന് ഓർക്കണം. ഒരു അവികസിത ജില്ലയിലെ ഡോക്ടർക്ക്സാമൂഹ്യസേവന രംഗത്ത് എന്തൊക്കെ ചെയ്യാൻ കഴിയുമെന്നതിന്റെ ഒരു പാഠമാണ് ഡോക്ടർ എ. മുഹമ്മദ്. ജില്ലാ ലെപ്രസി ഓഫീസറായിരുന്ന ഡോക്ടർ കുഷ്ഠരോഗത്തെക്കുറിച്ചുള്ള ബോധവല്ക്കരണത്തിനായി നടത്തിയ ശ്രമങ്ങൾ അടുത്തുനിന്ന് കണ്ടറിഞ്ഞവനാണ് ഞാൻ. ജനങ്ങളെ വ്യാപകമായി പങ്കെടുപ്പിച്ചുകൊണ്ട് അവരുടെ സാമ്പത്തികസഹായത്തോടെ കുഷ്ഠരോഗത്തെക്കുറിച്ചുള്ള ഒരു ലഘുനാടകം ലക്ഷക്കണക്കിന് കോപ്പികൾ അടിച്ച് ജില്ലയിലാകെ ഡോക്ടർ വിതരണം ചെയ്തിരുന്നു.

ഡോക്ടറുടെ വീടിന്റെ ഇത്തിരിമുറ്റത്ത് പ്ലാസ്റ്റിക്ക് കൂടുകളിൽ നിരനിരയായി പല ചെടികളും തളിരിട്ടു നില്ക്കുന്നതു കാണാം. വഴിയരികുകളിൽ നിന്നും പറമ്പുകളിൽ നിന്നും ശേഖരിക്കുന്ന നാടൻ മരങ്ങളുടെ വിത്തുകളും കമ്പുകളും നട്ടുനനച്ചു വളർത്തിയതാണതൊക്കെ . നാടു മുഴുക്കെ ഹരിതഭമാക്കാൻ . ഡോക്ടർ പോവുന്നിടത്തെല്ലാം ഈ തൈകൾ വിതരണം ചെയ്യുന്നു. എന്റെ വീട്ടിനെ ചുഴ്ന്നുനില്ക്കുന്ന പച്ചപ്പിലും ഡോക്ടർ മുഹമ്മദിന്റെ വിയർപ്പുകണങ്ങൾ ഉണ്ട്. മനസ്സുനിറയെ പച്ചപ്പുള്ള ഒരാൾക്കേ ഇതൊക്കെ കഴിയൂ.

ജനങ്ങളുടെ കൂടെ ജലത്തിൽ മീനെന്നപോലെ വർത്തിക്കുന്ന ഇത്തരമാൾക്കാർ അത്യപൂർവ്വം. ഡോക്ടർ മുഹമ്മദിന്റെ രാഷ്ട്രീയം ഏതെങ്കിലും സമവാക്യത്തിൽ ഒതുങ്ങില്ല. മനുഷ്യജീവിതത്തിന്റെ എല്ലാ നന്മകളും കുതിപ്പുകളും അതിൽ അടങ്ങുന്നു. ഇതുപോലുള്ള ഒരാളെ വരിക്കാനുള്ള അവസരം ജന്മത്തിൽ ഒരിക്കലേ കിട്ടുകയുള്ളു വെന്ന് പെരിന്തൽമണ്ണക്കാർ അറിയാതിരിക്കില്ല.

മുപ്പതുവർഷമായി എനിക്ക് സി.ജി. ശാന്തകുമാറിനെ അറിയാം. അതിലെന്തു അദ്ഭുതമിരിക്കുന്നു. എറണാകുളം ജില്ലാ സാക്ഷരതാ യജ്ഞത്തിന്റെ ചുക്കാൻ പിടിച്ച ഈ മനുഷ്യനെ ഐക്യരാഷ്ട്രസഭയ്ക്കു കൂടി അറിയാമല്ലോ? അവർ ഇതിന്റെ പേരിൽ അവാർഡ് നല്കി ശാസ്ത്രസാഹിത്യ പരിഷത്തിനേയും അതിന്റെ സാരഥിയേയും ആദരിച്ചിട്ടുണ്ടല്ലോ? അതിന്റെ പേരിൽ എറണാകുളം കലക്ടറായിരുന്ന ഒരു ഐ. എ. എസ് മാന്യൻ ക്ഷോഭം നടിച്ചിട്ടുണ്ട്. ശാസ്ത്രസാഹിത്യപരിഷത്തിന്റെ പ്രസിഡന്റും സെക്രട്ടറിയുമൊക്കെയായിരുന്ന സി ജി. കേരള സാക്ഷരതാസമിതിയുടെ ഡയറക്ടറായിരുന്ന സി ജി. ശ്രമിക്ക് വിദ്യാപിഠത്തിന്റെ ഡയറക്ടറായിരുന്ന സി.ജി. യുറീക്കയുടെയും ശാസ്ത്ര കേരളത്തിന്റെയും പത്രാധിപരെന്ന നിലയിൽ ജനങ്ങളിൽ ശാസ്ത്രബോധവും യുക്തിബോധവും വളർത്തിയെടുത്ത സി. ജി – ഈ മനുഷ്യന്റെ സുഹൃത്താണ് ഞാൻ എന്നു







സി.ജി. ശാന്തകുമാർ



ഡോ. മുഹമ്മദ്

പറയുന്നത് എന്റെ ഗർവമാണ്.

1965-ലോ 66-ലോ ഒലവക്കോട്ട് വച്ച് ചേർന്ന കേരള സാഹിത്യസമിതിയുടെ ക്യാമ്പിൽ വച്ചാണ് ഞാൻ സി.ജിയെ ആദ്യം കാണുന്നത്. അന്നു തൊട്ടിന്നോളം ജീവിതത്തിൽ എല്ലാ തിരിവുകളിലും ഞാൻ ഈ മനുഷ്യനെ കണ്ടുമുട്ടുന്നു. കർമനിരതനായി. കർമ്മകുശലനായി ജനജീവിതത്തിന്റെ മുന്നേറ്റങ്ങൾക്ക് മുമ്പിൽ ചുവടുപിഴയ്ക്കാതെ നടന്നുപോവുന്നത് ഞാനറിയുന്നു. ശാസ്ത്രസാഹിത്യ പരിഷത്തിന്റെ ഏറ്റവും വലിയ നേട്ടം അത് ജനങ്ങളിൽ ശാസ്ത്ര ബോധം വളർത്തിയെന്നതല്ല. കുറേ നല്ല ഒന്നാന്തരം സാമൂഹ്യപ്രവർത്തകരെ കേരളത്തിന് സംഭാവന നല്കി എന്നതാണ്. പാടെ പട്ടുപോകുമായിരുന്ന നമ്മുടെ ഉള്ളിന്റെ ഉള്ളിലെ സേവനതൃഷ്ണയെ അത് വളർത്തിയെന്നതാണ്. മനുഷ്യരെ അറിയുകയും സ്നേഹിക്കുകയും, അവരെ തങ്ങളോടൊപ്പം പുതിയ ലോകത്തിലേക്ക് ഉയർത്തുകയും ചെയ്യുകയാണ് മനുഷ്യധർമ്മവും കർമ്മവും എന്ന് വിശ്വസിക്കുന്നു. പതിനായിക്കണക്കിന് ജനനേതാക്കളെ പരിഷത്ത് സൃഷ്ടിച്ചിട്ടുണ്ട്. പൊതുപ്രവർത്തകർ ജനങ്ങുടെ മേൽ പറ്റിപ്പിടിച്ചിരുന്ന് അവരെ ഊറ്റിയെടുത്ത് വളരുന്ന ഒരു കാലഘട്ടത്തിൽ ഈ പ്രവർത്തകർ ഒരു അദ്ഭുതമാണ്.

വി. എം. സുധീരനെ ജയിപ്പിച്ച മണ്ഡലമാണ് മണലൂർ. എന്നും നന്മയെ തൊട്ടറിഞ്ഞിട്ടുള്ള മണലൂരുകാർ അവരിലൊരാളായ ഈ അന്തിക്കാട്ടുകാരനെ സ്വന്തമാക്കും എന്നുതന്നെയാണ് ഞാൻ കരുതുന്നത്.

ഗുരുവായൂർ എന്ന തീർത്ഥാടനമണ്ഡലം അതിന്റെ സത്വത്തെ അറിയുന്നത് ഇടക്കാലതിരഞ്ഞെടുപ്പിൽ പി.ടി. കുഞ്ഞമുഹമ്മദിനെ തിരഞ്ഞെടുക്കുക വഴിയാണ്. അതിൽനിന്നിനി അവർക്ക് പിന്നോട്ടു പോവാനാവില്ലെന്നു കരുതാം. സിനിമാക്കാർ എന്നു കേൾക്കുമ്പോൾ തമിഴ്നാട് ഓർത്തുപോവും. ഇനി അല്പം രാഷ്ട്രീയമായിക്കളയാം എന്നു വിചാരിച്ചിറങ്ങിയ ഒരു വെറും സിനിമാക്കാരനല്ല കുഞ്ഞുമുഹമ്മദ്. കേരളത്തിലെ നവസിനിമാ പ്രസ്ഥാനത്തിന്റെ എല്ലാ വേദികളിലും ഈ മനുഷ്യൻ ഉറച്ചുനിന്നിട്ടുണ്ട്. കേരളീയരുടെ സിനിമാ അവബോധത്തിന് ആരോഗ്യകരമായ ഉൾക്കനം നല്കിയവരിൽ പ്രമുഖനാണ് കുഞ്ഞിമുഹമ്മദ്. ഒരർത്ഥത്തിൽ നവസിനിമാ പ്രസ്ഥാനം തന്നെ ഏറ്റവും ഉയർന്ന രൂപത്തിലുള്ള രാഷ്ട്രീയ പ്രവർത്തനമാണ്. അതുനമ്മുടെ സാംസ്കാരിക ജീവിതത്തിന് നല്കിയ ഔന്നിത്യവും നമ്മുടെ രാഷ്ട്രീയ പ്രബുദ്ധതയ്ക്ക് നല്കിയ വീറും ആരോഗ്യവും ഇനിയും നമ്മൾ പൂർണമായി അറിഞ്ഞുകഴിഞ്ഞിട്ടില്ല.

" പല പാർട്ടികളും മത്സരിക്കാനായി ക്ഷണിച്ചിട്ടുണ്ട്. ഏതു പാർട്ടി വേണമെന്ന് തീരുമാനിച്ചിട്ടില്ല. " എന്നൊക്കെയുള്ള തമാശകൾ സിനിമാ ക്രിക്കറ്റ് താരങ്ങൾ പറയുന്ന കാലമാണല്ലോ? അത്തരം സന്ദിഗ്ദ്ധതകൾ കുഞ്ഞിമുഹമ്മദിന് ഉണ്ടാവില്ല. തന്റെ രാഷ്ട്രീയം എന്താണെന്ന് കുഞ്ഞിമുഹമ്മദിന് എന്നും ബോധ്യമുണ്ടായിരുന്നു. അത് ജനങ്ങൾ അറിയുകയും ചെയ്തിരുന്നു. കുഞ്ഞുമുഹമ്മദ് എന്റെ പ്രിയപ്പെട്ട സുഹൃത്താണെന്ന് പറയുന്നതിൽ ഞാൻ അഭിമാനം കൊള്ളുന്നു.

ഇവർ ഭൂമിയുടെ ഉപ്പാകുന്നു. ഇവർ മാത്രമോ എൽ. ഡി. എഫ് സ്ഥാനാർത്ഥി ലിസ്റ്റിൽ ഇനിയും ഒരുപാടുപേരുണ്ട്. ഇവരെയൊക്കെ വിജയിപ്പിക്കുന്നതു വഴി കേരളം അതിന്റെ യഥാർത്ഥ പാത കണ്ടെത്തും.



എം.എം. മേനോൻ

# മൂന്നാം നിരയിലേക്കുള്ള കുതിപ്പ്

**വെ**യിൽ ചാഞ്ഞപ്പോൾ പ്രൊഫസർ നടക്കാനിറങ്ങി. ഇന്നത്തെ നടത്തം പാർക്കിലേക്കാവാം.

വിദ്യാഭ്യാസരംഗത്ത് കലാപക്കൊടി. കലാ-സാഹിത്യ-സാംസ്കാരിക രംഗങ്ങളിൽ നിശ്ചലാവസ്ഥ. കാലത്തിന്റെ ദുഷിച്ച പരിണാമത്തിൽ അദ്ദേഹം തികച്ചും അസ്വസ്ഥനായിരുന്നു.

കഴിഞ്ഞകാലത്തെ ഓർമ്മകൾ തഴുകുവാനെത്തുമ്പോൾ വികാരാധീനനാവുക സ്വാഭാവികം. അർപ്പണബോധമുള്ള അദ്ധ്യാപകരും സമർത്ഥരായ വിദ്യാർത്ഥികളും. ഹരം പകരുന്ന ക്ലാസ്സുകൾ. കാളിദാസനും, തുഞ്ചനും, കുഞ്ചനും, കവിത്രയങ്ങളും, രാമപുരത്തുവാരിയരും, നിരണം കവികളുമെല്ലാം നിരന്ന കാവ്യസദസ്സുകൾ ഇന്നും ആലോചനാമൃതം. സമയം പോകുന്നത് അറിയുകയേ ഇല്ല. അനുഭൂതികൾ പകരുന്ന അനുഭവങ്ങളായിരുന്നില്ലേ ഓരോ ക്ലാസ്സും?

നീണ്ട സ്കെയിലുകളെക്കുറിച്ചുള്ള ചർച്ചകളിൽ ഇന്നത്തെ അദ്ധ്യാപകർ സമയം കൊല്ലുന്നു. എല്ലാവരും യു.ജി.സിയുടെ പിറകേ. ലക്ഷങ്ങൾ കോഴ നല്കി സർവീസിൽ കയറിക്കൂടുന്ന അവർ നീണ്ട സ്കെയിലുകളെക്കുറിച്ചു ചിന്തിച്ചില്ലെങ്കിലേ അദ്ഭുതപ്പെടാനുള്ളൂ.

ഭരണതലത്തിൽ മലയാളം നിർബന്ധമാക്കണമെന്ന് ആവശ്യപ്പെടാൻ കഴിഞ്ഞദിവസം ചേർന്ന യോഗത്തിൽ ഒരു യുവകവി കലിതുള്ളിയ കാര്യം പ്രൊഫസർ ഓർത്തു.

"നാം വിദ്യ അഭ്യസിക്കുന്നത് വയറ്റുപിഴപ്പിനാണ്." യുവകവി അലറി. "നമ്മുടെ ചോറ് കേരളത്തിനു വെളിയിലായതുകൊണ്ട് മലയാളം എഴുതാനും വായിക്കാനും പഠിച്ചാൽ ധാരാളം മതിയാകും. ഭാഷാസാഹിത്യത്തിൽ ബിരുദബിരുദാനന്തര പഠനം വേണമെന്നുശഠിക്കുന്നത് സ്വന്തം തൊഴിൽ നഷ്ടപ്പെടുമെന്നു ഭയപ്പെടുന്ന ഭാഷാദ്ധ്യാപകർ മാത്രമാണ്."

അതാണ് കാലത്തിന്റെ ഗതി. അവന്റെ ചെകിടത്ത് രണ്ടെണ്ണം കൊടുക്കണമെന്ന് അപ്പോൾ തോന്നിയെങ്കിലും കൂടുതൽ ചിന്തിച്ചപ്പോൾ അവൻ പറഞ്ഞതിലും കഴമ്പുണ്ടെന്നു തോന്നാതിരുന്നില്ല.

മറ്റുള്ള വിഷയങ്ങളിൽ ബിരുദപഠനത്തിനു പ്രവേശനം നിഷേധിക്കപ്പെടുന്നവർ അടിഞ്ഞുകൂടുന്നത് ഭാഷാസാഹിത്യപഠനത്തിൽ.

ഇടുങ്ങിയ ക്ലാസ്സുമുറികളിലെ വീർപ്പുമുട്ടൽ ഒഴിവാക്കാൻ അവർ കാമ്പസിലെ മരത്തണലുകളിൽ അഭയം തേടുന്നു, ഇണകളോടൊപ്പം. ഈ കൊച്ചുവർത്തമാനങ്ങളിൽനിന്നു ലഭിക്കുന്ന സുഖം ക്ലാസ്സുമുറികളിൽ സ്വപ്നം കാണാനൊക്കുമോ?

അല്ലെങ്കിൽ തിയേറ്ററുകളിൽ. പാർക്കിൽ...

അവരെ പറഞ്ഞിട്ടു കാര്യമില്ല. എൺപതുകാരെ പ്രചോദിപ്പിക്കുന്ന മാധുരി ദീക്ഷിത്തുമാരും യുവതികളുടെ മനംകവരുന്ന ഷാരുഖ്ഖാന്മാരുമാണല്ലോ അവരുടെ ആരാധനാപാത്രങ്ങൾ? പഠിപ്പിക്കാൻ എത്തുന്ന നീണ്ട സ്കെയിലുകാരുടെ മുഷിപ്പൻ ക്ലാസ്സുകളെക്കാൾ ഭേദം അരയും മാറും ഭ്രാന്തമായി ഇളക്കിയാടുന്ന മാധുരി ദീക്ഷിത്തുമാർതന്നെ.

സാംസ്കാരിക രംഗത്ത് ഇപ്പോൾ മാമാങ്കങ്ങളാണ്. സ്പോൺസർമാരെ കണ്ടെത്തി വൻതുകകൾ പിരിച്ച് ലില്ലിപ്പുട്ടന്മാർ ഗോളിയാത്തു ചമയുന്നു.

പണ്ടാണെങ്കിൽ നിന്നുതിരിയാൻ സമയമില്ല. കാറുകളുമായി എപ്പോഴും ആളുകൾ വീട്ടുപടിക്കൽ. വിവാദം സൃഷ്ടിക്കുന്ന പ്രഭാഷണങ്ങൾ കേൾക്കാൻ ചെവികൂമ്പിച്ചിരിക്കുന്ന ആയിരങ്ങളെ നിരാശരാക്കാതിരിക്കാൻ തലങ്ങും വിലങ്ങും പറന്നു.

ഇന്ന് ആർക്കും വേണ്ട. മാമാങ്കക്കാരുടെ ഗൂഢസ്മിതങ്ങൾ വാചാലങ്ങളാണ്:

"ഇത്രനാൾ ഇവിടുത്തെ അന്തരീക്ഷം മലീമസമാക്കിയതല്ലേ? ഇനി ആ ജോലി പുതിയ തലമുറ ഏറ്റെടുക്കട്ടെ."

ഉണ്ടും ഉറങ്ങിയും സമയംപോക്കി മടുക്കുമ്പോഴാണ് നടക്കാൻ ഇറങ്ങുക. ഈ പുസ്തക ഷെൽഫുകൾക്കിടയിലെ തടവുകാരനായി എത്രസമയം കഴിച്ചുകൂട്ടും?



അല്പദൂരം നടന്നപ്പോൾ ഇളിച്ചുകൊണ്ട് ഒരു ചെറുപ്പക്കാരൻ മുന്നിൽ.

"മാഷെങ്ങോട്ടാ?" അയാളുടെ ചോദ്യം.

"ഓ.... ഒന്നു നടക്കാൻ." പ്രൊഫസർ പറഞ്ഞു. "വീട്ടിലിരുന്നാൽ ഓരോരുത്തർ വന്നു ശല്യംചെയ്യും."

"ഞാൻ മാഷടെ സ്റ്റുഡന്റായിരുന്നു." ചെറുപ്പക്കാരൻ ചിരിച്ചു.

ദീർഘകാലത്തെ സർവ്വീസിനിടയിൽ വമ്പിച്ച ഒരു ശിഷ്യസമ്പത്ത്. എല്ലാവരേയും ഞാൻ എങ്ങനെ ഓർക്കാനാണ്?

എങ്കിലും പ്രൊഫസർ ഓർമ്മിക്കുന്നതായി ഭാവിച്ചു.

"സദാനന്ദൻ, അല്ലേ?" അദ്ദേഹം ചോദിച്ചു.

"അല്ല. തോമസ്." ചെറുപ്പക്കാരൻ തിരുത്തി.

"ഓ.... തോമസ്, ഇപ്പോൾ ഓർക്കുന്നു." പ്രൊഫസർ പറഞ്ഞു. " ആട്ടെ, തോമസ് ഇപ്പോൾ എന്തുചെയ്യുന്നു?"

"ചെറിയൊരു പെട്ടിക്കട" നേർത്ത സ്വരത്തിൽ അയാൾ പറഞ്ഞു.

"നന്നായി തോമസേ." പ്രൊഫസർ പറഞ്ഞു. "ഇന്ന് ഒരു ഐ.എ.എസ്സുകാരനെക്കാൾ വരുമാനമുണ്ട് ഒരു പെട്ടിക്കടക്കാരന്."

എങ്കിൽ എന്റെ ഊർജ്ജസ്വലമായ യുവത്വത്തിന്റെ ദിനങ്ങൾ ഭാഷാപഠനത്തിനായി എന്തിനു ക്ലാസ്സുമുറികളിൽ തളച്ചിട്ടു എന്ന ചോദ്യം തോമസിന്റെ കണ്ണുകളിൽ. അതു കണ്ടില്ലെന്നു നടിച്ച് പ്രൊഫസർ വേഗം നടന്നു.

ഇതുപോലെ ഒട്ടേറെ ശല്യങ്ങളുണ്ട് നടക്കാനിറങ്ങിയാൽ. പാർക്കിൽ ചെല്ലുമ്പോൾ പെൻഷൻകാരുടെ മൂല ബോധപൂർവ്വം ഒഴിഞ്ഞുനടക്കണമെന്നു പ്രൊഫസർ ഉറച്ചു.

സംസാരിക്കാൻ അവർക്ക് ആകെക്കൂടി ഒരു വിഷയമേയുള്ളൂ. പുതുതായി പ്രഖ്യാപിച്ച ക്ഷാമബത്ത കിട്ടിത്തുടങ്ങിയോ? പുതിയ ശമ്പളപരിഷ്കരണ കമ്മിഷൻ പെൻഷൻകാരെ തഴയുമോ?

രസികത്വം തൊട്ടുതെറിച്ചിട്ടില്ലാത്ത വൃദ്ധജംബുകങ്ങൾ! ജോലിയിൽനിന്നു വിരമിച്ചിട്ട് കൊല്ലം പതിനഞ്ചാവുന്നെങ്കിലും പ്രായത്തിന്റെ അപകർഷത്തിനു വഴങ്ങാൻ പ്രൊഫസർ തയ്യാറുണ്ടായിരുന്നില്ല. വാർദ്ധക്യം അങ്കുരിക്കുന്നത് മനുഷ്യന്റെ മനസ്സിൽ. എന്റെ മനസ്സിനെ വാർദ്ധക്യം തീണ്ടിയിട്ടില്ല. ശാരീരികമായും മാനസികമായും ഇന്നും ഞാനൊരു യുവാവ്.

കായലോരത്തെ പാരപ്പറ്റിലെ ഒഴിഞ്ഞ ഒരു സ്ഥലം കണ്ടെത്തി പ്രൊഫസർ ഇരുന്നു.

ഏറെനേരമായല്ലോ ആ യുവതി ഇങ്ങോട്ടു തന്നെ ശ്രദ്ധിക്കാൻ തുടങ്ങിയിട്ട്. ഞാൻ പഠിപ്പിച്ച വല്ല വിദ്യാർത്ഥിനിയുമായിരിക്കും.

പ്രൊഫസർ എഴുന്നേറ്റുചെന്ന് യുവതിയുടെ തോളിൽ കൈവച്ചുകൊണ്ടു ചോദിച്ചു:

"മാലിനി. അല്ലേ?"

"അല്ല".... യുവതിയുടെ കണ്ണുകളിൽ അമ്പരപ്പ്.

"സോറി. മോളിയായിരിക്കും?" പ്രൊഫസർ തോളിൽനിന്നു കൈയെടുത്തു. "എഴുപത്തിനാലിൽ എം.എയ്ക്ക് എന്റെ സ്റ്റുഡന്റ്."

"ഞാൻ കോളേജിലേ പോയിട്ടില്ല." തെല്ലൊരു ഭയപ്പാടോടെ യുവതി പിറകോട്ടു മാറി. കപ്പലണ്ടി വാങ്ങാൻ പോയ അവളുടെ ഭർത്താവ് അപ്പോഴേക്കും അവിടെ എത്തിയിരുന്നു.

"സോറി." പ്രൊഫസർ ക്ഷമ പറഞ്ഞു. "എ മിസ്റ്റേക്കൺ ഐഡന്റിറ്റി."

തെല്ലൊരു ജാള്യം തോന്നാതിരുന്നില്ല. ഈയിടെയായി മറവിയുടെ രൂപത്തിൽ പ്രായം ചില ചില്ലറ വികൃതികൾ ചെയ്യാൻ തുടങ്ങിയിരിക്കുന്നു.

ചരൽവിരിച്ച നടപ്പാതയിലൂടെ പ്രൊഫസർ നടന്നു.

"മാഷേ." പെട്ടെന്നൊരു വിളികേട്ട് അദ്ദേഹം തിരിഞ്ഞുനിന്നു.

മാദകത്വം തുളുമ്പുന്ന ഒരു തരുണി. വിടർന്ന ചിരിയോടെ അവൾ നടന്നടുക്കുന്നു.

"മാഷക്കെന്നെ മനസ്സിലായില്ലേ?" അവൾ ചോദിച്ചു.

പ്രൊഫസറുടെ മുഖം വിടർന്നു. അദ്ദേഹം അവളുടെ കരം ഗ്രഹിച്ചു.

"മനസ്സിലായില്ലേന്ന്!" പ്രൊഫസറുടെ പിടിമുറുകി. "പ്രീതാ എസ്. നായർ. സെവന്റി ടു ബാച്ച്. രജിസ്റ്റർ നമ്പർ വൺ സിക്സ് സെവൻ."

"മാഷടെ ഓർമ്മശക്തി അപാരം." പ്രീതയ്ക്ക് അദ്ഭുതം തോന്നി. 'ഞാൻപോലും എന്റെ രജിസ്റ്റർ നമ്പർ മറന്നിരുന്നു."

"സിമ്പിൾ." പ്രൊഫസർ പറഞ്ഞു. "എ ഹെൽത്തി മൈൻഡ് ഇൻ എ ഹെൽത്തി ബോഡി."

മാഷ് മറന്ന ഒരു കാര്യമുണ്ട്. അല്ലെങ്കിൽ ഓർക്കാതെ വിട്ടത്.

വൈവ കഴിഞ്ഞപ്പോൾ ബലമായി പിടിച്ച് എന്റെ ചുണ്ടുകളിൽ അർപ്പിച്ച സ്നേഹചുംബനം....

കൈകൾ കോർത്ത് അവർ മെല്ലെ നടന്നു. പ്രൊഫസർ ചോദിച്ചു:

"ഇപ്പോൾ പ്രീത എന്തുചെയ്യുന്നു?"

"നല്ലൊരു വീട്ടമ്മയായി കഴിയുന്നു." ഇക്കിളിയിട്ടപോലെ അവൾ ചിരിച്ചു. "ഫ്ളാറ്റും കാറും...."

"ഹസ്സ്?"

"ഗൾഫിൽ. രണ്ടു കുട്ടികളുള്ളത് ബോർഡിംഗിൽ."

"അതായത്, ഫ്ളാറ്റിൽ പ്രീത മാത്രം?"

"എന്നുപറഞ്ഞാൽ ശരിയാവില്ല."

അപ്പോഴും പ്രീത കുലുങ്ങിച്ചിരിച്ചു. അവളുടെ നുണക്കുഴികൾ പണ്ടത്തെക്കാൾ സുന്ദരമാണെന്നു പ്രൊഫസർക്കു തോന്നി.

അവൾ തുടർന്നു:

"ഇരുപത്തിനാലു മണിക്കൂറും ചിലയ്ക്കുന്ന വിഡ്ഢിപ്പെട്ടി. വി.സി.ആർ. കാസ്സറ്റ്സ്. പോരെങ്കിൽ മ്യൂസിക് സിസ്റ്റവും."

സമ്പന്നതയുടെ നടുവിൽ പ്രീത ജീവിതം തുലയ്ക്കുന്നു. പ്രൊഫസർക്കു ദുഃഖം തോന്നി.

അദ്ദേഹം ഓർമ്മപ്പെടുത്തി:

"മനുഷ്യസാമീപ്യത്തി... ്റ ചൂടും ചൂരും പകരാൻ യന്ത്രങ്ങൾക്കു കഴിയില്ല കുട്ടീ."

അവർ ഒരു വിളക്കുകാലിന്റെ ചുവട്ടിലെത്തി. അതിന്റെ വെളിച്ചത്തിൽ പ്രീത കൂടുതൽ മനോഹരിയായി പ്രൊഫസർക്കു തോന്നി.

"മാഷെന്താ ആലോചനയിൽ?" അവൾ ചോദിച്ചു.

"ഞാനോർക്ക്വാ." പ്രൊഫസർ പറഞ്ഞു. പ്രീതയുടെ കൈയിലെ പിടി വീണ്ടും മുറുകി. "പ്രീതയെപ്പോലെ സുന്ദരിയായ ഒരു ഭാര്യയെ ഇവിടെ വിട്ട് ഏതോ മണലാരണ്യത്തിൽ കഴുതയെപ്പോലെ ജോലിചെയ്യുന്ന ആ ഹതഭാഗ്യനെക്കുറിച്ച്."

അവൾ അതിനു മറുപടി പറഞ്ഞില്ല. ഒഴിഞ്ഞ ഒരു ബെഞ്ചു ചൂണ്ടിക്കൊണ്ട് അവൾ പറഞ്ഞു:

"നമുക്കിവിടെ അല്പനേരം ഇരിക്കാം മാഷേ."

അവർ ആ ബെഞ്ചിലിരുന്നു. മുട്ടിയുരുമ്മി. അവളുടെ മേനിയുടെ ചൂടും ഗന്ധവും പ്രൊഫസറെ ഉന്മത്തനാക്കി. നഷ്ടയൗവനം ഞൊടിയിടെ തിരിച്ചുകിട്ടിയതുപോലെ.

"ഇപ്പോൾ ഞാൻ യയാതിയാണ്." ഇഷ്ടപ്പെട്ട കളിപ്പാട്ടം കൈയിൽക്കിട്ടിയ ഒരു കുഞ്ഞിന്റെ ആഹ്ളാദമായിരുന്നു പ്രൊഫസർക്കപ്പോൾ.

ആകാശത്ത് അമ്പിളിക്കല തെളിഞ്ഞുനിന്നിരുന്നു. നക്ഷത്രസമൂഹം കണ്ണുചിമ്മുന്നുണ്ടായിരുന്നു.

"സത്യമായത് ഈ നിമിഷമാണ്. ഈ നിമിഷം മാത്രം." പ്രൊഫസർ വേദാന്തിയായി. "കഴിഞ്ഞ നിമിഷങ്ങളിലേക്കു തിരിച്ചുപോവാൻ കഴിയാത്തതാണ് മനുഷ്യരാശിയുടെ ഏറ്റവും വലിയ നിർഭാഗ്യം."

"ഒരുപക്ഷേ, സൗഭാഗ്യവും." പ്രീത തിരുത്തി. "ഭൂതത്തിന്റെ ഊടുവയ്പിൽ വേതാളങ്ങൾ ഒളിപാർക്കുന്നവരെ സംബന്ധിച്ചോളമെങ്കിലും."

"പ്രീതയ്ക്കു ചെറുപ്പമായതുകൊണ്ട് അങ്ങനെ തോന്നുന്നതാണ്." പ്രൊഫസർ നെടുവീർപ്പിട്ടു.

മരണത്തെക്കുറിച്ച് അദ്ദേഹം ചിന്തിക്കുകയോ ഭയപ്പെടുകയോ ചെയ്തിരുന്നില്ല. പക്ഷേ, ആ നിമിഷം മരണം വന്നെത്തിയാൽ സഹർഷം സ്വാഗതം ചെയ്യാൻ അദ്ദേഹം തയ്യാറായിരുന്നു.

"പ്രീതാ, ഇതു ഭയാനകമാണ്." അദ്ദേഹം പറഞ്ഞു. "ഏകാകിയായി ഒരു ഫ്ളാറ്റിൽ..... ഇതുപോലുള്ളരാവുകളിൽ."

"ഞാൻ തനിച്ചല്ലെന്നു പറഞ്ഞു." അവൾ ഓർമ്മപ്പെടുത്തി.

"മനുഷ്യസാമീപ്യത്തിന്റെ ചൂടും ചൂരും പകരാൻ യന്ത്രങ്ങൾക്കു കഴിയില്ലെന്ന് ഞാനും പറഞ്ഞു." പ്രൊഫസറും ഓർമ്മിപ്പിച്ചു.

അദേഹത്തിന് ഒരു കുസൃതി തോന്നി. ഒരു കള്ളച്ചിരിയോടെ അദ്ദേഹം ചോദിച്ചു:

"കാസ്സറ്റുകൾക്കിടയിൽ ബ്ളൂവും കാണുമായിരിക്കും?"

"തീർച്ചയായും." അതു സമ്മതിക്കാൻ അവൾക്കൊട്ടും ജാള്യമുണ്ടായില്ല. അവൾ അർത്ഥവത്തായി മന്ദഹസിച്ചു.

കായലിൽനിന്നുള്ള ഇളംതെന്നൽ കാതുകളിൽ





കിന്നാരം പറയാനെത്തി. അപ്പോഴും പ്രൊഫസറിലെ വേദാന്തി ഉണർന്നു:

"ഈ ഇളംകാറ്റിന്റെ ഗർഭത്തിൽ എത്രയെത്ര നെടുനിശ്വാസങ്ങൾ ഉറങ്ങുന്നുണ്ടാവും...."

"ഇനിയും ഈ ഭ്രാന്തൊന്നും മാറിയില്ലേ മാഷേ?" പ്രീതയ്ക്കു ചിരിവന്നു.

മാഷടെ പല സ്വഭാവങ്ങളും മാറാതെ തുടരുന്നു. വലതുകാലിൽ ഉറച്ചുനിന്ന് ഇടത്തെ കാൽമുട്ടു ചലിപ്പിച്ച് കണ്ണുകളിലേക്ക് ഉറ്റുനോക്കിക്കൊണ്ടുള്ള സംസാരം.

ഇരുളിനു കട്ടിവയ്ക്കാൻ തുടങ്ങിയിരുന്നു. പാർക്ക് വിജനമാവുകയാണ്. അവൾ എഴുന്നേറ്റു.

"ഞാൻ മാഷെ വീട്ടിൽ ഡ്രോപ്പുചെയ്യാം." അവൾ പറഞ്ഞു. "പഴയ സ്ഥലത്തുതന്നെയല്ലേ താമസം?"

"പിന്നെവിടെ പോകാൻ?" പ്രൊഫസറും എഴുന്നേറ്റു.

അവർ നടന്നു ചലിക്കുന്ന കൊട്ടാരംപോലുള്ള ഒരു കാറിനു സമീപമെത്തി. ഡ്രൈവർ സീറ്റിൽ കയറിയിരുന്ന് അവൾ പ്രൊഫസർക്കു ഡോർ തുറന്നുകൊടുത്തു.

വീടിനു സമീപമെത്തിയപ്പോൾ പ്രൊഫസർ പറഞ്ഞു:

"ഞാൻ ഇവിടെ ഇറങ്ങാം..സമയം വൈകിയതിനാൽ വീട്ടിലേക്കു ക്ഷണിക്കുന്നില്ല."

പ്രീത ക്ഷണം പ്രതീക്ഷിച്ചതുമില്ല. വയസ്സായാലും അണ്ണാൻ മരംകയറ്റം മറക്കാറില്ലെന്ന് അറിയുന്നവളാണ് അദ്ദേഹത്തിന്റെ ശ്രീമതി.

"ഗുഡ്നൈറ്റ്. സ്വീറ്റ് ഡ്രീംസ്." പ്രൊഫസർ വിടചോദിച്ചു. "ഫ്ളാറ്റിന്റെ നമ്പർ പറഞ്ഞില്ല." അദ്ദേഹം ഓർമ്മപ്പെടുത്തി.

"ഓർക്കാൻ എളുപ്പമാണ്. ത്രീ ടു വൺ." അവൾ പറഞ്ഞു. "അല്ലെങ്കിലും സെവന്റി ടുവിലെ എന്റെ നമ്പർ ഓർത്തമാഷക്ക് ഏതു നമ്പറായാലെന്ത്?"

"എപ്പോഴെങ്കിലും സൗകര്യമുണ്ടാക്കി ഞാൻ വരാൻ ശ്രമിക്കാം." അദ്ദേഹം പറഞ്ഞു. "മനസ്സിനിണങ്ങിയവരുമൊത്തു ചെലവഴിക്കുന്ന നിമിഷങ്ങൾ അനർഘങ്ങളാണ്."

"താങ്ക്സ്." അവൾ നന്ദി പറഞ്ഞു. എന്നിട്ട് ഒരു കുസൃതിച്ചിരിയോടെ അവൾ ഗുരുവിന്റെ വാക്കുകൾ കടംകൊണ്ടു. "ചൂടും ചൂരും പകരാൻ...."

അതു പറയുമ്പോൾ അവളുടെ കണ്ണുകൾ തിളങ്ങിയിരുന്നോ? കൂസലില്ലാതെ കാറോടിച്ചുപോവുന്ന അവൾ പ്രൊഫസറുടെ മനസ്സിൽ ഒരു സമസ്യയായി അവശേഷിച്ചു.

*

ടെലഫോൺ ശബ്ദിച്ചപ്പോൾ പ്രീത അടുക്കളയിലായിരുന്നു.

"ഹലോ, മാഷേ നമസ്കാരം." ഓടിവന്ന് റിസീവർ കൈയിലെടുത്ത് അവൾ പറഞ്ഞു. "മാഷടെ കാൾ ഞാൻ പ്രതീക്ഷിച്ചിരിക്കുകയായിരുന്നു."

അങ്ങേത്തലയ്ക്കൽ അദ്ഭുതം. ശബ്ദം കേൾക്കുകപോലും ചെയ്യാതെ അവൾ ആളെ തിരിച്ചറിഞ്ഞിരിക്കുന്നു!

പ്രൊഫസർ ചോദിച്ചു:

"എന്നാണ് പ്രീത ജ്യോത്സ്യം പഠിച്ചത്?"

"പിന്നൊരു രഹസ്യംകൂടി പറയാം." അതിനു മറുപടി പറയാതെ അവൾ തുടർന്നു. "പുറത്തേതോ ബൂത്തിൽനിന്നാണ് മാഷ് സംസാരിക്കുന്നത്."

"പ്രീതാ...." പ്രൊഫസറുടെ അദ്ഭുതം ഇരട്ടിച്ചു. "വെറുതേ ഇരുന്ന് ഡിറ്റക്ടീവ് നോവലുകൾ വായിച്ചുകൂട്ടുന്നതിന്റെ തകരാറാണ്."

പ്രീത പറഞ്ഞതു സത്യമായിരുന്നു. വീട്ടിൽ ടെലഫോണുണ്ടെങ്കിലും ശ്രീമതിക്കു നായയുടെ ശ്രവണശക്തി. അതുകൊണ്ടു പുറത്തിറങ്ങി ഒരു ടെലഫോൺ ബൂത്തിൽനിന്നാണ് പ്രീതയെ വിളിച്ചത്.

"ആൾ റൈറ്റ്." പ്രൊഫസർ പറഞ്ഞു. "എട്ടരയോടെ ഞാൻ അവിടെയുണ്ട്. സൗകര്യമാണോ?"

"ഷുവർ." അവൾ പറഞ്ഞു. "വെൽക്കം."

എട്ടരയ്ക്ക് ഇനിയും മണിക്കൂറുകൾ ബാക്കി. പ്രൊഫസർ പാർക്കിലേക്കു നടന്നു.

ആദ്യാനുരാഗത്തിന്റെ ജ്വരബാധപോലെ. പ്രൊഫസറുടെ ചുണ്ടുകളിൽ ഒരു മൂളിപ്പാട്ടു തത്തിക്കളിച്ചു. പരിചയം പുതുക്കാൻ വന്ന ശിഷ്യഗണങ്ങളെ തിരക്കുണ്ടെന്നുപറഞ്ഞ് ഒഴിവാക്കി.

ആവർത്തനവിരസമായ ദിനചര്യകൾക്ക് ഇനി അവധി.

പ്രൊഫസർ വലിഞ്ഞുനടന്നു. നടന്നുനടന്ന് അദ്ദേഹത്തിന്റെ കാലുകൾ കുഴഞ്ഞു. ശരീരം വിയർത്തൊഴുകി. വസ്ത്രങ്ങളിൽ സമൃദ്ധമായി പൂശിയിരുന്ന ബ്രൂട്ട് മൃൺമയഗന്ധത്തിൽ മുങ്ങി.

ഇപ്പോൾ ഏതോ വിജനതീരത്ത്. പരിചിതമുഖങ്ങളൊന്നും കാണാനില്ല. ഒരു മുഖവും കാണാനില്ല.

നാകലോകത്ത് എത്തിപ്പെട്ട പ്രതീതി. കണ്ണഞ്ചിക്കുന്ന പ്രകാശം. വർണ്ണങ്ങൾ. യക്ഷ-കിന്നര-ഗന്ധർവ്വന്മാരുടെ സംഗീതധ്വനികൾ.

ആകാശം മുട്ടിനില്ക്കുന്ന ഒരു മനോഹരസൗധം കണ്ട് പ്രൊഫസർ നിന്നു. അദ്ദേഹം അങ്ങോട്ടു നടന്നടുത്തു.

ഇതായിരിക്കാം പ്രീത വസിക്കുന്ന കൊട്ടാരം. അതേ..... ഇതുതന്നെ....

പക്ഷേ, ആളനക്കമൊന്നും ഇല്ലല്ലോ.

ആകാശത്ത് അമ്പിളിക്കലയുണ്ടായിരുന്നു. നക്ഷത്രസമൂഹം നിന്നു കണ്ണുചിമ്മുന്നുണ്ടായിരുന്നു.

പ്രൊഫസർ വാച്ചിൽ നോക്കി. എട്ടരയ്ക്ക് ഇനി മൂന്നുമിനിറ്റു മാത്രം.

ലിഫ്റ്റ് തയ്യാറായി നിന്നിരുന്നു. അദ്ദേഹം അതിൽ കയറി.

ത്രീ ടു വൺ. അപ്പോൾ മൂന്നാംനില. മൂന്ന് എന്ന അക്കം തെളിഞ്ഞുകണ്ട സ്വിച്ചിൽ അദ്ദേഹം വിരലമർത്തി.

ലിഫ്റ്റ് ഉയർന്നു. മേലോട്ട്... മേലോട്ട്.... ഇനിയും മേലോട്ട്. ശൂന്യാകാശവും നക്ഷത്രമണ്ഡലങ്ങളും കടന്ന് വീണ്ടും അത് മേലോട്ട്.... ഭ്രാന്തമായ വേഗതയിൽ:

മൂന്നാംനിലയിലേക്കുള്ള കുതിപ്പ്....

അനന്തമായ ആ യാത്രയുടെ ലഹരിയിൽ പ്രൊഫസറുടെ കണ്ണുകൾ കൂമ്പി. അദ്ദേഹത്തിന്റെ മുഖം അപ്പോൾ ദീപ്തമായിരുന്നു.



സലിം കേച്ചേരി

# ബൗദ്ധന്റെ ചിരി

**മൂന്ന്**

വനജ അയാളുടെ മുഖത്തേക്കുതന്നെ നോക്കി തരിച്ചിരിക്കുകയായിരുന്നു, ആ പാരവശ്യങ്ങളിലേക്ക്. എത്ര സുന്ദരനായിരുന്നു. എന്നിട്ടിപ്പോൾ..... എന്തോരം ചോന്ന ചുണ്ടായിരുന്നു. അതിപ്പോൾ....

"നീയെവിടേര്ന്നു?" അയാൾ അവളുടെ മുഖം കൈക്കുമ്പിളിൽ കോരിയെടുത്തു: "നിന്റെ തള്ള പറഞ്ഞുലോ, നീ ഞമ്മന്റെ അസ്മാദീന്റെകൂടെ ഓടിപ്പോയിട്ട് കൊല്ലം കുറേ കഴിഞ്ഞൂന്ന്."

വനജ വശ്യമായി ചിരിച്ചു.

"ഇളിക്കണ്ട. ചോദിച്ചേന് സമാധാനം പറഞ്ഞാ മതി." അയാളുടെ ശബ്ദം കർക്കശമായി.

അയാളുടെ മുഖത്തുനിന്നു കണ്ണുകൾ പിന്മടക്കി, കൈക്കുമ്പിളിൽനിന്നു മുഖം പിൻവലിച്ച് അവൾ പറഞ്ഞു: "ഒരുത്തന്റെകൂടെ പോയീന്നുപറഞ്ഞത് സത്യാ. ഓടീട്ടൊന്നല്ല, നടന്നിട്ടെന്ന്യാ പോയേ. അത് നിങ്ങടെ ജാതിക്കാരന്റെകൂടെയൊന്നുല്ല. ഒരു കോന്തൻനായര്ടെകൂടെ. അയാൾക്കു വേണ്ടത് എന്നെയല്ല, എന്നെ കൂട്ടിക്കൊടുത്താൽ കിട്ടുന്ന പണമാണ്. എനിക്ക് എന്നെ വില്ക്കാൻ എന്തിനാ ഒരു ബ്രോക്കറ്? അത്രയ്ക്കു കിഴവിയൊന്നും ആയിട്ടില്ല ഞാൻ. ഞാനിങ്ങോട്ടെന്നെ പോന്നു. അതിപ്പൊ കൊല്ലം എത്രേയീന്നാ വിചാരം? അമ്മയിപ്പൊ എന്തിനാ അതൊക്കെ കുഞ്ഞുമോൻ ക്കാട് പറഞ്ഞേ!"



കുറച്ചുനേരത്തേക്കു രണ്ടുപേരും ഒന്നും മിണ്ടിയില്ല.

പിന്നെ വനജ പറഞ്ഞു: " ഞാം കൊറച്ച് നേരത്തെ പറമ്പിലിരിക്കാൻ പോയതാ. ഇന്റെ തള്ളക്ക് പ്രാന്താ."

"വേണ്ട. കുഞ്ഞുമോനോട് വേണ്ട." അയാൾ അവളെ തറപ്പിച്ചുനോക്കി.

അന്നേരം അവളുടെ കണ്ണുകൾ കീഴ്പോട്ടായി. അവളറിയാതെ കണ്ണുകൾ നനഞ്ഞു. കണ്ഠമിടറി: "ഒരു പൊലീസുകാരൻ ചെല്ലാൻ പറഞ്ഞിട്ട് പോയതാ. ഫുൾ നൈറ്റിന്. അഡ്വാൻസായി ഇരുനൂറു രൂപേം തന്നു. രണ്ടെണ്ണം കഴിഞ്ഞപ്പൊ മൂപ്പര് കെതച്ച് പട്ട്യായി. പിന്നെ ഞാനെത്രേംവേഗം അവിടെന്ന് പോയിക്കിട്ട്യാ മതീന്നായി മൂപ്പർക്ക്. ഓട്ടോ പിടിച്ചുതന്നു. ഞാനിങ്ങട്ട് പോന്നു. അതുകാരണംകൊണ്ട് എനിക്ക് എന്റെ ഇക്കയെ കാണാംപറ്റി."

അവൾ അയാളുടെ കഴുത്തിൽ ആവേശത്തോടെ കെട്ടിപ്പിടിച്ച് അയാളുടെ മൂക്കിന്മേൽ ഒരു കടികൊടുത്തു. വേദനകൊണ്ട യാൾ പുളഞ്ഞുപോയി. എങ്കിലും ആ വേദന ഒരു സുഖമായി ഹൃദയത്തിലേക്കെടുത്ത് അയാൾ അവളെ ചേർത്തുപിടിച്ചു.

"ന്റെ വനജേ എത്രകാലായി ഞാൻ നിന്നെ ഇങ്ങനെയൊക്കെ."

"ന്റെ കുഞ്ഞോൻക്കാ" അയാളുടെ ചുണ്ടത്തു കടിച്ചുകൊണ്ടവൾ ചോദിച്ചു: "എനിക്കെന്താ കൊണ്ടുവന്നിരിക്കണത്?"

"വെനെറൽ വാർട്ട് എന്ന ഒരു രോഗം. ഡോക്ടർ പറഞ്ഞത് അങ്ങനെയാണ്. എന്താ അതു പോരേ നിനക്ക്?" എന്നു പറയണമെന്നുണ്ടായിരുന്നു അയാൾക്ക്. പക്ഷേ, പറഞ്ഞത്, "നിനക്ക് ഞാനെന്റെ സ്നേഹം കൊണ്ടുവന്നിട്ടുണ്ട് മോളേ" എന്നാണ്.

പറങ്കിമാവിൻചുവട്ടിലെ കരിയിലകളിൽ അയാളുടെ ചൂടുപറ്റിക്കിടക്കവേ അവൾ ചോദിച്ചു: "വന്നിട്ട്...."

"വന്നിട്ട്?"

"വന്നിട്ട് എളേമ്മയെ കണ്ടില്ലേ?"

അയാൾക്കു പൊള്ളി.

വനജയുടെ ചോദ്യം ഹൃദയത്തിൽത്തന്നെ വന്നുതറച്ചു.

ബീബി. ഇളയുമ്മ....

വനജയോട് എന്തു പറയേണ്ടു എന്നയാൾക്കറിയില്ലായിരുന്നു. പഴുത്തു ചീഞ്ഞു ചലംമുറ്റിയ വ്രണമാണ് ബീബി എന്ന ഓർമ്മ.

അടക്കംപറയുന്ന മട്ടിൽ വനജ: "കുഞ്ഞുമോൻക്ക നാടുവിട്ടുപോയേനുശേഷം ഇങ്ങടെ വെല്യുമ്മാടെ മരണത്തെപ്പറ്റി നാട്ടുകാരൊക്കെ ഓരോ കഥകള് പറയാൻ തുടങ്ങി. വല്യുമ്മ കാലുതെറ്റി വീണതൊന്നല്ല അതിനെ കെൺറ്റിലിക്ക് തള്ളിയിട്ടതാണെന്നാ ആളുകള് പറയുന്നേ."

"ആര് തള്ളീട്ടൂന്ന്?" നടുക്കത്തോടെ അയാളാരാഞ്ഞു.

"കുഞ്ഞോൻക്കതന്നെ. അല്ലെങ്കിലിപ്പൊ ആളുകൾക്ക് എന്താ പറഞ്ഞുകൂടാത്തത്? കുഞ്ഞുമോൻക്കാടെ ഉമ്മ മരിച്ചിട്ട് എനിക്കൊന്നു കാണാനുംകൂടി പറ്റീല്യ. ഞാനും അമ്മീം കുറ്റനാട്ടിക്ക് പോയേട്ക്കാർന്നു. വന്നപ്പഴാ അറീണത് പാതിരയ്ക്ക് ഉമ്മയെ കാണാല്യാണ്ടായീന്നും. പിന്നെ രണ്ടുമൂന്നുസം കഴിഞ്ഞ് ശവം പൊഴേന്ന് കിട്ടീന്നും."

പുഴയോരം.

പന്ത്രണ്ടു വർഷങ്ങൾക്കുമുമ്പൊരു പാതിരായ്ക്ക് ആലഭാരവുമായി ആർത്തലച്ചു പെയ്ത മഴയിലൂടെ നെഞ്ചത്തടിച്ചു നിലവിളിച്ചുകൊണ്ട് അയാളുടെ ഉമ്മ പുഴയോരത്തെത്തി. തലയിലെ തട്ടം ഊരി പുഴക്കരയിൽ തുണിയലക്കാനിട്ടിരുന്ന വെട്ടുകല്ല് കാലിൽക്കെട്ടി കല്ലെടുത്തുകൊണ്ട് ഉമ്മ പുഴയുടെ അഗാധതകളിലേക്കിറങ്ങിപ്പോയി.

പുഴയിലേക്കു വളഞ്ഞുനില്ക്കുന്ന തലതെറിച്ച ആ തെങ്ങും അതിന്റെ വേരുകളുടെ വ്യൂഹവും അതിനുമുമ്പിൽ തടിച്ചുകൂടിയ പുരുഷാരവും തെളിഞ്ഞു.



പുരുഷാരത്തിനു മുമ്പിൽ പതിനെട്ടുകാരൻ നിന്നു. പതിനെട്ടിന്റെ മൃഗതൃഷ്ണകൾക്കുമുമ്പിൽ തിളച്ചുപൊന്തിയ ഉച്ചവെയിലിൽ കീറപ്പായയിൽ ആളുകൾ അയാളുടെ ഉമ്മയുടെ മയ്യത്തു കിടത്തി.

"പാത്തോ ചതിച്ചില്ലേടീ മോളേ!" ചതഞ്ഞ വാക്കുകൾ വൃദ്ധയുടെ കരളുപിളർന്ന്, തൊണ്ടപിളർന്നു വന്നു.

കണ്ണുകൾക്കു പകരമുള്ള ഓട്ടകളിലൂടെ ഉമ്മ മകനെ നോക്കി. ഉമ്മ മകനെ വിളിച്ചു: "ന്റെ കുഞ്ഞോനേ...."

ഉമ്മ മകനോടു പറഞ്ഞു: "ഇന്നാലും പെറ്റ തള്ളോട് ഇയ്യ് ഇങ്ങനെ ചെയ്യൂന്ന് ഒറക്കക്കിനാവിലുംകൂടി വിചാരിച്ചില്ലല്ലോടാ കർളേ....."

"ന്റെ പൊന്നാരുമ്മാ ഇങ്ങളെ ഞാം കൊന്നതല്ലല്ലോ? അല്ലല്ലോ?"

"കുഞ്ഞുമോൻക്കാ, എന്തായിത്? ഇക്കയുടെ ഉമ്മയെ ആരെങ്കിലും കൊന്നതാണോ?"

"ആര്?"

"ഇക്കയുടെ ഉപ്പയെങ്ങാനും?"

അയാൾ വികൃതമായി ചിരിച്ചു.

അവൾ എഴുന്നേറ്റിരുന്ന് അയാളുടെ തലയെടുത്തു മടിയിൽവച്ചു.

പിന്നെ അവൾ അയാളെ കെട്ടിപ്പിടിച്ചു കിടന്നിട്ട് അയാളുടെ നെറ്റിയിലും കഴുത്തിലും കണ്ണുകളിലും ചുംബനങ്ങൾകൊണ്ടു മൂടി.



"പോകുമ്പൊ ഒരു വാക്ക് പറഞ്ഞില്ലല്ലോ. അതിനെങ്ങന്യാ എളേമ വന്നേനശേഷം കുഞ്ഞുമോൻക്ക എന്നെ തിരിഞ്ഞുനോക്കീട്ടില്യാലോ. അവളാർത്തിനെ കിട്ടീപ്പൊ ഇമ്പളേനെ ആർക്കു വേണം അല്ലേ?"

ഇലച്ചാർത്തുകളിലേക്ക് ആരോ ചരലുവാരിയെറിയുന്നതുപോലെ മഴ പെയ്യുവാൻ തുടങ്ങി.

മഴ.

അയാൾ തന്റെ ഉടുമുണ്ട് ഊരി വനജയെ പുതപ്പിച്ചു.

ഇതുപോലൊരു രാത്രിയിൽ തിമിർത്തുപെയ്ത മഴയിലേക്കാണ് അന്ന് ഉമ്മ ഇറങ്ങിപ്പോയത്. കണ്ട സിനിമകളിലും വായിച്ച കഥകളിലും പരിസമാപ്തിയിൽ ഒരു മഴയുണ്ടായിരുന്നുവെന്ന് അയാൾ ഓർത്തു. ഈ മഴ....

പാതിരാത്രിയായി.

മഴ ഇടയ്ക്കു മുറിഞ്ഞും പിന്നെ നിറഞ്ഞും പെയ്തുകൊണ്ടേയിരുന്നു. കരിയിലകളിലേക്ക് ഇലത്തുമ്പുകളിലൂടെ മഴയിറങ്ങിച്ചെന്നു. ജലത്തെ ഗർഭീകരിച്ച് മണ്ണു പുതഞ്ഞു. നനഞ്ഞുകുതിർന്ന് ശരീരങ്ങളെ പരസ്പരം അറിഞ്ഞും കെട്ടിമറിഞ്ഞും കുഞ്ഞുമോനും വനജയും പാടേ തളർന്നു.

മഴയുടെ ആർത്തനാദം ഉമ്മയുടെ നിലവിളിയായി പരിണമിക്കുന്നുണ്ടെന്നു നിസ്സംഗതയോടെ അയാൾ തിരിച്ചറിഞ്ഞു.

"വാപ്പാനെ കാണാനില്ലല്ലോടാ കുഞ്ഞോനേ." ഉമ്മയുടെ വാക്കുകളിൽ അയാൾ കണ്ണുതുറന്നു കിടന്നു.

വാപ്പ..

ഉരുക്കളേയുംകൊണ്ട് അവണേങ്കോട് ചന്തയ്ക്കു പോയ വാപ്പ വരാൻ വൈകിയ ആ രാത്രിയിലും ശക്തിയായ മഴയുണ്ടായിരുന്നു. എല്ലാ ചൊവ്വാഴ്ചയും ഏഴരരാവു വെളുപ്പിന് വാപ്പ സഹായിയായ കന്നാലി ബഷീറിനോടൊത്ത് ഉരുക്കളേയും തെളിച്ച് ചന്തയ്ക്കു പോകുമായിരുന്നു. മഗ്‌രിബ് വാങ്കിനുമുമ്പ് തിരിച്ചെത്തുകയും. അന്നൊരു ചൊവ്വാഴ്ച ഏറെ ഇരുട്ടിയിട്ടും വാപ്പ വന്നില്ല. കൂടെപ്പോയ കന്നാലി ബഷീറിനെ സന്ധ്യയ്ക്കു പീടികമുക്കിൽ കണ്ടവരുണ്ട്.

"കുഞ്ഞോനേ ഇയ്യൊന്ന് ആ ബഷീറിനോടു പോയി ചോദിച്ചേ വാപ്പ എന്ത്യേന്ന്." ഉമ്മയുടെ വാക്കുകളിൽ പേടി.

കുടചൂടി അയാൾ ബഷീറിനെ അന്വേഷിച്ചിറങ്ങി. മഴത്തുള്ളികൾ കുടയിൽ പതിക്കുമ്പോൾ ഉതിരുന്ന ശബ്ദത്തിൽ പരിഹാസം. ദുരൂഹത.

"കൊടട്ത്ത് കൊട്ക്കെടീ പാത്തോ കുട്ടിക്ക്" തിമിരക്കണ്ണുകാരിയായ വല്യുമ്മയുടെ സ്നേഹം അയാൾ ഇറങ്ങിനടന്നപ്പോൾ പിറകിൽനിന്നു കേട്ടു.

കന്നാലി ബഷീർ ഒന്നുംതന്നെ നേരേചൊവ്വേ



ബി. ഉണ്ണിക്കൃഷ്ണൻ

# ഒടുവിലത്തെ പാട്ട്

തിരിവെളിച്ചമൊടുങ്ങുന്നു ചുറ്റിലും
ഹൃദയവാതിൽ തുറന്നു നീയെത്തുക,
ഒരു ചെറുമഴമേഘം പടിഞ്ഞാറിൻ
നെറുകയിങ്കൽ ചുവപ്പുപുതയ്ക്കുന്നു,
നിരനിരയായ് പകൽപ്പക്ഷികൾ പച്ച-
ച്ചെറു തുരുത്തുകൾ തേടിപ്പറക്കുന്നു.
ഒടുവിലത്തെ കിളിപ്പാട്ടുമാമര-
ശിഖരമേതിലോ തേങ്ങിയൊടുങ്ങുന്നു,
തണുതണുത്തൊരു കാറ്റിന്റെ സാന്ത്വനം
ഹൃദയനൊമ്പരപ്പാട്ടിലലിയുന്നു.
ഒടുവിലത്തെ പഥികനും യാത്രയായ്
ഒടുവിലത്തെ കിളിയും പറന്നുപോയ്.
ഇരുൾ പുതയ്ക്കുന്നു ഭൂമി പതുക്കനെ
തരളതാരം കിഴക്കിന്റെ നെറ്റിയിൽ-
മിഴിതുറക്കുന്നു, നക്ഷത്രവീഥിയിൽ
പ്രണയരാത്രിയുദിക്കുന്നു പിന്നെയും.
ഇരുൾ പരക്കുന്നു ചുറ്റിലും, കാടുകൾ
ഇലകൾ പൂട്ടിയുറക്കമായ്, രാപക്ഷി-
വിരഹനൊമ്പരപ്പാട്ടുമായ് കാടിന്റെ-
പ്രണയ ദാഹമെരിക്കുന്ന നേരമായ്.
തരുണദാഹം കെടുത്തുവാൻ രാവിന്റെ
തിരി കെടുന്നതിൻമുമ്പു നീയെത്തുക.

പറയില്ല. ദ്വയാർത്ഥത്തിൽ മാത്രമേ ബഷീർ സംസാരിക്കാറുള്ളൂ. കുഞ്ഞുമോന് ബഷീറിനോടു സംസാരിക്കുന്നതേ ഇഷ്ടമല്ലായിരുന്നു. ഇടയ്ക്ക് ബഷീർ വാപ്പയെ കാണാൻ വീട്ടിൽ വരുമ്പോൾ കുഞ്ഞുമോൻ ഒഴിഞ്ഞുമാറുകയാണു പതിവ്. ബഷീർ പേരുകേട്ട പെണ്ണുപിടിയനാണ്. ബഷീറിനെ കണ്ടാലോ ഒരു മൊശകോടൻതന്നെ. മീശയും താടിയും വടിച്ച് മുഖം മൊസൈക്കിട്ടതുപോലെ മിനുസപ്പെടുത്തിയിരിക്കും എപ്പോഴും. നാവുകൊണ്ടു സദാ ചുണ്ടു നനച്ചുകൊണ്ടുമിരിക്കും. ചില സ്ത്രീകളെപ്പോലെ ആടിക്കുഴഞ്ഞുകൊണ്ടാണ് ബഷീർ സംസാരിക്കുന്നതുപോലും. എന്നിട്ടും സ്ത്രീകൾ എങ്ങനെയാണ് ഈ മൊശകോടനു വഴിപ്പെടുന്നതെന്നോർത്ത് അയാൾ അദ്ഭുതപ്പെട്ടിട്ടുണ്ട്.

മഴയിൽ ഇരുട്ടിൽ മരവിച്ച് ബഷീറിന്റെ വീട്. ആയിടയ്ക്ക് മറ്റൊരുത്തന്റെ ഭാര്യയെ–മൂന്നു കുട്ടികളുള്ള ഒരു സ്ത്രീയെ–പാട്ടിലാക്കിക്കൊണ്ടു വന്ന് കൂടെ താമസിപ്പിച്ചിരിക്കുകയായിരുന്നു ബഷീർ.

"വാപ്പ എവിടെ?"

ഓട്ടുമ്പുറത്തുനിന്ന് ഇറ്റിറ്റുവീണിരുന്ന ഇറവെള്ളം മുറ്റത്തെ മണ്ണിൽ ചിത്രങ്ങൾ രചിച്ചിരുന്നു.

"വാപ്പ വന്നില്ലേ?" ബഷീർ തിരിച്ചു ചോദിച്ചു. എന്നിട്ടൊരു വേണ്ടാത്ത ചിരി.

"ഹില്ല. വാപ്പ. വന്നില്ല. നിങ്ങള് രണ്ടാളും ഒരുമിച്ചല്ലേ ചന്തയ്ക്കു പോയത്. പിന്നെ വാപ്പ മാത്രം എവിടെപ്പോയി?" കന്നുകാലികളൊക്കെ എവിടെ?"

ബഷീർ നിന്നു പരുങ്ങി.

പിന്നെ ബഷീർ പറഞ്ഞു: "പുത്യേ ഒരു പൈക്കുട്ടീനെ കച്ചോടൊറപ്പിക്കാൻ അന്റെ വാപ്പ ഇമ്മിണി ദെവസായി മെനക്കെട്ട് നടക്ക്ണ്. ഇന്ന് ഇശാക്കുശേഷം കച്ചോടൊറപ്പിച്ച്ട്ട്ണ്ടാവും. പൈക്കുട്ടീനെ ഞാം കണ്ട്. പുത്യേ പയ്യ്ന്ന്വെച്ചാ അസ്സല് പയ്യ്. ചള്ള് പയ്യ്. ചന്തള്ളെ പയ്യ്. പതിനേഴുമാസം പ്രായേള്ളൂ. ഇങ്ങളെ മുറ്റത്ത് കൊണ്ടന്ന് കെട്ടീട്ട്ണ്ടെങ്കില് ഏതു കണ്ണുപൊട്ടനും ഒന്നു നോക്കും.







അത്രയ്ക്കു പഷ്ട്!"

മടക്കയാത്രയിൽ മഴ ശമിച്ചിരുന്നതിനാൽ കുടയെടുക്കുവാൻ മറന്നുപോയിരുന്നു. കുട ബഷീറിന്റെ ഉമ്മറത്തിണ്ണയിൽ മറന്നുവച്ചു. ബഷീറിന്റെ വീടുവിട്ടു തെല്ലു നടന്നപ്പോൾ മഴ വീണ്ടും ശക്തിയായി പെയ്യുവാൻ തുടങ്ങി. പക്ഷേ. കുടയെടുക്കുവാനായി തിരിച്ചു നടന്നില്ല, ബഷീറിനെ നേരിടാൻ കരുത്തില്ലായിരുന്നു.

വഴിക്കണ്ണുമായി ഉമ്മ.

ഉമ്മയുടെ കണ്ണുകളിൽ ഓരോ ഉമ്മപ്പെണ്ണിന്റെയും അനിശ്ചിതത്വത്തിന്റെ അലയാഴികൾ. അഴിമുഖങ്ങൾ.

"വാപ്പ എന്ത്യേടാ മോനേ?" മകന്റെ തലവെട്ടം ദൂരെ കണ്ടപ്പോഴേ ആ ഉമ്മ വിളിച്ചുചോദിച്ചു.

മഴയിലൂടെ നനഞ്ഞെത്തിയ, നനഞ്ഞൊട്ടിയ മകന്റെ തല തോർത്തിക്കൊടുത്തുകൊണ്ട് ഉമ്മ വെപ്രാളപ്പെട്ടു: "എന്തായീടാ കുഞ്ഞോനേ? ബഷീർ എന്തേ പറഞ്ഞ്? വാപ്പ എന്ത്യേത്രെ?"

മിണ്ടിയില്ല.

അന്നേരം പത്തായപ്പെട്ടിയുടെ മുകളിൽനിന്ന് ഒച്ചിനെപ്പോലെ നീണ്ടുവലിഞ്ഞിറങ്ങി വടിയുംകുത്തിപ്പിടിച്ച് വല്യുമ്മ മുന്നിൽ വന്നുനിന്നു. നിന്നു കാലുകഴച്ചപ്പോൾ വല്യുമ്മ ഇരുന്നു: "മോനേ..... ന്റെ കുഞ്ഞോനേ.... എവടേ അന്റെ വാപ്പ? ഇന്റെ മോള് വെസനിച്ചിട്ട് മരിക്കാറായി. ഒന്നു വെക്കം പറയ്!"

കന്നാലി ബഷീർ പറഞ്ഞതിലെ രണ്ടാമത്തെ അർത്ഥം വല്യുമ്മയുടെയും ഉമ്മയുടെയും മുമ്പാകെ: അവണേങ്കോട് ചന്തയ്ക്കു പോക്കുവരവുള്ള വഴിയിൽ ഒരു വീട്ടിലെ പതിനേഴുവയസ്സുള്ളൊരു പെൺകുട്ടിയും വാപ്പയുമായുള്ള നിക്കാഹ് ഇന്ന് ഇശാനിസ്കാരത്തിനുശേഷംആ മഹല്ലിലെ ജുമാഅത്തുപള്ളിയിൽവച്ചു നടന്നിട്ടുണ്ടായിരിക്കും. എന്താ, പോരേ?

വല്യുമ്മ നെഞ്ചത്ത് ആഞ്ഞൊരു തല്ലു തല്ലി: "ഔന്റെ പാത്തോ ചതിച്ചല്ലോ മോളേ!"

ഉമ്മ

ഇളംമുള കീറുന്നതുപോലെയുള്ള ഒരു തേങ്ങൽ ഉമ്മയിൽനിന്നു പുറത്തേക്കു ചാടി. പിന്നെ വായ പൊത്തിപ്പിടിച്ച് എല്ലാ തേങ്ങലുകളും നെഞ്ചിൻകൂട്ടിലേക്കൊതുക്കി ഉമ്മ മണ്ടകത്തേക്കു മണ്ടി. അവിടെ നിവർത്തിയിട്ടിരുന്ന നിസ്കാരപ്പായയിൽ ഉമ്മ കമിഴ്ന്നടിച്ചു വീണു. അതോ, ഉമ്മയുടെ ദുഃഖംകണ്ടു കരളലിഞ്ഞ്, ചുരുട്ടിവച്ചിരുന്ന പായ ഉമ്മയ്ക്കുവേണ്ടി താനേ നിവർന്നതാണോ?

ഉമ്മ കുറേനേരം കമിഴ്ന്നുകിടന്നു തേങ്ങി. പിന്നെ നിസ്കാരക്കുപ്പായവും മക്കനയുമെടുത്തിട്ട് ഉമ്മ നിസ്കരിക്കുവാൻ തുടങ്ങി. റബ്ബേ! ഈ നേരത്തേതാണു നിസ്കാരം? അയാൾ അദ്ഭുതപ്പെട്ടു. ഉള്ളിൽ തെല്ലു ഭയവും തലപൊക്കി. ഉമ്മ ഇശാ നിസ്കരിക്കുന്നത് അയാൾ കണ്ടിരുന്നു. ഇനി സുഹബിനിസ്കാരമാണ്. അതിനു പുലരാൻകാലത്തു വാങ്കുകൊടുക്കണം. അതിനുമുമ്പേ ഉമ്മ നിസ്കാരം തുടങ്ങിയിരിക്കുന്നു. ഒരുപക്ഷേ, ഉമ്മ സുന്നത്തു നിസ്കരിക്കുകയായിരിക്കും. അല്ലാഹുവിന്റെ പ്രത്യേക പ്രതിഫലത്തിനുവേണ്ടിയുള്ള പ്രാർത്ഥന. അതുമല്ലെങ്കിൽ ഉമ്മ നിസ്കാരത്തിലൂടെ കരയുകയായിരിക്കും. അനുഷ്ഠാനം ഒരു കരച്ചിലാക്കി മാറ്റുകയായിരിക്കും. ഇനിയൊരുപക്ഷേ, ഉമ്മ നിസ്കാരത്തിലൂടെ അല്ലാഹുവിനെ കൊഞ്ഞനംകുത്തുകയായിരിക്കുമോ?

കുറേ നിസ്കരിച്ചു തളർന്നപ്പോൾ ഉമ്മ നിസ്കാരപ്പായയിൽ നിറഞ്ഞുകിടന്നു. നിസ്കാരക്കുപ്പായത്തിൽ മുഖമക്കനയിൽ ഉമ്മ, കഫൻചെയ്ത മയ്യത്തുപോലെ. അവർ ആചാരവസ്ത്രം ഊരിയില്ല. നിസ്കാരപ്പായവിട്ടെഴുന്നേറ്റില്ല. ഇടയ്ക്കു പിറുപിറുത്തു: "സഹിക്കാം പറ്റണില്ലല്ലോ റബ്ബേ!"

വല്യുമ്മ പത്തായപ്പെട്ടിയുടെ മുകളിൽ ചുരുണ്ടുകൂടിക്കിടന്ന് പെറ്റ പട്ടിയെപ്പോലെ മോങ്ങി: "അള്ളോന്റെ മുത്ത്മോൾക്ക് ദെണ്ണം സഹിക്കാള്ളെ നെഞ്ഞൊറപ്പ് കൊട്ക്ക് തമ്പിരാനേ!"

(തുടരും)



ജോസ് പനച്ചിപ്പുറം

# അലിഖിതം

## പതിനൊന്ന്

ന്യൂസ് എഡിറ്ററുടെ കത്ത്.

പരിഷ്കാരത്തിന്റെ ഭാഗമായി നാട്ടിൽ പടർന്നുപിടിച്ചിരിക്കുന്ന വീഡിയോജ്വരത്തെയും നീലച്ചിത്രങ്ങളെയുംകുറിച്ചു ഞങ്ങളൊരു പരമ്പര ആരംഭിക്കുന്നു. താങ്കളുടെ നഗരത്തിലും പരിസരത്തുമുള്ള വീഡിയോ-നീല ലോകത്തെപ്പറ്റി ആഴത്തിലൊരു പഠനം അടുത്ത തിങ്കളാഴ്ചയ്ക്കകം എത്തിച്ചുതരാൻ താത്പര്യം.



കത്തു വായിച്ചുതീരുംമുമ്പ് അപ്പുവിന്റെ ഓർമ്മയിൽ ഓടിയെത്തിയത് ലൂവിന്റെ കാര്യമാണ്.

അന്ന്, നാണപ്പന്റെ 'സാക്ഷി' സായാഹ്നപത്രം കണ്ണുപൊട്ടന്റെ മാവിലേറുപോലെ എഴുതിയിരുന്നത്-

നീലച്ചിത്രനിർമ്മാണവുമായി ബന്ധപ്പെട്ട ചിലർ തട്ടിക്കൊണ്ടുപോയതാണെന്നും സംശയിക്കുന്നു.

ഒരുപക്ഷേ-

വേണ്ട. അങ്ങനെയാവാതിരിക്കട്ടെ. എന്നാലും, ഈ വഴിയാണോ തുമ്പുണ്ടാകുന്നതെന്ന് ഒന്നന്വേഷിച്ചു നോക്കിയാലോ-?

ഒറ്റനോട്ടത്തിൽ കിട്ടാവുന്ന വിവരങ്ങളൊക്കെ ആദ്യദിവസംതന്നെ ശേഖരിച്ചു.

നഗരത്തിൽ മാത്രം നാലു വീഡിയോ പാർലറുകൾ. എല്ലായിടത്തും വീഡിയോ കാസറ്റുകൾ വാടകയ്ക്കു കൊടുക്കുന്നു. പരിചയക്കാർക്കു മാത്രമേ നീല കിട്ടൂ.

മുഖാമുഖം നോക്കിനില്ക്കുന്ന ആൺ പെൺ കോളജുകൾക്കിടയിലെ പുസ്തകശാലയ്ക്കു പിന്നിൽ ബോർഡില്ലാത്ത ഒരു വീഡിയോ ക്ലബും അപ്പു കണ്ടെത്തി.

അവിടെ ക്ലാസ്സ് കട്ട് ചെയ്തു നീല കാണാനെത്തുന്ന കുട്ടികൾ. ഉച്ചയ്ക്ക് ഒരുമണിക്കൂർ ഷോ പെൺകുട്ടികൾക്കു മാത്രമായുണ്ടത്രേ. ബാക്കിയൊക്കെ ആണുങ്ങൾക്ക്.

വിവാഹങ്ങളുടെ വീഡിയോ എടുത്തുകൊടുക്കുമെന്നു പത്രത്തിലും ചുവരിലും പരസ്യംചെയ്യുന്ന സ്റ്റുഡിയോകളിൽ ചിലതിലും സ്വകാര്യ ഓഡിയൻസിനുവേണ്ടി കാമകേളികളുടെ നീല അരങ്ങേറുന്നുണ്ടെന്നു മനസ്സിലായി.

സ്റ്റുഡിയോക്കാരനെന്ന നിലയിൽ കണ്ണന്റെ സേവനം ഇക്കാര്യത്തിലും സഹായകമാകുമെന്ന് അപ്പുവിനു തോന്നി.

"തനിക്ക് ഏതെങ്കിലും വീഡിയോ ക്ലബുകാരനെ പരിചയമുണ്ടോ?"

കണ്ണനെ സ്കൂട്ടറിന്റെ പിന്നിലിരുത്തി വായ്പാമേളയ്ക്കു പോകുമ്പോൾ അപ്പു തിരക്കി.

"എന്തിനാ? സാധനം വേണേൽ എന്നോടു പറഞ്ഞാൽപ്പോരേ?"

"തനിക്കെവിടുന്നാ?"

"അപ്പം തിന്നാൽ പോരേ, കുഴിയെണ്ണണോ?"

"അതല്ല കണ്ണാ. ഒരു വീഡിയോ ക്ലബുകാരനെ ഒന്നു പരിചയപ്പെടണം."

അപ്പു കാര്യം വിശദീകരിച്ചു.

"അത്രേയുള്ളോ? 'സൺറൈസ്' നമ്മുടെ പാർട്ടിയാ. എപ്പഴാ പോകേണ്ടത്?"

മടങ്ങിവരുമ്പോൾ സൺറൈസ് വീഡിയോ പാർലറിനു മുൻപിൽ വണ്ടി നിർത്തി.

"-ഇത് അപ്പുക്കുട്ടൻ..... ന്റെ സ്റ്റാഫ് റിപ്പോർട്ടർ. നമ്മുടെ സ്വന്തം പാർട്ടിയാ."

കണ്ണന്റെ പരിചയപ്പെടുത്തൽ കഴിഞ്ഞപ്പോൾ അപ്പു വിഷയം അവതരിപ്പിച്ചു.

"ഞങ്ങൾ വീഡിയോ ക്ലബുകളെപ്പറ്റി ഒരു ഫീച്ചർ ചെയ്യുന്നുണ്ട്. അതിനുവേണ്ടി കുറേ വിവരങ്ങൾ വേണം. പേരൊന്നും ഞാൻ പറയില്ല കേട്ടോ-"

"ഓ. അതിനെന്താ.... എനിക്കറിയാവുന്നതൊക്കെ തരാൻ സന്തോഷമേയുള്ളൂ. എപ്പോ വേണം?"

"എപ്പോഴാണു സൗകര്യമെന്നുവച്ചാൽ...."

"ഇന്നു രാത്രിയായിക്കോട്ടെ. എട്ടുകഴിഞ്ഞാൽ ഞാൻ ഫ്രീയാ. എന്താ കണ്ണാ?"

"ഓ കെ. എട്ടുമണി."

കണ്ണനും തലയാട്ടി.

തിരിച്ചുപോകുമ്പോൾ കണ്ണൻ അയാളെക്കുറിച്ചുതന്നെയാണു പറഞ്ഞുകൊണ്ടിരുന്നത്. തോമസ് ചാക്കോ തെക്കനാണ്. ഗൾഫിലായിരുന്നു. കാശിന് ഒരു പഞ്ഞവുമില്ല. ഒരിക്കൽ കക്ഷി കൊണ്ടുവന്ന ഒരു ക്യാമറ വില്ക്കുന്ന കാര്യത്തിനുവേണ്ടിയാണ് പരിചയപ്പെട്ടത്-

"എട്ടുമണിക്കു താൻ ഫ്രീയാവുമോ?"



സ്റ്റുഡിയോയുടെ വാതിൽക്കൽ കണ്ണനെ ഇറക്കിവിടുമ്പോൾ അപ്പു അന്വേഷിച്ചു.

"ഞാൻ വേണോ?"

"താൻകൂടി വാ. എനിക്കൊരു കൂട്ട്."

"ശരി-"

എട്ടേകാലിന് എത്തുമ്പോൾ സൺറൈസിന്റെ മുന്നിലെ നിയോൺവിളക്ക് അണഞ്ഞിരുന്നു.

മുക്കാലും അടഞ്ഞ കണ്ണാടിവാതിലിൽ പാതി ലംഘിച്ച പ്രമാണംപോലെ തോമസ് ചാക്കോ. സാന്ദ്രത കുറഞ്ഞ ഇരുട്ടിൽ മദ്യത്തിന്റെ ഒരു കൊച്ചു കോടക്കാറ്റ്.

"കമിൻ."

വാതിലടഞ്ഞു.

എയർകണ്ടിഷനറിന്റെ സ്വകാര്യമർമ്മരത്തിലേക്ക് അപ്പുവും കണ്ണനും നഷ്ടപ്പെട്ടു.

"എന്താ മിസ്റ്റർ അപ്പുക്കുട്ടന്റെ ബ്രാൻഡ്?"

തിരശ്ശീലയുടെ ചുളിവുകൾക്കു പിന്നിലെ അലമാരകൾക്കു ലഹരി.

"ഞാൻ ബിയർ നിലവാരത്തിൽ നില്ക്കുകയാണിപ്പോഴും-"

"വളരെ മോശം."

എന്നിട്ട്, തോമസ് ചാക്കോ ബിയർകുപ്പികൾ ഒന്നിനുപിറകേ ഒന്നായി തുറക്കുകയായിരുന്നു.

"കമോൺ. ഹാവിറ്റ്. ബിയറെങ്കിൽ ബിയർ."

അപ്പു ഗ്ലാസ്സെടുത്തു.

"ചോദ്യങ്ങൾക്കുമുൻപ് നമുക്കൊരു പടം കാണാം. എന്താ മിസ്റ്റർ കണ്ണൻ?"

"ഓ കെ."

ഒരു ഡിസംബർ പ്രഭാതത്തിന്റെ കുളിരുള്ള സീറ്റിൽ അമരുമ്പോൾ വീഡിയോ സ്ക്രീനിൽ ചുവന്ന അക്ഷരങ്ങൾ.

ഒരു കൗമാരപ്രണയകഥയായി തുടങ്ങുന്ന ചിത്രം. ക്രമേണ കഥാപാത്രങ്ങൾക്കു വസ്ത്രങ്ങൾ നഷ്ടപ്പെടുന്നു.

ഇതാ നീല.



രതിവൈകൃതങ്ങളുടെ ഭ്രാന്തൻ ഉത്സവം. അപ്പു അങ്ങനെയൊന്ന് ആദ്യം കാണുകയായിരുന്നു. സെക്സ് എന്ന മൃദുസങ്കല്പത്തിൽ വീഴുന്ന പുഴുക്കുത്തുകൾ. അറപ്പു തോന്നുന്നു.

"ദിസീസ് ബ്ലൂ."

വി.സി.ആർ ഓഫ് ചെയ്ത് തോമസ് ചാക്കോയുടെ പ്രസ്താവന.

"ഇതു ഫോറിനാ. നാടനുണ്ട്. സിനിമാതാരങ്ങളുടെ ബ്ലൂ. കാണണോ?"

"അല്ല, എനിക്കു കുറേ വിവരങ്ങൾ-"

"ശരി തുടങ്ങിക്കളയാം."

അപ്പുവിന്റെ ചോദ്യങ്ങൾക്ക് നീലക്കാസറ്റിന്റെ ലഹരിനുരയുന്ന വാക്കുകളിൽ, ഒരു സാങ്കേതിക വിദഗ്ദ്ധന്റെ ശൈലിയിലായിരുന്നു തോമസ് ചാക്കോയുടെ മറുപടി.

കാസറ്റുകളുടെ വാടകനിരക്ക്.

നീലയുടെ പ്രത്യേക റേറ്റ്.

വാങ്ങിക്കൊണ്ടുപോകുന്നവരുടെ പ്രായം. വയസ്സന്മാർ മുതൽ വല്യവീട്ടിലെ പെങ്കൊച്ചുങ്ങൾ വരെ. ഒറ്റയ്ക്ക്, അല്ലെങ്കിൽ അടുത്തവീട്ടിലെ കൂട്ടുകാരോടൊപ്പം കണ്ടുനുണയാൻ.

"റെയ്ഡൊന്നും ഉണ്ടാവാറില്ലേ?"

"എന്തിനു റെയ്ഡ്? ഞാനിവിടെ പ്രദർശനമൊന്നും നടത്തുന്നില്ല. ആവശ്യക്കാരന് ആവശ്യമുള്ള സാധനം ആളും തരവും നോക്കി കൊടുക്കുന്നു. പിന്നെ, റെയ്ഡ് നടത്താനുള്ളവരൊക്കെ എന്റെ കസ്റ്റമേഴ്സാ.. നമ്മുടെ ജോർജാണെങ്കിൽ ഇതിന്റെയൊരു എക്സ്പർട്ടാ-"

"ഏതു ജോർജ്ജാ?"

അദൃശ്യമായൊരു കയറിൽ പിടികിട്ടിയതുപോലെ തോന്നി അപ്പുവിന്.

"നമ്മുടെ പൊലീസേ. അസിസ്റ്റന്റ് കമ്മിഷണർ ജോർജ്. അയാളുടെ വീടു നിറയെ ഇതൊക്കെയാ.... നമ്മളുമാത്രം അറിഞ്ഞാ മതി കേട്ടോ." അവസാന ഭാഗത്ത് തോമസ് ചാക്കോ ശബ്ദം താഴ്ത്തി.

"അതുപിന്നെ പറയാനുണ്ടോ?"

"എന്നാലും പത്രക്കാരെ പേടിക്കണമല്ലോ." എന്നിട്ട്, ഒരു വലിയ ചിരി ചിരിച്ചു അയാൾ.

തിരിച്ചുകൊണ്ടുവിടുമ്പോൾ കണ്ണൻ ഉപദേശിച്ചു.

"അയാളുടെ പേരൊന്നും കൊടുത്തുകളയരുത് കേട്ടോ, കശ്മലനാ."

അപ്പുവിനും അതു തോന്നി. ആ കൂസലില്ലായ്മ. രഹസ്യങ്ങളൊന്നുമില്ലെന്ന ഭാവം. അഥവാ രഹസ്യം ചോർന്നാലും ഒന്നുമില്ലെന്ന നാട്യം. ഈ ബിസിനസ്സിനു പറ്റിയ കക്ഷി.

രാത്രി. ലോഡ്ജിലെ മാറാലകളിൽ നോക്കി ഉറക്കം വരാതെ കിടക്കുമ്പോൾ അപ്പുവിന്റെ മനസ്സിൽ തോമസ് ചാക്കോയോടു ചോദിക്കാനുള്ള ഒരു ചോദ്യം ബാക്കിയായിരുന്നു.

"-ഒരു ചൈനക്കാരിയെവച്ചെടുത്ത ഒരു കാസറ്റുണ്ടോ?"

ചൈനക്കാരിയല്ലെങ്കിലും അങ്ങനെയേ ചോദിക്കാൻ പറ്റൂ. എന്റെ കഥയിലെ ലൂ എന്നു ചോദിച്ചുകൂടല്ലോ.

അപ്പു സ്വയം കഥയ്ക്കു പേരുകൾ കണ്ടെത്താൻ ശ്രമിച്ചു.

-ലൂ നായികയായി ഒരു ബ്ളൂ. അതിനാണോ അവളെ തട്ടിക്കൊണ്ടു പോയത്? ഒരുപക്ഷേ, ആവാം. മദാമ്മയെ കണ്ടുമടുത്തവർക്കു നാടൻ. നാടൻ കണ്ടു കൊതിതീർന്നവർക്ക് ചൈനക്കാരി. ഒരു ചൈനീസ് നീല. ചോദിക്കാനും പറയാനും ആളില്ലാത്ത ഒരു പെണ്ണിനെ സൗകര്യത്തിനു കിട്ടുകകൂടി ചെയ്താൽ നീല ജനിക്കാൻ എന്താ താമസം? ആർക്കും നഷ്ടമില്ല. ഉള്ളതു ലാഭം മാത്രം.

അങ്ങനെയെങ്കിൽ-

എങ്കിൽ, ലൂ ജീവനോടെ ഉണ്ടാവണം.

അങ്ങനെ വിശ്വസിക്കാനാണ് എനിക്കിഷ്ടം.

ലൂ മരിച്ചിട്ടില്ലെന്ന്, ഏതോ മാളത്തിൽ, കാമത്തിന്റെ നഗ്നനാഗങ്ങൾക്കിടയിൽ ഞെളിപിരികൊള്ളുന്നുവെന്ന്.

അസിസ്റ്റന്റ് പൊലീസ് കമ്മീഷണർ ജോർജിന്റെ കറുത്തമുഖം അപ്പുവിന്റെ, ഇനിയും എഴുതാത്ത സ്റ്റോറിയിൽ മുള്ളുപോലെ നീണ്ടുനില്ക്കുന്നു.

നീലക്കാസറ്റുകളുടെ കാവൽ പുണ്യവാളൻ.

പക്ഷേ, അതൊന്നും പത്രത്തിൽ എഴുതാനാവില്ല. ഞാൻ എഴുതിക്കൊടുത്താലും അച്ചടിച്ചു വരില്ല. മുഴുവൻ സത്യവും തുറന്നുപറയുന്നതല്ലല്ലോ പത്രപ്രവർത്തനം.

രാവിലെ കണ്ണന്റെ സഹായമില്ലാതെ തോമസ് ചാക്കോയെ ഒന്നു കാണണമെന്നു തീരുമാനിച്ചാണ് അപ്പു ലൈറ്റ് ഓഫ് ചെയ്തത്. മുന്നറിയിപ്പൊന്നുമില്ലാതെ ചെല്ലുക. ചില സംശയങ്ങൾ ബാക്കിയുണ്ടെന്നു പറയുക. പൂർത്തിയാകാത്ത ഇൻവെസ്റ്റിഗേഷനുവേണ്ടി.

രാവിലെ പതിവുകോളിൽ ന്യൂസ് എഡിറ്റർ ഓർമ്മിപ്പിച്ചു.

"വീഡിയോ സ്റ്റോറിക്കു പറ്റിയ ചിത്രങ്ങൾ വല്ലതുമുണ്ടെങ്കിൽ സംഘടിപ്പിച്ചോളൂ."

"ചിത്രങ്ങൾ എന്നുവച്ചാൽ-?"

"വീഡിയോ ലൈബ്രറിയുടെയോ ക്ളബിന്റെയോ....."

"അതു പക്ഷേ, നമുക്കു വിവരങ്ങൾ തരുന്നവരോടുള്ള വിശ്വാസവഞ്ചനയാവില്ലേ?"

"അതു സാരമില്ല. അവരുടെ പേരൊന്നും കാണാത്തവിധത്തിൽ കൊടുക്കാം."

"എന്നാലും മനസ്സിലാക്കാൻ ബുദ്ധിമുട്ടുണ്ടാവില്ല."

"സാരമില്ല. നോക്ക്."

ഉത്തരംമുട്ടുമ്പോൾ ന്യൂസ് എഡിറ്ററുടെ നിർദ്ദേശങ്ങൾ എന്നും ഈ വാക്കുകളിലാണ് അവസാനിക്കുകയെന്ന് അപ്പു ഓർത്തു.

രാവിലെ തിരക്കിട്ടു ചെയ്യാനൊന്നുമില്ല. മനസ്സിൽക്കിടന്നുരുളുന്ന സംശയത്തിന്റെ കടുകുമണി എടുത്തുകളയാം. തോമസ് ചാക്കോയെ കാണാം.

കടന്നുപോകുന്ന വഴി സൗഹൃദം പുതുക്കാൻ കയറിയതാണെന്ന മട്ടിൽ കയറിച്ചെല്ലുക. കുശലങ്ങൾക്കിടയിൽ ഒരു സംശയം-

സൺറൈസ് പാർലറിനു മുൻപിൽ സ്കൂട്ടർ നിറുത്തുമ്പോൾത്തന്നെ പരുക്കൻ ശബ്ദം കേട്ടു-

"ഹലോ മിസ്റ്റർ ജേർണലിസ്റ്റ്-"

കണ്ണാടിവാതിൽപ്പാളി തുറന്ന് വീഡിയോ നഗ്നതയുടെ ചിരിയുമായി തോമസ് ചാക്കോ.

"തീർന്നോ നിങ്ങളുടെ ഇൻവെസ്റ്റിഗേഷൻ?"

"തീർന്നു വരുന്നു. രാവിലെ എന്താ തിരക്കൊന്നുമില്ലെന്നു തോന്നുന്നല്ലോ."

"ഇവിടെ അല്ലെങ്കിലും തിരക്കില്ലല്ലോ. വാമൊഴിയിൽനിന്നു കിട്ടിയ അറിവുമായി വരുന്നവൻ കാസറ്റുമായി പോകുന്നു. പിന്നെയും വരുന്നു. പിന്നെയും പിന്നെയും. അതും ഈവനിംഗ്സിൽ മാത്രം: കൃത്യമായിപ്പറഞ്ഞാൽ, സന്ധ്യ മയങ്ങുന്നേരം എന്നൊക്കെ പറയാറില്ലേ, അതുതന്നെ."

തോമസ് ചാക്കോയ്ക്ക് വാക്കുകൾക്ക് ഒരു പഞ്ഞവുമില്ല.

"തിരക്കില്ലെങ്കിൽ ഇരിക്കൂ."

ഈ ക്ഷണം പ്രതീക്ഷിച്ചാണല്ലോ ഈ സമയമത്രയും താൻ നിന്നതെന്ന് ഓർത്തു, അപ്പു.

"തണുത്തതു വല്ലതും?"

ആ ചോദ്യത്തിന് സ്കോച്ചിന്റെ മണമുണ്ടെന്നു തോന്നി. ഒരു വിദൂര ലഹരിയും.









രാമാനുജൻ

# ഈശാവാസ്യം

ഇണങ്ങാനും പിണങ്ങാനും
കൂടെക്കളിക്കാനും കളിപ്പിക്കാനും
ബാല്യകുതൂഹലങ്ങളിൽ കൂട്ടായിരുന്ന
മുല്ലവള്ളി എനിക്കന്നു
കളിപ്പാട്ടം.

സൗന്ദര്യപ്പിണക്കങ്ങൾക്കുമപ്പുറം
ജീവിതത്തിനു സാർത്ഥതയുണ്ടെന്ന്
ഋതുമതിയായ അവൾ മന്ത്രിച്ചപ്പോൾ,
മുല്ലപ്പള്ളി എനിക്കന്നു
താരുണ്യത്തിന്റെ നവനീതം.

പ്രണയത്തെക്കുറിച്ച്
അറിഞ്ഞു തുടങ്ങിയപ്പോൾ,
അവളുടെ സൗരഭ്യങ്ങളിലെ
മധുര നിക്ഷേപം നുകർന്നപ്പോൾ,
മുല്ലവള്ളി എനിക്കന്നു
വസന്തം.

യൗവ്വനാതുരതകളിൽ
സ്ത്രൈണ വശ്യതകളോടെ
ലാവണ്യം പകർന്നാടിയ
മുല്ലവള്ളി എനിക്കന്നു
കാമിനി

അനന്തരം,
ഹൃദയസമാനതയോടെ
സ്പന്ദിക്കുന്ന ഉള്ളുറവകൾ
ഉണർത്തി നൽകിയ
മുല്ലവള്ളി എനിക്കന്നു
പ്രാണസഖി,
(പക്ഷെ)
ഇന്നലെ-
ഞാനവളോട്
ദൈവത്തെപ്പറ്റി പാടുവാൻ
ആവശ്യപ്പെട്ടപ്പോൾ
അവളുടെ മൗനത്തിന്റെ സംഗീതം
ഞാനറിഞ്ഞില്ല.

ഇന്ന് പുലർകാലത്ത്,
അവൾ മഞ്ഞുമണികളിൽ കുളിച്ച്
ആകവേ പൂവണിഞ്ഞു നിൽക്കുമ്പോൾ
ഞാനറിയുന്നു;
ദൈവം നിർവ്വചനങ്ങളിലല്ല
സ്നേഹോദാരതയിലാണ്
കാരുണ്യപീയൂഷത്തിലാണ്
മധുമാധുര്യത്തിലാണ്
നിർക്കക്കമ്മല സ്നേഹത്തിലാണ്
പ്രാണന്റെ പ്രാണനായി (1)
സത്യത്തിന്റെയും സത്യമായി (2)
കുടികൊള്ളുന്നതെന്ന്,
നന്ദി, നിന്റെ ധ്യാനാത്മക മൗനത്തിന്!
നന്ദി, രാവുനീണ്ട നിന്റെ രഹസ്യസൂക്ഷിപ്പിന്!

(1) 'പ്രാണസ്യ പ്രാണ:' എന്ന കേനോപനിഷദ്വാക്യം
(2) 'സത്യസ്യസത്യം' എന്ന ബൃഹദാരണ്യകോപനിഷദ്വാക്യം)

"ഏയ്.... ഒന്നും വേണ്ട."

അപ്പു വെറുതേ കാസറ്റുകൾ അടുക്കിവച്ച റാക്കുകളിൽ കൗതുകത്തിന്റെ ചായം പുരണ്ട കണ്ണുകളോടിച്ചു.

"എന്താ ലൈബ്രറിയിൽ ചേരുന്നോ?"

"ഏയ്.... ഞങ്ങൾക്കൊക്കെ അതിനെവിടെ സമയം?"

"ഈ സമയമെന്നൊക്കെപ്പറയുന്നത് നാം ഉണ്ടാക്കുന്നതല്ലേ?" അല്പം ഫിലോസഫി.

പെട്ടെന്ന് വഴിതെറ്റിപ്പോകാവുന്ന ഒരു ചർച്ചയ്ക്കു ബ്രേക്കിടാൻ അപ്പു ചോദ്യമെറിഞ്ഞു.

"-ആട്ടെ, ഒരു ചൈനീസ് ബ്യൂട്ടിയെ വച്ചൊരു കാസറ്റ് ഇറങ്ങിയിട്ടുണ്ടെന്നു കേട്ടല്ലോ-"

"ചൈനീസ് ബ്യൂട്ടിയോ? യൂ മീൻ എ റിയൽ ചൈനീസ് ബ്യൂട്ടി?"

"ങ്ഹാ. ചൈനക്കാരിയെന്നാ കേട്ടത്."

"കേട്ടുകേൾവി ശരിയാവാൻ വഴിയില്ല. അങ്ങനെയൊന്നുണ്ടെങ്കിൽ എന്റെ കൈയിൽ വരാതെ



പോവില്ല. അറബികൾ അഭിനയിച്ച നീലയുണ്ട്. ശ്രീലങ്കക്കാരും നമ്മുടെ നാട്ടുകാരും നായികമാരായി നടിച്ചതുണ്ട്. എന്താ നോക്കുന്നോ?"

"ഞാൻ വെറുതേ ചോദിച്ചെന്നേയുള്ളൂ. നമ്മുടെ ആവശ്യത്തിന് ഇത്രയൊക്കെ വിവരങ്ങൾ മതി. ഞാൻ ഇറങ്ങുകയാ. കളക്ടറേറ്റിലൊന്നു കയറണം. ഇതുവഴി പോകുമ്പോൾ ഒന്നു കുശലം പറഞ്ഞു പോകാമെന്നു വിചാരിച്ചു....." അപ്പു എഴുന്നേറ്റു.

"ഓ.കെ. താങ്ക്യൂ വെരി മച്ച് ഫോർ ദ വിസിറ്റ്. സമയം കിട്ടുമ്പോഴൊക്കെ വരൂ. എന്റെ കമ്പനിയിൽ ഇല്ലാതിരുന്നത് പത്രക്കാർ മാത്രമാണ്."

സ്കൂട്ടർ സ്റ്റാർട്ട് ചെയ്യുമ്പോൾ അപ്പു മനസ്സിൽ പറഞ്ഞു.

"-ഇല്ല. ഈ കമ്പനി നമുക്കത്ര പറ്റിയതല്ല. നമുക്ക് തിരക്കഥ മാത്രം മതി. കഥാപാത്രങ്ങൾ വേണമെന്നില്ല."

(തുടരും)



ഡോ. ആർ. പ്രസന്നൻ

# നിയമസഭയിൽ നിശ്ശബ്ദനായി

## രണ്ടാം ഭാഗം

(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

**കോ**മൺവെൽത്ത് അടിസ്ഥാനത്തിൽ നടക്കുന്ന സമ്മേളനങ്ങളിൽവച്ച് ഏറ്റവും വലിയ മാമാങ്കമാണ് കോമൺവെൽത്ത് പാർലമെന്ററി സമ്മേളനം.

ഇന്ത്യയിലെ നിയമസഭാദ്ധ്യക്ഷന്മാരുടെ വാർഷിക സമ്മേളനത്തിന്റെ വലിയ ഒരു പതിപ്പ്. നിയമസഭാദ്ധ്യക്ഷന്മാരുടെ വാർഷികസമ്മേളനത്തെ വെല്ലുന്ന മറ്റൊരു മേള ഇന്ത്യയ്ക്കകത്ത് ഔദ്യോഗികതലത്തിൽ മറ്റൊന്നുമില്ലെന്നു തോന്നുന്നു. വിവിധ തലസ്ഥാനനഗരങ്ങളിൽ മാറിമാറി ഓരോ വർഷവും ചേരുന്ന ഈ മഹാസമ്മേളനങ്ങളിൽ, സംബന്ധിക്കാനെത്തുന്നവർ നിയമസഭകളിലെ അദ്ധ്യക്ഷപദം അലങ്കരിക്കുന്നവർ മാത്രമല്ല; സഭാദ്ധ്യക്ഷന്മാരോടും ഉപാദ്ധ്യക്ഷന്മാരോടുമൊപ്പം അവരുടെ കുടുംബാംഗങ്ങളും പരിചാരകന്മാരും ഉണ്ടാകും. കുടുംബാംഗങ്ങളുടെ കൂട്ടത്തിൽ കളത്രപുത്രാദികൾ മാത്രമല്ല, പലപ്പോഴും ബന്ധുജനങ്ങളും ഉൾപ്പെടാറുണ്ട്.

അദ്ധ്യക്ഷന്മാർക്ക് അനുവദിക്കപ്പെട്ട ആനുകൂല്യം സെക്രട്ടറിമാർക്കും നിഷേധിക്കുവാൻ പാടില്ലല്ലോ. അതിനാൽ അവരും പത്നീസമേതരായാണ് സമ്മേളനനഗരിയിലെത്തുന്നത്. ഇവരെക്കൂടാതെ നിയമസഭാ സെക്രട്ടേറിയേറ്റുകളിലെ മുകൾത്തട്ടിലും ഇടത്തട്ടിലും കീഴ് തട്ടിലുമുള്ള ഏതാനും ജീവനക്കാരും സഹായികളായി ഔദ്യോഗികസംഘത്തിലുണ്ടാകും. സമ്മേളനം നടത്തുന്ന ആതിഥേയ സംസ്ഥാനത്തിന്റെ വിശിഷ്ടാതിഥികളാണ് മേൽപ്പറഞ്ഞവരൊക്കെയും.

ആതിഥേയന്റെ പ്രൗഢിയും പ്രതാപവും പ്രകടമാക്കുന്നത് അതിഥിക്കു നൽകുന്ന സൽക്കാരത്തിന്റെ സവിശേഷതയിലൂടെയാണല്ലോ. സംസ്ഥാനത്തിന്റെ ധനസ്ഥിതിയും സഭാദ്ധ്യക്ഷന്റെ രാഷ്ട്രീയ പിൻബലവും സ്വാധീനശക്തിയും അനുസരിച്ചാണ് സമ്മേളനത്തിന് മേളവും കൊഴുപ്പും കൂടുന്നത്.

അതിഥികളായെത്തുന്ന സഭാദ്ധ്യക്ഷന്മാർക്കും സെക്രട്ടറിമാർക്കും നഗരത്തിലെ ഏറ്റവും മുന്തിയ ഹോട്ടലുകളിലായിരിക്കും താമസവും ഭക്ഷണവും ഏർപ്പെടുത്തുക. പരിവാരങ്ങൾക്ക് നിയമസഭാംഗങ്ങളുടെ പാർപ്പിടത്തിലെ 'പരിമിത' സൗകര്യങ്ങൾ നൽകപ്പെടുന്നു. ഇവയ്ക്കു പുറമേ, സംസ്ഥാന ഗവർണറും മുഖ്യമന്ത്രിയും ആതിഥേയ സഭാദ്ധ്യക്ഷനും നൽകുന്ന വിഭവസമൃദ്ധമായ ഉദ്യാനവിരുന്നുകളും കൂടിയാകുമ്പോൾ മാന്യാതിഥികൾ സൽക്കാരംകൊണ്ട് വീർപ്പുമുട്ടിപ്പോകും.

രണ്ടുമൂന്നു ദിവസം നീണ്ടുനിൽക്കുന്ന സമ്മേളനക്കാലത്ത് ഏതാനും മണിക്കൂറുകൾ മാത്രമേ ആശയവിനിമയത്തിനുള്ള അവസരം ലഭിക്കുകയുള്ളു. വിഷയം എല്ലാ വർഷവും ഒന്നുതന്നെ. നിയമസഭകളെയും അവയുടെ പ്രവർത്തനത്തെയും ബാധിക്കുന്ന കാലികവും ദൂരവ്യാപകവുമായ പ്രശ്നങ്ങൾ!

ഇതര സഭാദ്ധ്യക്ഷന്മാരുടെ അഭിജ്ഞാഭിപ്രായങ്ങൾ ആരായുന്നതിനുവേണ്ടി സമ്മേളനത്തിൽ അവതരിപ്പിക്കപ്പെടുന്ന പ്രശ്നങ്ങൾ വിശദീകരണക്കുറിപ്പോടുകൂടി സമ്മേളനഭാരവാഹികളെ ഏതാനും വാരങ്ങൾക്കുമുൻപ് അറിയിച്ചിരിക്കണം. ലോക്സഭാ സെക്രട്ടേറിയേറ്റ് കാലേക്കൂട്ടി അവയൊക്കെയും സഭാദ്ധ്യക്ഷന്മാർക്കും സെക്രട്ടറിമാർക്കും വിതരണം ചെയ്തിരിക്കും. അതിനാൽ [illegible] തയ്യാറെടുപ്പോടുകൂടിയാണ് സഭാദ്ധ്യക്ഷന്മാർ സമ്മേളനത്തിലെത്തുന്നത്. സമ്മേളനസമയത്തും ഇടവേളകളിലും ചർച്ചാവിഷയമാകുന്ന പ്രശ്നത്തെക്കുറിച്ച് കൂടുതൽ വെളിച്ചം പകരുവാനാവശ്യമായ പുതിയ വിവരങ്ങൾ നൽകേണ്ടതായും വരും. വിവിധ സംസ്ഥാന സംഘങ്ങളുടെ അംഗസംഖ്യ അമ്പരപ്പിക്കുംവിധം വർദ്ധിക്കുവാനുള്ള സാധൂകരണവും അതു മാത്രമാണ്.

'സ്പീക്കർ' എന്ന നാമത്തിലാണ് സഭാദ്ധ്യക്ഷൻ അറിയപ്പെടുന്നതെങ്കിലും നിയമസഭാതലത്തിൽ പ്രസംഗിക്കാൻ ഏറ്റവും കുറച്ച് അവസരം ലഭിക്കുന്നത് അദ്ദേഹത്തിനാണല്ലോ. അതിന്റെ കോട്ടവും വാട്ടവും അവർ തീർക്കുന്നത് സഭാദ്ധ്യക്ഷന്മാരുടെ വാർഷികസമ്മേളനത്തിലാണെന്നു തോന്നുന്നു. പ്രസംഗങ്ങൾ, പ്രസംഗങ്ങൾ, പ്രസംഗങ്ങൾ, വീണ്ടും പ്രസംഗങ്ങൾ, പ്രസംഗങ്ങൾ, പ്രസംഗങ്ങൾ, പിന്നീടും പ്രസംഗങ്ങൾ, പ്രസംഗങ്ങൾ, പ്രസംഗങ്ങൾ.... അങ്ങനെ പോകുന്നു സമ്മേളന നടപടികൾ.

പ്രതിപാദ്യവിഷയമായ പ്രശ്നം ഏകവും പ്രസംഗകർ ഏറെയുമാകുമ്പോൾ പ്രസംഗങ്ങൾക്ക് ആവർത്തനവിരസത അനുഭവപ്പെടാതെ തരമില്ല. പക്ഷേ, വൈരസ്യം വിട്ടുകിട്ടുവാൻ വിഭവസമൃദ്ധമായ വിരുന്നുകൾ മാത്രമല്ല, അന്തിമയങ്ങുമ്പോൾ കണ്ണിനും കാതിനും പീയൂഷദായകമായ വിവിധ കലാപരിപാടികളും ഒരുക്കിയിട്ടുണ്ടാവും. ആതിഥേയ സംസ്ഥാനത്തിന്റെ സാംസ്കാരികപൈതൃകവും സംഗീത-നൃത്തകലാദികളിലുള്ള സമൃദ്ധമായ പാരമ്പര്യവും മുഖ്യാതിഥികൾക്ക് ബോദ്ധ്യപ്പെടുത്തുന്നതിനായി ഏറ്റവും മികച്ച കലോപാസകരെയായിരിക്കും സാധാരണയായി രംഗത്ത് അണിനിരത്തുക.

ഇതിനൊക്കെ വേണ്ടിവരുന്ന ഭാരിച്ച ചെലവ് പല സംസ്ഥാനങ്ങൾക്കും ഇപ്പോൾ താങ്ങുവാൻ കഴിയാതെയായിട്ടുണ്ട്. എഴുപതുകളുടെ ആദ്യവർഷങ്ങളിൽ ഏതാനും ലക്ഷങ്ങളിൽ ഒതുങ്ങിനിന്നിരുന്ന സമ്മേളനച്ചെലവ് എൺപതുകളായപ്പോഴേക്ക് കോടികൾ കവിഞ്ഞിരുന്നു. അതിനാൽ ആതിഥേയത്വം അരുളുവാൻ സമ്പന്നമല്ലാത്ത സംസ്ഥാനങ്ങൾ അർദ്ധമനസ്സുകളായി നിലകൊള്ളുമ്പോൾ, അവരുടെമേൽ പലപ്പോഴും പലവിധ സമ്മർദ്ദതന്ത്രങ്ങളും പ്രയോഗിക്കേണ്ടതായിവരുന്നു.

ഇന്ത്യയിലെ നിയമസഭാദ്ധ്യക്ഷന്മാർ ഒത്തുകൂടുന്നതിന് ഇത്രയൊക്കെ ചട്ടവട്ടങ്ങൾ ആകാമെങ്കിൽ, ഭൂഗോളമാകെ വ്യാപിച്ചുകിടക്കുന്ന കോമൺവെൽത്ത് രാജ്യങ്ങളിലെ ജനപ്രതിനിധിസഭകളുടെ പ്രതിനിധികൾ സമ്മേളിക്കുമ്പോൾ അവിടത്തെ താളമേളങ്ങൾ എത്രയായിരിക്കും?

അഞ്ചു ഭൂഖണ്ഡങ്ങളിലായി പഞ്ചമഹാസമുദ്രങ്ങളുടെ തഴുകലേറ്റു കഴിയുന്ന മുപ്പത്തിയാറു സ്വതന്ത്രരാഷ്ട്രങ്ങൾ. അധീശത്വം വിട്ടുമാറിയെങ്കിലും ബ്രിട്ടനിൽനിന്നും അകലുവാൻ മടികാട്ടുന്ന ഏതാനും സഹരാഷ്ട്രങ്ങൾ ആസ്ട്രേലിയയുടെയും നൂസിലാൻഡിന്റെയും അധീനതയിലിരുന്നതും അവയോടുള്ള ആശ്രിതത്വം വെടിയാത്തതുമായ ഇരുപത്തിയഞ്ചിൽപ്പരം സാമന്തനാടുകൾ അയൽരാജ്യങ്ങളുടെ സംരക്ഷണയിലും മേൽനോട്ടത്തിലും കഴിയുന്ന ഏതാനും പ്രദേശങ്ങൾ-ഇവയെല്ലാംകൂടി ചേർന്നാൽ കോമൺവെൽത്തിന്റെ ഏകദേശരൂപമായി.

അനന്തവിസ്തൃതവും അതിവിസ്തൃതവുമായ ഭൂഖണ്ഡങ്ങളും ഉപഭൂഖണ്ഡങ്ങളും ഏതാനും ചതുരശ്രമൈൽ മാത്രം വിസ്തീർണ്ണമുള്ള ദ്വീപുകളും തുരുത്തുകളും വരെ കോമൺവെൽത്തെന്ന രാഷ്ട്രസമൂഹത്തിൽ ഉൾപ്പെടുന്നു-എണ്ണൂറു ദശലക്ഷത്തിലധികം ജനങ്ങൾ തിങ്ങി വിങ്ങിപ്പാർക്കുന്ന ഇന്ത്യയെന്ന മഹാരാജ്യവും നൂറിൽപ്പരം മനുഷ്യജീവികൾ നിത്യമായ ഭൂകമ്പഭീഷണിയുടെ നിഴലിൽ കഴിയുന്ന പിറ്റ്കേൺ ദ്വീപും മുന്നൂറിൽ താഴെ നിവാസികളുള്ള ട്രിസ്റ്റാൺ ദ്വീപും രണ്ടായിരത്തിൽ താഴെ മാത്രം ജനസംഖ്യയുള്ള കോകോസ് (654) അസൻഷൻ (1232) നാർഫോക് (1509) ഫാൽക്കൻ (1905) ദ്വീപുകളും വരെ കോമൺവെൽത്തിലെ അംഗ'രാഷ്ട്ര'ങ്ങളാണ്.

സമുദ്രമൊഴികെയുള്ള ഭൂവിഭാഗവിസ്തൃതിയുടെ അഞ്ചിലൊരു ഭാഗത്ത് വ്യാപിച്ചുകിടക്കുന്ന കോമൺവെൽത്ത് രാജ്യങ്ങളിലാകെ, ലോകജനസംഖ്യയുടെ മൂന്നിലൊന്നിലധികം ജനങ്ങൾ പാർക്കുന്നു. കറുത്തവരും വെളുത്തവരും തവിട്ടും മഞ്ഞയും നിറമുള്ളവരും അവരുടെ ഇടയിലുണ്ട്. നിറത്തിൽ മാത്രമല്ല, ഭാഷയിലും വേഷത്തിലും മതവിശ്വാസത്തിലും സംസ്കാരത്തിലും വളർെയേറെ വൈജാത്യവും വൈവിദ്ധ്യവും പുലർത്തുന്നവരാണ് കോമൺവെൽത്ത് രാജ്യങ്ങളിൽ അധിവസിക്കുന്നവർ. അവരുടെ പൂർവ്വികന്മാരിൽ അതാതിടങ്ങളിലെ ആദിവാസികളും അവരെ ആട്ടിപ്പായിച്ച് അതിക്രമിച്ചു കടന്നുകയറിയവരും കുടിയേറി പാർത്തവരുമുണ്ട്.

ഇവരുടെയെല്ലാം പ്രതിനിധികളാണ് കോമൺവെൽത്ത് പാർലമെന്ററി സമ്മേളനത്തിൽ പങ്കെടുക്കുവാൻ എത്തുന്നത്.

കോമൺവെൽത്ത് പാർലമെന്ററി അസോസിയേഷന് എൺപതിലധികം വർഷത്തെ പഴക്കമുണ്ട്. 1911-ൽ ആ സംഘടന രൂപംകൊണ്ടപ്പോൾ അത് എംപയർ പാർലമെന്ററി അസോസിയേഷനായിരുന്നു. അസോസിയേഷന്റെ ആദ്യസമ്മേളനത്തിൽ പങ്കെടുത്ത മുപ്പതിൽപ്പരം പാർലമെന്റ് അംഗങ്ങൾ 'മാതൃരാജ്യ'മായ ഗ്രേറ്റ് ബ്രിട്ടണിൽനിന്നും ഡൊമിനിയൻ പദവി ലഭിച്ചിരുന്ന കാനഡ, ആസ്ട്രേലിയ, ന്യൂസിലാൻഡ്, തെക്കേ ആഫ്രിക്ക എന്നീ രാജ്യങ്ങളിൽനിന്നുമെത്തിയവരായിരുന്നു.

നാല്പതുകളുടെ അന്ത്യത്തിൽ ഇന്ത്യ മുതലായ കോളനികൾ ഗ്രേറ്റ് ബ്രിട്ടന്റെ അധീശാധികാരത്തിൽനിന്നും മോചിതമാവുകയും കോമൺവെൽത്ത് രൂപീകൃതമാവുകയും ചെയ്തതിനെത്തുടർന്ന് എംപയർ പാർലമെന്ററി അസോസിയേഷനും രൂപ പരിണാമം പ്രാപിച്ച് കോമൺവെൽത്ത് അസോസിയേഷനായി മാറി.

അസോസിയേഷന്റെ ശാഖകൾ എല്ലാ കോമൺവെൽത്ത് രാഷ്ട്രങ്ങളുടെയും പാർലമെന്റുകളിൽ പ്രവർത്തിച്ചുവരുന്നു. കാനഡ, ആസ്ട്രേലിയ, ഇന്ത്യ, മലേഷ്യമുതലായ ഫെഡറൽ രാജ്യങ്ങളിൽ കേന്ദ്ര പാർലമെന്റിൽ മാത്രമല്ല, സ്റ്റേറ്റ്/പ്രോവിൻസ് നിയമസഭകളിലും ശാഖകളുണ്ട്. അതിനാൽ പാർലമെന്റിലെയും ഇതര നിയമസഭകളിലെയും അംഗങ്ങൾക്ക് കോമൺവെൽത്ത് പാർലമെന്ററി അസോസിയേഷനിൽ അംഗത്വം നേടാൻ അർഹതയുണ്ട്.

അസോസിയേഷന് സ്ഥിരം പ്രസിഡന്റില്ല. വർഷംതോറും പ്രസിഡന്റുമാർ മാറിമാറി വരുന്നു. പക്ഷേ, സെക്രട്ടറി ജനറൽ, ഐക്യരാഷ്ട്രസഭയിലെന്നപോലെ ഒരു നിശ്ചിത കാലാവധിക്ക് തിരഞ്ഞെടുക്കപ്പെടുന്ന മുഴുവൻ സമയ ഉദ്യോഗസ്ഥനാണ്. ലണ്ടൻ നഗരത്തിലാണ് സെക്രട്ടറി ജനറലിന്റെ ആസ്ഥാനം. അസോസിയേഷന്റെ മുഖ്യവരുമാനം വിവിധ ശാഖകളിൽനിന്നും ലഭിക്കുന്ന വരിസംഖ്യയാണ്. നിത്യനിദാന ചെലവുകൾക്കുള്ള 'വക' അതിൽനിന്നു കിട്ടും.

അസോസിയേഷന്റെവാർഷികസമ്മേളനങ്ങൾക്ക് ആതിഥ്യമരുളുവാൻ ആഗ്രഹിക്കുന്ന അംഗരാഷ്ട്രശാഖകൾ കാലേക്കൂട്ടി ആ വിവരം സെക്രട്ടേറിയേറ്റിനെ അറിയിക്കണം. അസോസിയേഷന്റെ എക്സിക്യൂട്ടീവ് കമ്മിറ്റിയാണ് വാർഷിക സമ്മേളനകേന്ദ്രം നിശ്ചയിക്കുക. വളരെയേറെ വ്യയഹേതുകമാണെങ്കിലും ആതിഥേയരാഷ്ട്രത്തിന് സമ്മേളനം നടത്തുന്നതുകൊണ്ട് പ്രയോജനങ്ങളും ഇല്ലാതില്ല. വിനോദസഞ്ചാരവികസനത്തിന് ഏറെ സഹായകമാവുമെന്നതാണ് ഒരു പ്രധാന പ്രയോജനം.

വിവിധ രാഷ്ട്രങ്ങളിലെ കോമൺവെൽത്ത് പാർലമെന്ററി അസോസിയേഷൻ ശാഖകളെപ്രതിനിധീകരിച്ച് സമ്മേളനത്തിൽ പങ്കെടുക്കുവാൻ എത്തുന്നവരിൽ പലരും പാർലമെന്റുകളിലെ സാധാരണ അംഗങ്ങളായിരിക്കും. (ഇന്ത്യയിൽനിന്നു മാത്രമാണെന്നു തോന്നുന്നു, നിയമസഭാദ്ധ്യക്ഷന്മാർ ശാഖാപ്രതിനിധികളായി പോകുന്നത്.) സമ്മേളനത്തിൽ ചർച്ച ചെയ്യപ്പെടുന്ന വിഷയങ്ങൾ പാർലമെന്റുകളെയും അവയുടെ പ്രവർത്തനത്തെയും ബാധിക്കുന്ന പ്രശ്നങ്ങളിൽ ഒതുങ്ങിനിൽക്കുന്നില്ല. കോമൺവെൽത്ത് രാജ്യങ്ങളെ പൊതുവേ അഭിമുഖീകരിക്കുന്ന സുപ്രധാന രാഷ്ട്രീയ-സാമ്പത്തിക-സാംസ്കാരിക കാര്യങ്ങളെല്ലാം ഒരാഴ്ചയോളം നീണ്ടുനിൽക്കുന്ന സമ്മേളനത്തിൽ വിശദമായി ചർച്ച ചെയ്യപ്പെടുന്നു. ഗൗരവമേറിയതും കാര്യമാത്രപ്രസക്തവുമായ ചർച്ചകൾ വളരെ ഉന്നതമായ നിലവാരം പുലർത്തുന്നവയാണ്.

ഇന്ത്യയിൽ അടിയന്തരാവസ്ഥ പ്രഖ്യാപിക്കുന്നതിന് വളരെ മുൻപാണ്, കോമൺവെൽത്ത് പാർലമെന്ററി അസോസിയേഷന്റെ ഇരുപത്തിയൊന്നാം വാർഷികസമ്മേളനത്തിനുള്ള രംഗം ദില്ലിയായിരിക്കണമെന്നു നിശ്ചയിച്ചത്. അടിയന്തരാവസ്ഥാ പ്രഖ്യാപനം ആ നിശ്ചയത്തിന് മാറ്റം വരുത്തിയില്ല.. അടിയന്തരാവസ്ഥയിൽ ഇന്ത്യ അമർന്നിരുന്ന കാലമായിരുന്നുവെങ്കിൽ ആദ്യതീരുമാനം അസോസിയേഷൻ ഭാരവാഹികൾ സ്വീകരിക്കുമായിരുന്നോ? അതിനെക്കുറിച്ച് ഖണ്ഡിതമായ ഒരഭിപ്രായം പറയാൻ സാധിക്കുകയില്ല.

പക്ഷേ, സമ്മേളനത്തിന്റെ വിജയകരമായ നടത്തിപ്പിന് അടിയന്തരാവസ്ഥ ഒരനുഗ്രഹമായി പരിണമിച്ചു. സമ്മേളനക്കാര്യങ്ങളെക്കുറിച്ച് ആലോചിക്കുവാൻ ദില്ലിയിൽ വിളിച്ചുകൂട്ടിയ സഭാദ്ധ്യക്ഷന്മാരുടെ യോഗം മുതൽ അത് അനുഭവപ്പെട്ടിരുന്നു. സമ്മേളനത്തിനു വേണ്ടിവരുന്ന ചെലവുകളുടെ ഒരുഭാഗം സംസ്ഥാന ശാഖകൾ (സംസ്ഥാന സർക്കാരുകൾ എന്നർത്ഥം) വഹിക്കണമെന്ന നിർദ്ദേശം സർവ്വസമ്മതമായി അംഗീകരിക്കപ്പെട്ടു.



ഇന്ദിരാഗാന്ധി

സംസ്ഥാന ശാഖകളിൽ നിന്നയയ്ക്കുന്ന സമ്മേളനപ്രതിനിധികളുടെ താമസസൗകര്യങ്ങളും മറ്റും അവരവർതന്നെ ഏർപ്പെടുത്തണമെന്നായിരുന്നു കേന്ദ്ര നിർദ്ദേശം. എന്നാൽ, കേന്ദ്ര പാർലമെന്റിലെ ശാഖാപ്രതിനിധികളെ വിദേശ പ്രതിനിധികൾക്കെന്നപോലെ പഞ്ചനക്ഷത്ര ഹോട്ടലുകളായിരിക്കും താമസവും ഭക്ഷണവും ഏർപ്പെടുത്തുക. സാധാരണഗതിയിൽ പ്രകടമായ ഈ വിവേചനം കടുത്ത പ്രതിഷേധത്തിനും മണിക്കൂറുകൾ നീണ്ടു നിൽക്കുന്ന വാദപ്രതിവാദത്തിനും ഇടനൽകുന്നതാണ്. പക്ഷേ, പ്രതിഷേധത്തിന്റെ നേരിയ മർമ്മരശബ്ദംപോലും യോഗസ്ഥലത്ത് അന്നു കേൾക്കുവാനായില്ല. അടിയന്തരാവസ്ഥയുടെ അദൃശ്യവും അത്ഭുതകരവുമായ ശക്തിവിശേഷം തന്നെയാവാം അതിനു കാരണം.

കേരളശാഖയുടെ പ്രതിനിധികളായി സമ്മേളനത്തിൽ പങ്കെടുത്തത്, ഡെപ്യൂട്ടി സ്പീക്കർ ശ്രീ. ഉണ്ണിയും ശ്രീ. ടി.എ. മജീദും ശ്രീ. പി.പി. ജോർജ്ജും ആയിരുന്നു. സെക്രട്ടറിയെന്ന നിലയിൽ ഞാനും. കേരളാ ഹൗസ് ദില്ലിയിലുള്ളപ്പോൾ താമസസ്ഥലമെന്തിനു വേറെ? (അഥവാ, അങ്ങനെ സ്വയം ആശ്വസിച്ചു!)

കോമൺവെൽത്ത് സമ്മേളനം പ്രമാണിച്ച് ദില്ലിനഗരം ആകെ മോടിപിടിപ്പിച്ചിരുന്നു. പുതുതായി ടാറിട്ടുറപ്പിച്ച നിരത്തുകൾ, വെട്ടിമിനുസപ്പെടുത്തിയ വിശാലമായ പുൽത്തകിടികൾ, പൂത്തുലഞ്ഞുനിൽക്കുന്ന വഴിയോരത്തിലെ തരുക്കളും തണൽമരങ്ങളും മുത്തുമണികൾ ചുറ്റിനും വാരിവിതറുന്ന ഫൗണ്ടനുകൾ, ചായംതേച്ച് വെടിപ്പാക്കിയ മതിൽക്കെട്ടുകളും മണിമന്ദിരങ്ങളും.... ഇന്ത്യയുടെ തലസ്ഥാനനഗരി നയനാഭിരാമം തന്നെയെന്ന് ആർക്കും തോന്നിപ്പോകും.

അധികാരസ്ഥാനീയരുടെ ഉദ്ദേശ്യവും അതുതന്നെയായിരുന്നു. വികസിതവും വികസ്വരവും അവികസിതവുമായ അസംഖ്യം രാജ്യങ്ങളിൽനിന്നും പ്രതിനിധികളായെത്തുന്ന പ്രമുഖവ്യക്തികൾക്ക് ഇന്ദിരാഗാന്ധിയുടെ ഇന്ത്യയെപ്പറ്റി 'തെറ്റായ' ധാരണകൾ ഒന്നും ഉണ്ടാകാൻ പാടില്ല. ഇടവേളകളിലും സൽക്കാരസമയങ്ങളിലും അതിഥികളോടു സംസാരിക്കുവാൻ അവസരം ലഭിച്ചപ്പോൾ സംഘാടകരുടെ ഉദ്ദേശ്യം ഏറെക്കുറെ നിറവേറപ്പെട്ടതായനുഭവപ്പെട്ടു.

പാർലമെന്റ് മന്ദിരത്തിലെ സെൻട്രൽ ഹാളിൽ നടന്ന സമ്മേളനോദ്ഘാടനം അതിഗംഭീരമായി എന്നുതന്നെ പറയണം. അഞ്ചു ഭൂഖണ്ഡങ്ങളിൽ നിന്നുമെത്തിയ പ്രതിനിധികൾ അവരവരുടെ ദേശീയവേഷങ്ങളണിഞ്ഞ് ഉദ്ഘാടനച്ചടങ്ങിൽ പങ്കുകൊണ്ടതിനാൽ ലോകജനതയുടെ ഒരു ലഘുചിത്രം അവിടെ കാണുവാൻ കഴിഞ്ഞു. കണ്ടുപഴകിയ സ്യൂട്ടിനേക്കാൾ, ആഫ്രിക്കൻ രാജ്യങ്ങളിലെ വർണ്ണശബളമായ വേഷവിധാനങ്ങളാണ് അവിടെ കൂടിയിരുന്നവരെ കൂടുതൽ ആകർഷിച്ചത്.

ഇതൊക്കെയാണെങ്കിലും എല്ലാവരുടെയും ശ്രദ്ധാകേന്ദ്രം പ്രധാനമന്ത്രി ഇന്ദിരാഗാന്ധി തന്നെയായിരുന്നു. നിരനിരയായി നിറഞ്ഞുനിൽക്കുന്ന വിശിഷ്ടാതിഥികൾക്കിടയിലെ ഇടനാഴിയിൽക്കൂടി അവരുടെയെല്ലാം അഭിവാദനങ്ങൾ കൂപ്പുകൈകളോടെ സ്വീകരിച്ചുകൊണ്ട് ഇളംമഞ്ഞ നിറത്തിലുള്ള പട്ടുസാരിയണിഞ്ഞ്, മന്ദസ്മേരവദനയായി രാജകീയപ്രൗഢിയോടെ നടന്നുനീങ്ങുന്ന ഇന്ത്യൻ പ്രധാനമന്ത്രിയെ കാണുന്ന ഏതൊരുവനും, ആഭ്യന്തരരംഗത്തെ അവരുടെ ഏറ്റവും കടുത്ത വിമർശകർപോലും, അഭിമാനബോധത്താൽ തലയുയർത്തിനിന്നുപോകും.

ഉദ്ഘാടനപ്രസംഗത്തിനായി അവർ വേദിയിൽ എഴുന്നേറ്റു നിന്നപ്പോഴാകട്ടെ, അവരോടുള്ള അതിരുകടന്ന ആദരവും ആരാധനയും നീണ്ടുനിന്ന കരഘോഷത്തിലൂടെ സമ്മേളനപ്രതിനിധികൾ പ്രകടമാക്കി. ആ സ്റ്റാൻഡിംഗ് ഒവേഷനിൽ അവർ അതീവസന്തുഷ്ടയായി കാണപ്പെട്ടു.

സമീപഭൂതകാലത്തിൽ അധീശ-അടിമരാജ്യങ്ങളിലെ നിവാസികളെന്ന നിലയിൽ, ഉള്ളിൽ കൂടിക്കൊണ്ടിരുന്ന ഉച്ചനീചഭേദചിന്തകൾ ആരുടെയും മനസ്സിൽനിന്നും പൂർണ്ണമായി ഒഴിവായിട്ടില്ലെന്ന് ഇന്ത്യൻ പ്രധാനമന്ത്രിക്ക് മറ്റാരെയുംകാൾ അറിവു





ണ്ടായിരുന്നു. ഭൂതകാലത്തെ അസുഖകരമായ അനുഭവങ്ങൾ മറക്കുകയും പൊറുക്കുകയും വർത്തമാനകാലത്തെ യാഥാർത്ഥ്യങ്ങളെ മാനിക്കുകയും മനസ്സിലാക്കുകയും ചെയ്യെങ്കിൽ മാത്രമേ കോമൺവെൽത്തിന് ഭാവിയുള്ളൂ. അവിശ്വാസത്തിന്റെയും വിദ്വേഷത്തിന്റെയും ഇരുളും പുകയും നീക്കി സഹകരണത്തിന്റെയും സഹവർത്തിത്വത്തിന്റെയും വെളിച്ചം പരത്തുകയാണു വേണ്ടതെന്ന് അവർ ഓർമ്മിപ്പിച്ചു.

കോമൺവെൽത്തിൽ ഇന്ത്യയ്ക്കവകാശപ്പെട്ട അദ്വിതീയമായ സ്ഥാനവും പരാമർശവിഷയമായി. കോമൺവെൽത്തിലെ ഇതര രാജ്യങ്ങളിലെല്ലാം കൂടി നിവസിക്കുന്നവരുടെ മൂന്നിരട്ടിയോളം ജനങ്ങളാണ് ഇന്ത്യയിലുള്ളത്. ഇന്ത്യയില്ലെങ്കിൽ കോമൺവെൽത്തിന്റെ അസ്തിത്വം തന്നെ നഷ്ടപ്പെട്ടുവെന്നുവരും.

മണിനാദം പോലുള്ള അവരുടെ ശബ്ദം സെൻട്രൽ ഹാളിൽ മുഴങ്ങിക്കൊണ്ടിരുന്ന സമയം മുഴുവനും എല്ലാവരും കാതുകൂർപ്പിച്ചു കേട്ടുകൊണ്ടിരുന്നു. ഫ്ളാഷ് ലൈറ്റുകളുടെ മിന്നൽപ്രകാശവും, ക്യാമറകൾ കണ്ണു ചിമ്മുമ്പോഴുള്ള 'ക്ളിക്ക്' ശബ്ദവും ആരെയും അലോസരപ്പെടുത്തിയില്ല. പ്രസംഗം അവസാനിച്ചപ്പോൾ നീണ്ടു നീണ്ട് നീണ്ടുപോയ കരഘോഷം രോമാഞ്ചജനകമായിരുന്നു.

"ഇന്ദിരാഗാന്ധി വാസ് അറ്റ് ഹെർ ബെസ്റ്റ് ഓൺ ദാറ്റ് ഡേ!"

അന്നു മാത്രമല്ല, രണ്ടുനാൾ കഴിഞ്ഞ് 'ഹൈദരാബാദ് ഹൗസിന്റ'വിശാലമായ' അങ്കണത്തിൽ വച്ചു നടത്തിയ വിരുന്നുസൽക്കാരവേളയിലും ശ്രീമതി ഗാന്ധി തന്റെ വശ്യമധുരവും എന്നാൽ കുലീനവുമായ പെരുമാറ്റംകൊണ്ട് വിദേശപ്രതിനിധികളെയാകെ കീഴ്പ്പെടുത്തുകതന്നെ ചെയ്തു. ഉയർന്ന ഉദ്യോഗസ്ഥന്മാരാൽ പരിസേവിതയായി കവാടത്തിനരികെ നിന്നിരുന്ന ഇന്ത്യൻ പ്രധാനമന്ത്രി അഞ്ഞൂറിൽപ്പരം വരുന്ന പ്രതിനിധികളെ ഹസ്തദാനം ചെയ്തു സ്വീകരിച്ചു. ചൂടും തണുപ്പും പകരുന്ന വിലകൂടിയ ദേശീയവും വിദേശീയവുമായ പാനീയങ്ങൾ നുകർന്നുകൊണ്ടിരുന്ന വിശിഷ്ടാതിഥികൾക്കിടയിൽക്കൂടി മന്ദം മന്ദം സഞ്ചരിച്ച് കുശലാന്വേഷണം നടത്തിയതും അവരിൽ പലർക്കും അവിസ്മരണീയമായ അനുഭവമായിത്തീർന്നു.

വിരുന്ന് വിഭവസമൃദ്ധമായിരുന്നു എന്നുപറഞ്ഞാൽ ഒന്നുമാവുകയില്ല. അതീവസമൃദ്ധം എന്നു പറഞ്ഞാൽ ഏതാണ്ടായി എന്നു തോന്നുന്നു.

ഇന്ദിരയുടെ ഇന്ത്യയിൽ ഒന്നിനുമൊരു കുറവുമില്ല എന്ന് പുറത്തുനിന്നും എത്തിയവരെ അറിയിക്കണമെന്ന് സംഘാടകർക്ക് നിർബന്ധം ഉണ്ടായിരിക്കാം. സമ്മേളനവേദിയിലെ ഉന്നതനിലവാരം പുലർത്തിയ 'സർഗ്ഗ'സംവാദങ്ങളും സുഖസമൃദ്ധമായ താമസവും സായാഹ്നവേളകളിലെ സൽക്കാരങ്ങൾക്കിടയിലുള്ള സുഹൃദ്സല്ലാപങ്ങളും സമ്മേളനാനന്തരം ഗഗനമാർഗേയുള്ള ഭാരതപര്യടനവും കഴിഞ്ഞപ്പോൾ സംഘാടകരുടെ ഉദ്ദേശ്യം ഏറെക്കുറെ സഫലമായിരിക്കണം!

(തുടരും)



സി. എസ്. ജയചന്ദ്രൻ

# ഉള്ളി: ഒരു ഉപന്യാസം

ഉള്ളിയിലുള്ളത് കള്ളം മാത്രം.
കണ്ടു കഴിഞ്ഞാൽ കണ്ണുകലങ്ങി
കൈയാൽ കണ്ണിൽ ഞെരടിപ്പോയാൽ
കണ്ണീരുണ്ടത് പാഞ്ഞുവരുന്നു.
ഉള്ളിയിലുള്ളത് പഴയൊരുതുള്ളി
കണ്ണീർ മാത്രം എന്നുനിനച്ചാൽ
കള്ളക്കണ്ണീരാകാമതിനെ
കണ്ണീരെന്നു വിളിക്കരുതാരും.
ഉള്ളിയിലുള്ളത് കള്ളം മാത്രം.

2

ഉള്ളിപ്പോളകൾ മാത്രം കണ്ടാൽ
ഉള്ളം നീറി പാടിപ്പോയാൽ,

ഉള്ളിത്തൊലികളുരിച്ചു വിയർത്താ-
വെള്ളത്തുള്ളികൾ ഊറ്റിക്കൊണ്ടാൽ.

കള്ളുകുടിച്ചിട്ടൊപ്പം കൂട്ടാൻ
ഉള്ളിക്കറിയാമെന്നതു നൂനം.

എങ്കിലുമുള്ളിക്കറിയെ, കണ്ണാ
ഉണ്ണാമെന്നു വിചാരിക്കൊല്ലാ.

ഉള്ളിയിലുള്ളത് വെള്ളം മാത്രം
വെള്ളവുമില്ല ഉള്ളവുമില്ല.

3

ഉള്ളികളുണ്ടോ കണ്ണിൽ എന്നൊരു
ചോദ്യം മാത്രം നിന്നു മിഴിക്കെ,

സ്വാതന്ത്ര്യത്തിൻ ശീമകൾ, ആടി-
പ്പാടാൻ വെമ്പും നാടനിനങ്ങൾ,
വെള്ളപ്പാണ്ടു പിടിച്ചവ, ചാക്കി-
ന്നുള്ളിൽ തമ്മിലുരുണ്ടു മദിക്കെ,

ഉള്ളികൾ തിന്നവർ മറ്റുള്ളവരുടെ
പല്ലിട കുത്തിക്കുത്തി മണക്കെ,

ഉള്ളിക്കൊതിയാൽ ലഹരിപിടിച്ചെൻ
ഉണ്ണിക്കണ്ണുകൾ ഓക്കാനിക്കെ,
മഞ്ഞുപുതച്ചും കൊണ്ടെത്തുന്നു
മഞ്ഞക്കാമില ബാധിച്ചുള്ളി.
ഉള്ളി പൊരിച്ചൊരു വടയുണ്ടാക്കി
കണ്ണന്റമ്മ തരുന്നതുപോലെ,
ഉള്ളം കൈയാൽ ഞാനതു വാങ്ങി-
ത്തിന്നാൻ പാത്തുപതുങ്ങിയിരിക്കെ,

" ഉള്ളിൽ രോഗികളായിട്ടുള്ളവർ
തിന്നുക വേണ്ട" നുള്ളികണ്ണൻ.

ഉണ്ണിക്കണ്ണനുമിങ്ങനെയെന്നാൽ
ഉള്ളിയിലില്ല തെല്ലും ദോഷം.
ഉള്ളിയിലുള്ളത് കള്ളം മാത്രം
ചെറ്റും കന്മഷമില്ലാക്കള്ളം.

ഉണ്ടക്കണ്ണിൽ പള്ളിയുറങ്ങും
ഉള്ളിയെ വാഴ്ത്തിത്തുള്ളുക നമ്മൾ.



## എയർ കമ്മഡോർ (റിട്ട:) എസ്. നായർ

# കാശ്മീരിന്റെ മാനം കാത്തവർ

5

**ചം**ബിലെ രുധിരക്കളം, ഇന്ത്യൻപ്രതിരോധത്തിന്റെ അഭിമാനപ്രശ്നമായി. ചംബ് ഇൻഡോ-പാക്ക് അതിർത്തിയിലെ വെറുമൊരു കുഗ്രാമമായിട്ടല്ല, വാർത്താമാധ്യമങ്ങൾ ജനങ്ങളുടെ മുന്നിൽ കാഴ്ചവച്ചത്. നമ്മുടെ സൈനികനിരകളുടെ ആത്മധൈര്യത്തിന്റെ വെളിച്ചപ്പാടായി വിലകല്പിച്ചു.

താവിനദിയുടെ കിഴക്കേക്കരയിൽ ഒന്നു കടന്നുപറ്റുവാൻ പാക്ക് ലഫ്റ്റനന്റ് ജനറൽ ടിക്കാഖാൻ സാഹസികശ്രമങ്ങൾ നടത്തുന്നതായി പശ്ചിമ വാർത്താ മാധ്യമങ്ങൾ കൊട്ടിഗ്ഘോഷിച്ചു. അവരുടെ അൻപതിനായിരത്തോളം യോധാക്കളുടെ ഒത്തൊരുമിച്ചുള്ള ആയുധപ്രയോഗങ്ങൾക്കു ചംബ് സാക്ഷ്യം വഹിച്ചു.

പതറാതെ നമ്മുടെ ഇരുപതിനായിരം സൈനികർ പോരാടി. എങ്കിലും സ്ഥിതിഗതികൾ വഷളായി ഉരുത്തിരിഞ്ഞു.

"വ്യോമസേനയുടെ ഭാരിച്ച സഹായം ഉടനടി വേണം." പശ്ചിമ ആർമി കമാൻഡർ ക്യാൻഡത്ത്, പശ്ചിമ വ്യോമസേനാ കമാൻഡർ എയർ മാർഷൽ എഞ്ചിനീയറോട് ആവശ്യപ്പെട്ടു. ഡിസംബർ അഞ്ചും ആറും തീയതികളിൽ നമ്മുടെ പോർവിമാനങ്ങൾ, ശത്രുസംഹാരത്തിനു കച്ചകെട്ടി ഇറങ്ങി.

ഇരുപത്തിരണ്ടാം ഹണ്ടർ സ്ക്വാഡ്രനിലെ വിമാനങ്ങളെ നയിച്ച്, വിംഗ് കമാൻഡർ സി.വി. പാർക്കർ ചംബിലെത്തി. നിരവധി തറപറ്റിയുള്ള ആക്രമണങ്ങൾ നടത്തി. സ്ക്വാഡ്രൻ ലീഡർ ഭരദ്വാജ്, ഫ്ളൈയിംഗ് ഓഫീസർമാരായ ശങ്കരനാരായണൻ, ജോഷി മുതലായവരുടെ പോരാട്ട പ്രഗല്ഭതയിൽ ശത്രുവിനു മാരകമായ മുറിവുകളേറ്റു.

ആദംപൂർ സ്റ്റേഷനിൽനിന്നും വിംഗ് കമാൻഡർ ഖന്ന 101-ാം സ്ക്വാഡ്രനിലെ സുഖായ് വിമാനങ്ങളെ നയിച്ച് വലിയ നാശനഷ്ടങ്ങൾ ശത്രുവിനു വരുത്തി. ഈ സ്ക്വാഡ്രനിലെ ഫ്ളൈയിംഗ് ഓഫീസർ ഹരികൃഷ്ണൻ, കുമാർ മുതലായവർ നിത്യേന ഒന്നും രണ്ടും പ്രാവശ്യം ശത്രുവിനെ കിടിലംകൊള്ളിക്കുവാൻ പറന്നു. വിംഗ് കമാൻഡർ ബത്ര നയിച്ച 26-ാം സ്ക്വാഡ്രനിലെ, സ്ക്വാഡ്രൻ ലീഡർ ബാനർജി. ഫ്ളൈറ്റ് ലഫ്റ്റനന്റുമാരായ ഇക്ബാൽ ആലി. സഹോട്ട, ഗുമ്മൻ മുതലായവരുടെ റോക്കറ്റു വർഷങ്ങളിൽ പാക്ക്പട നന്നേ വലഞ്ഞു. വിംഗ് കമാൻഡർ മങ്കത്ത് നയിച്ച മുപ്പത്തിരണ്ടാം സ്ക്വാഡ്രനിലെ സുഖായ് വിമാനങ്ങൾ ശത്രുവിനു പേടിസ്വപ്നമായി: "സുഖായ്, സുഖായ്, ഓടുവിൻ, ഒളിക്കുവിൻ" എന്നായിരുന്നു പാക്ക് കാലാൾപടയുടെ കൂട്ടവിളി.

അഞ്ചാം സ്ക്വാഡ്രനിലെ ക്യാൻബറ വിമാനങ്ങൾ, താവിനദിയുടെ പടിഞ്ഞാറൻ കരയിൽ ബോംബുകളെക്കൊണ്ടു ഭൂകമ്പം സൃഷ്ടിച്ചു.

പാക്ക് ആക്രമണത്തിന്റെ മൂർച്ച നന്നായൊന്നടങ്ങി. പക്ഷേ, ചംബ് മേഖല മുഴുവൻ കരസ്ഥമാക്കണമെന്നു ടിക്കാഖാൻ ഉത്തരവു നല്കി. ഡിസംബർ എട്ടിന്, ഭീകരമായ ആക്രമണങ്ങളുടെ നാന്ദി കുറിച്ചു.

താവിനദിയുടെ വടക്കുഭാഗത്ത് "ദർ കടത്തും", ചംബിനു തെക്കുമാറിയുള്ള "റായ്പൂർ കടത്തും" കടന്നുകയറുവാനുള്ള ഉദ്യമങ്ങൾ തുടങ്ങി.

ദർ കടത്തിലെ ശത്രുവിന്റെ ആഞ്ഞടിക്കൽ, അവിടെ കാവൽ നിന്നിരുന്ന നമ്മുടെ ജാട്ട് ബറ്റാലിയനെ വലിയൊരു കുഴപ്പത്തിലാക്കി. പാക്ക് സൈനികരുടെ തള്ളിക്കയറ്റത്തെ തടയുവാൻ അവർക്കു കഴിഞ്ഞില്ല. ശത്രുസൈനികർ ദർ കടത്തിലെ കിഴക്കേക്കരയിൽ പറ്റിപ്പിടിച്ചു കയറി.

പക്ഷേ, ജാട്ട് ബറ്റാലിയനിലെ ഒരു കമ്പനി കമാൻഡർ മേജർ ഗ്രേവാൽ പാക്ക്സൈന്യത്തെ പുറന്തള്ളുവാനുള്ള ഭഗീരഥപ്രയത്നം തുടങ്ങി. ചിതറിപ്പോയ ഭടന്മാരെ മേജറുടെ അനിതരസാധാരണമായ സ്ഥൈര്യം കൊരുത്തുചേർത്ത് ആക്രമണത്തിനു സജ്ജമാക്കി. അവർ പോർവിളികളോടെ മുന്നേറി. പാക്ക് നിരകളിൽ വിള്ളലുണ്ടാക്കി.

ഈ പൊരിഞ്ഞ പോരാട്ടത്തിനിടയിൽ പാക്ക് സൈന്യം താവിനദിയിലേക്കു പുറന്തള്ളപ്പെടാതിരിക്കുവാൻ, അവരുടെ ഇരുപതോളം 57-59 ടാങ്കുകൾ കുതിച്ചെത്തി. ഇവയെ സധീരം നേരിടുവാൻ ജാട്ട് ഭടന്മാർക്ക്, അവരുടെ കമാൻഡിംഗ് ഓഫീസർ ജഗ്ജിത്സിംഗ്, മേജർ ഗ്രവാൽ എന്നിവർ മുന്നണിയിലെത്തി. ഇവരുടെ ആഹ്വാനങ്ങളും ആജ്ഞകളും എങ്ങും മുഖരിതമായി. "ഇവിടെത്തന്നെനിന്നു പോരാടണം. മരണംവരെ പൊരുതണം. അതാ ശത്രു. മെഷീൻഗൺ തുടരെ പ്രയോഗിക്കൂ. മോട്ടോറുകൾ വർഷിക്കിൻ. എറിയൂ, എറിയൂ ഗ്രനേഡുകൾ. ഈ ആജ്ഞാധ്വനികളുടെ വീചികൾ ഭടന്മാർക്കു പുതിയ ഉണർവുകൾ നല്കി.

ദുർഘടതയുടെ തമസ്സിൽ കുരുങ്ങിപ്പോയ പോർക്കളം, ശത്രുവും മിത്രവും കുഴങ്ങിക്കലങ്ങിയ കുരുതിക്കളം.

പാഞ്ഞെത്തിയ പാക്ക് ടാങ്കുകളെ നേരിടുവാൻ, മേജർ മാധവൻ, തന്റെ ടാങ്കുകൾക്ക് ആജ്ഞ നല്കി. ഭാരിച്ച ടാങ്കുകൾ ജാട്ട് ഭടന്മാരുടെ ആത്മവീര്യത്തിന് ഊർജ്ജം പകർന്നു.

ടാങ്കുകളുടെ ഉരുക്കുചങ്ങലകളിൽ ചക്രങ്ങൾ ത്വരിതത്തിൽ കറങ്ങുന്ന കഠോരമായ ശബ്ദകോലാഹലം. അവയുടെ നീക്കങ്ങൾ നിയന്ത്രിക്കുന്ന എഞ്ചിനുകളുടെ ഏറ്റവും ഇറക്കവും സൂചിപ്പിക്കുന്ന അസഹനീയമായ ആരവങ്ങൾ. ടാങ്ക് പീരങ്കികളുടെ അർദ്ധവൃത്താകൃതിയിലുള്ള ദ്രുതചലനങ്ങൾ. വെടിക്കോപ്പുകളുടെ ഇടിയും മിന്നലും.

ഓരോരോ ട്രൂപ്പ് ലീഡർമാരും അനുയോജ്യമായ രീതിയിൽ പാക്ക് ടാങ്കുകളെ തിരഞ്ഞെടുത്തു വകവരുത്തി. സംഘട്ടനം ഭീകരധ്വംസനമായി. ആറേഴു പാക്ക് ടാങ്കുകൾ നിർജ്ജീവമായി. ചിലവയ്ക്കു തീപിടിച്ചു.

അതിഭയാനകവും തീക്ഷ്ണവുമായ ഉരുക്കുകുതിരകളിലിരുന്നുള്ള അങ്കംവെട്ടൽ. ഇരുപതോളം ശത്രുടാങ്കുകളെ ഒരുഡസൻ ഇന്ത്യൻ ടാങ്കുകൾ തകർത്തു മറിക്കുന്ന അവിശ്വസനീയമായ പോരാട്ട ശൈലി. പരിക്കേറ്റും കത്തിയെരിഞ്ഞും പകുതി പാക്ക് ടാങ്കുകൾ നിശ്ചലമായി.

ബാക്കി വന്ന ശത്രുടാങ്കുകളെ തകർത്തു മറിക്കാൻ, മേജറുടെ ആഹ്വാനം പ്രക്ഷേപിണിവഴി തോഴർ സ്വീകരിച്ചു.

"ഇതാ ഞങ്ങൾ മുന്നേറുന്നു." അവരുടെ മറുപടി.

"ട്രൂപ്പ് ലീഡർ ഒൺ. പിന്തിരിയുന്ന രണ്ടു ശത്രുടാങ്കുകളെ, ഉടനടി വകവരുത്തൂ. ഓവർ." മേജറുടെ ഉത്തരവ്.

"റൈട്ടോ സർ. ഓവർ." മറുപടി.

ഭയാനകമായ എട്ടു വെടികൾ രംഗം തകർത്തു. നിമിഷങ്ങൾക്കുള്ളിൽ രണ്ടു പാക്ക് ടാങ്കുകൾകൂടെ തകർന്നു.

"ട്രൂപ്പ് ലീഡർ ത്രീ. ടാങ്കുവിട്ട് ഓടുന്ന ശത്രുവിനെ വിടരുത്. ഓവർ." മാധവന്റെ നിർദ്ദേശം.

"റൈട്ടോ സർ. ഓവർ." മറുപടി.

പോരാട്ടത്തിൽ വിജയം കൈവരിച്ച ബോധം മേജറെ ഉന്മേഷവാനാക്കി.

പൊടുന്നനേ, എങ്ങുനിന്നോ ആറു പാക്ക് സേവർവിമാനങ്ങൾ. അവരുടെ ടാങ്കുകൾക്കു സഹായഹസ്തം നല്കുവാൻ എത്തി. യുദ്ധമേഖലയിലെ ആകാശത്തു കാവലായിരുന്ന നമ്മുടെ നാലു മിഗ്ഗ് വിമാനങ്ങൾ. സ്ക്വാഡ്രൻ ലീഡർ ഭരധ്വാജിന്റെ നേതൃത്വത്തിൽ ശത്രുവിമാനങ്ങളെ നേരിട്ടു. രണ്ടു സേവർ വിമാനങ്ങൾ തകർത്തു. ബാക്കി ഭയന്നു പറന്നുമറഞ്ഞു.

ഞൊടിയിടയിലാണ്. നാലു പാക്ക് മിറാഷ് വിമാനങ്ങൾ നമ്മുടെ ടാങ്കുകളെ ആക്രമിക്കാൻ തുടങ്ങിയത്. അവയോടു പൊരുതുവാൻ നമ്മുടെ നാലു മിഗ്ഗ് വിമാനങ്ങളും എത്തി. പക്ഷേ, സെക്കൻഡുകൾ താമസിച്ചുപോയി.

റോക്കറ്റുകളുടെ മഹാമാരി ചൊരിഞ്ഞ്, പാക്ക് മിറാഷ് വിമാനങ്ങൾ പറന്നു മറഞ്ഞു. ദുർഭാഗ്യമെന്നേ പറയേണ്ടൂ. മൂന്നു റോക്കറ്റുകൾ മാധവന്റെ ടാങ്കിൽ തറച്ചു.

ഭീമാകാരമുള്ള ടാങ്കിന്റെ കവചം പൊളിച്ച്, റോക്കറ്റുകൾ അകത്തുകടന്ന് പൊട്ടിത്തെറിച്ചു. അതിനോടൊപ്പം ഇന്ധനവും ടാങ്കിലെ വെടിക്കോപ്പും ആളിക്കത്തി.

മേജറുടെ ചിതറിപ്പോയ മൃതദേഹം അഗ്നിയിൽ അമർന്നു.

"ലീഡർ, ലീഡർ" സ്ക്വാഡ്രനിലെ രണ്ടാമൻ, ടാങ്കുമായി മാധവന്റെ കത്തിയെരിയുന്ന ടാങ്കിനു സമീപമെത്തി. ആർക്കും ടാങ്കിനെ ഒന്നു സമീപിക്കുവാൻപോലും പറ്റിയില്ല.

അപ്പോഴേക്കും ശേഷിച്ച എല്ലാ പാക്ക് ടാങ്കുകളും രണരംഗംവിട്ടു പിന്മാറിയിരുന്നു.

അങ്ങു ദൂരെദൂരെ ദില്ലിയിൽ, ഏതോ ദുഃസ്വപ്നംകണ്ട്, താരാമാധവൻ ഞെട്ടിയുണർന്നു. കൊടുംതണുപ്പായിരുന്നിട്ടും വിയർത്തൊലിച്ചു.

"മുത്തശ്ശീ", താരയുടെ വിളികേട്ട് അവർ സമീപമെത്തി.

"എന്താ മകളേ, എന്തുപറ്റി?"

"ഞാനൊരു ദുഃസ്വപ്നം കണ്ടു." താര കരയുവാൻ തുടങ്ങി.

"അരുത്, മകളേ, നീ കരയരുത്. നിന്റെ ഉദരത്തിലെ പിഞ്ചോമനയ്ക്കു നന്നല്ല." മുത്തശ്ശി പതുക്കെപ്പറഞ്ഞ് മകളെ സമാധാനിപ്പിച്ചു.

താരയുടെ ഗർഭപാത്രത്തിൽ, പിഞ്ചുകുഞ്ഞ് ചെറുതായൊന്നു പിടഞ്ഞു.

"ദേവീ, മഹാമായേ, രക്ഷിക്കണേ" ആ വൃദ്ധ അകമഴിഞ്ഞു പ്രാർത്ഥിച്ചു.

(തുടരും)





## ജെ. പ്രഭാഷ്

# വാക്കുകളിൽ മാഞ്ഞുപോകുന്ന വാഗ്ദാനങ്ങൾ

## പ്രകടനപത്രികകൾ: ഒരു താരതമ്യപഠനം

**ചാ**ണക്യതന്ത്രങ്ങളുടെ സമൃദ്ധിയിൽ തഴച്ചുവളർന്നു നിൽക്കുന്ന ഇന്ത്യൻ രാഷ്ട്രീയത്തിൽ പ്രകടന പത്രികകൾക്കും അർത്ഥലോപം സംഭവിച്ചിരിക്കുന്നു. ആദർശത്തിന്റെ നിറവോ പ്രായോഗികതയുടെ തെളിച്ചമോ അവയിൽ ദർശിക്കാനാവില്ല. പലപ്പോഴും അവ്യക്തതയും യുക്തിദാരിദ്ര്യവുമാണ് അവയുടെ മുഖമുദ്രകൾ. ഇതോടെ കഥകളിയിലെ ഗോഗ്വാവിളിക്കാരനെപ്പോലെ രാഷ്ട്രീയക്കാരന് സായാഹ്നങ്ങളിൽ തിരഞ്ഞെടുപ്പ് ഗോദയിൽ നിന്ന് ഉച്ചത്തിൽ അധരവ്യായാമം നടത്താൻ സഹായിക്കുന്ന ഒരു അസംസ്കൃതപാദാർത്ഥമായി അവ മാറുന്നു.

കേരളത്തിൽ മുൻകാലങ്ങളിലേതുപോലെ ഇക്കുറിയും മത്സരരംഗത്തുള്ള രണ്ടു മുന്നണികളും ഒട്ടനവധി വാഗ്ദാനങ്ങൾ നെയ്തുകൂട്ടിയിരിക്കുന്നു. എന്നാൽ ഇക്കാര്യത്തിൽ ബി. ജെ. പി അർത്ഥവത്തായ മൗനം ദീക്ഷിക്കുന്നു. ഇത്തവണ പ്രകടനപത്രിക ഇറക്കാൻ പാർട്ടി തുനിഞ്ഞില്ല! തിരഞ്ഞെടുപ്പ് നയപ്രഖ്യാപനമാണ് ഇതിന്റെ സ്ഥാനത്ത് ഇറക്കിയിരിക്കുന്ന രേഖ. ഇക്കുറി തിരഞ്ഞെടുപ്പിനെ ഗൗരവമായി എടുക്കാത്തതാവാം ഇതിനുകാരണം.

പരസ്പരം പഴിപറഞ്ഞുകൊണ്ടാണ് ഇരുമുന്നണികളും അവരുടെ പ്രകടനപത്രികകൾ ആരംഭിക്കുന്നത്. കേന്ദ്ര ഗവൺമെന്റിന്റെ പുത്തൻസാമ്പത്തിക നയങ്ങളിൽ നിന്ന് ഊറിക്കൂടുന്ന വിപത്തുകളും - ദാരിദ്ര്യം. തൊഴിലില്ലായ്മ. വിലക്കയറ്റം, പണപ്പെരുപ്പം തുടങ്ങിയവ - ധൂർത്തും അഴിമതിയും, ബാബറി മസ്ജിദ് പൊളിച്ചതിന്റെ പശ്ചാത്തലവും. സംസ്ഥാനത്തെ ഭരണമുന്നണിയുടെ വർഗ്ഗീയ പ്രീണനനയവും, കോൺഗ്രസ്സിലെ ഗ്രൂപ്പുവഴക്കും, വിഴിഞ്ഞം പൂന്തുറ കലാപങ്ങളും ഇടതുമുന്നണിയുടെ പ്രകടനപത്രികയിലെ പ്രതിപാദ്യവിഷയങ്ങളാണ്. കേന്ദ്ര സംസ്ഥാന ഗവൺമെന്റുകളുടെ നേട്ടവും അഴിമതി ഉൾപ്പെടെയുള്ള മൂല്യച്യുതിക്കെതിരെ നരസിംഹ റാവു നടത്തുന്ന സന്ധിയില്ലാസമരവും പശ്ചിമ ബംഗാളിലെ ജ്യോതി ബസു ഗവൺമെന്റിന്റെ പിടിപ്പുകേടുമൊക്കെയാണ് ഐക്യജനാധിപത്യ മുന്നണിയുടെ തുറപ്പുചീട്ടുകൾ.

രണ്ട് പ്രകടനപത്രികകളിലും വാഗ്ദാനങ്ങളുടെ അതിവൃഷ്ടിയാണ്. കൃഷി, വ്യവസായം, വിദ്യാഭ്യാസം , സംവരണം, ആരോഗ്യം, ഫിഷറീസ്, വൈദ്യുതി, തൊഴിൽ, പൊതുവിതരണം തുടങ്ങിയ മേഖലകളിലാണ് വാഗ്ദാനങ്ങൾ ഏറെയും. ഇക്കുറി അദ്ഭുതകരമായൊരുകാര്യം ജനജീവിതത്തെ ഇളക്കിമറിക്കുന്ന വിലക്കയറ്റം തൊഴിലില്ലായ്മ തുടങ്ങിയ പ്രശ്നങ്ങളെ അർഹിക്കുന്ന ഗൗരവത്തോടെ പത്രികകൾ നോക്കി കാണുന്നില്ല എന്നതാണ്. എൽ. ഡി. എഫിന്റെ പ്രകടനപത്രികയിൽ ഇവ രണ്ടും പ്രതിപാദ്യവിഷയങ്ങളേ അല്ല! (മുഖവുരയിൽ തെല്ലൊന്ന് തൊട്ടു ഉഴിഞ്ഞ് പോയിരിക്കുന്നു എന്നുമാത്രം) വിലക്കയറ്റത്തെക്കുറിച്ച് യു. ഡി. എഫും ഒന്നു ഉരിയാടുന്നില്ലെങ്കിലും തൊഴിലില്ലായ്മ പരിഹരിക്കുന്നതിന്, അതല സ്പർശിയാണെങ്കിൽപ്പോലും, ചില നിർദ്ദേശങ്ങൾ മുന്നോട്ടുവയ്ക്കുന്നു. പരിസ്ഥിതി പ്രശ്നങ്ങളെക്കുറിച്ചും വർദ്ധിച്ചുവരുന്ന കുറ്റകൃത്യങ്ങളെക്കുറിച്ചും പത്രികകൾ മൗനം ദീക്ഷിക്കുന്നതും ശ്രദ്ധേയമാണ്.

### കാർഷികരംഗം

**മ**റ്റു പല സംസ്ഥാനങ്ങളെയും അപേക്ഷിച്ച് കേരളത്തിന്റെ പിന്നോക്കാവസ്ഥയുടെ പ്രധാനഹേതു കാർഷികമേഖലയുടെ തകർച്ചയാണെന്ന വസ്തുത ഇന്ന് പരക്കെ അംഗീകരിക്കപ്പെട്ടിരിക്കുന്നു. ഒരു ഭാഗത്ത് നെല്ല് ഉൾപ്പെടെയുള്ള കാർഷികോൽപ്പന്നങ്ങളുടെ ഉൽപാദനം ഗണ്യമായി കുറഞ്ഞുകൊണ്ടിരിക്കുന്നു. മറുഭാഗത്ത് ഉൽപ്പന്നങ്ങൾക്ക് കർഷകന് മതിയായ വില ലഭിക്കുന്നുമില്ല. ഈ യാഥാർത്ഥ്യം മുന്നിൽ ക്കണ്ടുകൊണ്ടാവണം ഇരു

മുന്നണികളും അവരുടെ കാർഷികനയം രൂപകല്പന ചെയ്തിരിക്കുന്നത്.

സമഗ്രമായ ഭൂവിനിയോഗത്തിലൂടെ കൃഷി അഭിവൃദ്ധിപ്പെടുത്തി കാർഷികോൽപാദനം വർദ്ധിപ്പിക്കണമെന്ന കാര്യത്തിൽ പ്രകടനപത്രികകൾ അഭിപ്രായ സമന്വയം പുലർത്തുന്നു. എന്നാൽ കർഷകർക്ക് എന്തൊക്കെ സൗജന്യങ്ങൾ നൽകണമെന്ന കാര്യത്തിൽ ഭിന്നാഭിപ്രായം പുലർത്തുന്നു.

കൃഷി ആവശ്യങ്ങൾക്ക് വൈദ്യുതി സൗജന്യം, ജലസേചനത്തിനുള്ള കരം റദ്ദാക്കുക, കാർഷിക കടാശ്വാസം, വിളകൾക്ക് ഇൻഷുറൻസ് തുടങ്ങിയവയ്ക്കാണ് യു. ഡി. എഫ് ഊന്നൽ നൽകുന്നത്. കാർഷികോൽപ്പന്നങ്ങൾക്ക് ഉൽപാദനച്ചെലവുമായി ബന്ധപ്പെടുത്തി അർഹമായ വില ലഭ്യമാക്കാനും പ്രകൃതിക്ഷോഭം രോഗകീടങ്ങൾ വിലയിടിവ് എന്നിവയുടെ കെടുതികളിൽ നിന്ന് കർഷകരെ രക്ഷിക്കാൻ സ്ഥിരസംവിധാനം ഏർപ്പെടുത്താനും മുന്നണി തയ്യാറാണ്.

> സമഗ്രമായ ഭൂവിനിയോഗത്തിലൂടെ കൃഷി അഭിവൃദ്ധിപ്പെടുത്തി കാർഷികോൽപാദനം വർദ്ധിപ്പിക്കണമെന്ന കാര്യത്തിൽ പ്രകടനപത്രികകൾ അഭിപ്രായ സമന്വയം പുലർത്തുന്നു. എന്നാൽ കർഷകർക്ക് എന്തൊക്കെ സൗജന്യങ്ങൾ നൽകണമെന്ന കാര്യത്തിൽ ഭിന്നാഭിപ്രായം പുലർത്തുന്നു

കർഷകർക്ക് നൽകേണ്ട സൗജന്യത്തെക്കുറിച്ച് എൽ. ഡി. എഫ് പ്രകടനപത്രിക വാചാലമല്ലെങ്കിലും അവരുടെ മറ്റു ചില ന്യായമായ അവകാശങ്ങളെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്നു. കാർഷിക സബ്സിഡികൾ പുനഃസ്ഥാപിക്കണമെന്ന ഉറച്ചനിലപാടാണ് മുന്നണിയുടേത്. ഗ്രൂപ്പ് ഫാമിംഗ് ഏർപ്പെടുത്തുമെന്നും, നാണ്യവിളകൾക്ക് ന്യായമായ വില ഉറപ്പുവരുത്തുവാൻ കേന്ദ്രത്തിൽ സമ്മർദ്ദം ചെലുത്തുമെന്നും, നിയന്ത്രിത മാർക്കറ്റിംഗ് സംവിധാനം ഏർപ്പെടുത്തുമെന്നും അത് ഉദ്ഘോഷിക്കുന്നു. സമഗ്രമായ കാർഷികവികസനത്തിന് പ്രാദേശികസ്വയംഭരണ സ്ഥാപനങ്ങളെ ശക്തിപ്പെടുത്തുമെന്നും അത് ചൂണ്ടിക്കാണിക്കുന്നു.

## വ്യവസായം

വ്യാവസായികമായി വളരെയേറെ പിന്നോക്കം നിൽക്കുന്ന ഒരു സംസ്ഥാനമാണല്ലോ കേരളം. മൂലധന നിക്ഷേപത്തിന്റെ അഭാവവും കേന്ദ്രത്തിന്റെ അവഗണനയും പരമ്പരാഗത വ്യവസായങ്ങളുടെ തകർച്ചയും ചേർന്ന് സമ്പദ്ഘടനയുടെ അച്ചാണി ഒടിക്കുന്നു. ഇക്കാരണത്താൽ വ്യാവസായികനയത്തിന്റെ തച്ചുശാസ്ത്രം പൊളിച്ചെഴുതാതെ തരമില്ല. പ്രകടനപത്രികകൾ ഈ വസ്തുത അംഗീകരിക്കുന്നുണ്ടെങ്കിലും പ്രശ്നത്തിന്റെ കാതലിൽ കൈവയ്ക്കുവാൻ അമാന്തം കാണിക്കുന്നു.

1991-ലെ പ്രകടനപത്രികകൾ പ്രതിപാദിച്ചിരുന്ന ചില വിശദാംശങ്ങൾ ഇക്കുറി എൽ. ഡി. എഫിന്റെ വ്യവസായനയത്തിൽ നിന്ന് അപ്രത്യക്ഷമായിരിക്കുന്നത് ശ്രദ്ധേയമാണ്. കഴിഞ്ഞ തിരഞ്ഞെടുപ്പുവേളയിൽ പുതിയ വ്യവസായസംരംഭങ്ങൾക്ക് അനുയോജ്യമായ മേഖലകൾ കണ്ടെത്താനും അതിനാവശ്യമായ വിഭവ സമാഹരണത്തിനുള്ള മാർഗ്ഗങ്ങളും നിർദ്ദേശിക്കുവാനും അത് ശ്രമിച്ചിരുന്നു. മാത്രവുമല്ല വ്യവസായ പ്രോൽസാഹനാർത്ഥം വ്യവസായ റിവ്യൂകമ്മിറ്റി നൽകിയ നിർദ്ദേശങ്ങൾ ഗൗരവപൂർവ്വം പരിഗണിക്കുമെന്നു സിംഗിൾ വിൻഡോ സമ്പ്രദായം ഏർപ്പെടുത്തുമെന്നും സൂചിപ്പിച്ചിരുന്നു. എന്നാൽ പുതിയ പ്രകടനപത്രിക ഇക്കാര്യങ്ങളെക്കുറിച്ച് മൗനം ദീക്ഷിക്കുന്നു. ഏറെ കൗതുകകരമായൊരു കാര്യം സിംഗിൾ വിൻഡോ സമ്പ്രദായം നടപ്പിലാക്കുമെന്ന് ഇക്കുറി പറഞ്ഞിരിക്കുന്നത് യു. ഡി. എഫാണ്.

വ്യവസായ മൂലധനനിക്ഷേപത്തിന് സഹായകമായ നിലപാട് സ്വീകരിക്കുമെന്നും, കേന്ദ്രത്തിന്റെ അവഗണനാനയം അവസാനിപ്പിക്കാൻ സമ്മർദ്ദം ചെലുത്തുമെന്നും , സ്വകാര്യ മൂലധന നിക്ഷേപത്തെ സ്വാഗതം ചെയ്യുമെന്നും, ചെറുകിട, ഗ്രാമ - കുടിൽ വ്യവസായങ്ങൾ പ്രോൽസാഹിപ്പിക്കുമെന്നും പരമ്പരാഗത വ്യവസായങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് മുൻഗണന നൽകുമെന്നും പീഡിത വ്യവസായങ്ങൾ പുനരുദ്ധരിക്കാൻ പരിപാടികൾ തയ്യാറാക്കുമെന്നും ഒഴുക്കൻ മട്ടിൽ ഇടതുപ്രകടനപത്രിക പറയുന്നു. എന്നാൽ തൊഴിലാളികളുടെ അവകാശവും ചുമതലയും സമന്വയിപ്പിച്ചുകൊണ്ട് ഒരു പുത്തൻ തൊഴിൽ സംസ്കാരം സൃഷ്ടിക്കുമെന്നതും പുതിയ വ്യവസായങ്ങളുടെ പ്രാരംഭ ദശയിൽ തൊഴിൽ കുഴപ്പം മൂലം ഉണ്ടാകുന്ന പ്രശ്നങ്ങൾ പരിഹരിക്കാൻ സംവിധാനം ഏർപ്പെടുത്തണമെന്നതും ശ്രദ്ധേയമായ രണ്ട് വാഗ്ദാനങ്ങളാണ്.

ചെറുകിട - കുടിൽ - പരമ്പരാഗത വ്യവസായങ്ങൾ പ്രോൽസാഹിപ്പിക്കുമെന്നും, വ്യവസായിക സഹകരണബാങ്ക് രൂപീകരിക്കുമെന്നും, ജില്ലകൾതോറും ടെക്നോ പാർക്കുകൾ സ്ഥാപിക്കുമെന്നും ഇലക്ട്രോണിക്സ് വ്യവസായ വികസനത്തിന് വിപുലമായ പദ്ധതി ആവിഷ്കരിക്കുമെന്നും, ഇൻഡസ്ട്രിയൽ എസ്റ്റേറ്റുകളിലെ ഉല്പന്നങ്ങൾ വിറ്റഴിക്കുന്നതിനായി മാർക്കറ്റിംഗ് ഏജൻസികൾ രൂപീകരിക്കുമെന്നും, ഉപഭോഗസാധനങ്ങൾ നിർമ്മിക്കുന്നതിനും വിറ്റഴിക്കുന്നതിനും പുതിയ വ്യവസായ പദ്ധതികൾ നടപ്പിലാക്കുമെന്നും സ്വകാര്യ പങ്കാളിത്തം, പ്രൊഫഷണൽ മാനേജ്മെന്റ് ആധുനിക വൽക്കരണം എന്നീ മാർഗ്ഗങ്ങളിലൂടെ നഷ്ടത്തിലായ പൊതുമേഖലാ സ്ഥാപനങ്ങൾ പുനഃസംവിധാനം ചെയ്യുമെന്നുമാണ് യു. ഡി. എഫിന്റെ പ്രധാനവാഗ്ദാനങ്ങൾ. സാമ്പത്തിക ഉദാരവൽക്കരണത്തിന്റെ സ്വാധീനം ഏറ്റവുമധികം പ്രതിഫലിക്കുന്നത് വ്യാവസായിക മേഖലയിൽ ആയിട്ടും അനുരേഖമായി അതിനെ ഉടച്ചുവാർക്കുന്നതിനെക്കുറിച്ച് പ്രകടനപത്രിക ഒന്നും ഉരിയാടാത്തത് അദ്ഭുതം ഉളവാക്കുന്നു.

## സംവരണം

ഇന്ത്യൻ രാഷ്ട്രീയത്തെ എന്നും കീറിമുറിച്ചിരുന്ന ഒരു പ്രശ്നമാണ് സംവരണം. ഇന്ദിരാ സാഹ്നിക്കേസിൽ സംവരണത്തിന്റെ പരിധിയിൽ നിന്ന് ക്രീമിലെയറിനെ ഒഴിവാക്കണമെന്ന സുപ്രീംകോടതിയുടെ വിധി സാമൂഹ്യസംഘർഷവും രാഷ്ട്രീയഭിന്നതയും മൂർച്ചരിക്കാൻ ഉതകി. സാമുദായിക സംവരണത്തിന് അനുകൂലമായും പ്രതികൂലമായും വാദിക്കുന്ന സാമൂഹ്യ - രാഷ്ട്രീയ ചേരികൾക്ക് ഇത് പിറവിയും നൽകി. കേരളത്തിൽ യു. ഡി. എഫ് സാമുദായിക സംവരണത്തെ സ്വാഗതം ചെയ്യുമ്പോൾ എൽ. ഡി. എഫിലെ പ്രമുഖ കക്ഷിയായ സി. പി. എം പട്ടികജാതി പട്ടികവർഗ്ഗം ഒഴികെയുള്ളവരുടെ സംവരണത്തിൽ സാമ്പത്തിക മാനദണ്ഡം സ്വീകരിക്കണമെന്ന് ശക്തിയായി വാദിക്കുന്നു. സാമുദായികസമ്മേളനത്തിന് അനുകൂലമായ നിയമം വരെ ഐക്യജനാധിപത്യമുന്നണി പാസാക്കുകയുണ്ടായി. സംവരണത്തിലെ ഈ അഭിപ്രായ വ്യത്യാസം സ്വാഭാവികമായും പ്രകടനപത്രികകളിൽ പ്രതിഫലിക്കേണ്ടതാണ്. യഥാർത്ഥത്തിൽ അതുണ്ടായില്ലെന്നതാണ് കൗതുകകരമായ വസ്തുത. മാത്രവുമല്ല സൂക്ഷ്മവിശകലനത്തിൽ പത്രികകൾ തമ്മിൽ ഇക്കാര്യത്തിൽ കാതലായ ഭിന്നതകൾ ഇല്ലെന്നും വരുന്നു.

നിലവിലുള്ള സംവരണം തുടരുമെന്നും അതോടൊപ്പം മുന്നോക്ക സമുദായങ്ങളിലെ പിന്നോക്കം നിൽക്കുന്നവർക്ക് 10 ശതമാനം സംവരണം നൽകാൻ നടപടി സ്വീകരിക്കുമെന്നുമാണ് യു. ഡി. എഫ് പ്രകടനപത്രിക പറയുന്നത്. ഇടതുമുന്നണിയും ഏതാണ്ട് ഈ നിലപാട് തന്നെയാണ് സ്വീകരിച്ചിരിക്കുന്നത്. സാമുദായിക സംവരണത്തിന്റെ പ്രായോഗികവശങ്ങളെപ്പറ്റി മുന്നണിയിലെ ഘടകകക്ഷികൾക്ക് വ്യത്യസ്ത സമീപനമാണെന്നുള്ളതെന്ന് സമ്മതിക്കുന്ന പ്രകടനപത്രിക തുടർന്ന് ഇങ്ങനെ രേഖപ്പെടുത്തു. ' ഈ വ്യത്യസ്തകൾ ഉള്ളപ്പോൾത്തന്നെ ഓരോ സമുദായത്തിനും അർഹതപ്പെട്ട ശതമാനം പൂർണ്ണമായി കിട്ടാൻ ഉറപ്പുവരുത്തുക, മുന്നോക്ക സമുദായങ്ങളിലെ പാവപ്പെട്ടവർക്ക് 10 ശതമാനം സംവരണം ഏർപ്പെടുത്തുക.' ഇങ്ങനെ നോക്കുമ്പോൾ സംവരണത്തിന്റെ മാനദണ്ഡം രണ്ടു കൂട്ടർക്കും സാമുദായികവും - സാമ്പത്തികവുമാണെന്ന് വരുന്നു. സംവരണകാര്യത്തിൽ പ്രായോഗിക രാഷ്ട്രീയത്തിനാണ് ഇരുമുന്നണികളും ഊന്നൽ നൽകുന്നതെന്ന് സാരം. പ്ര



ത്യേകിച്ച് തിരഞ്ഞെടുപ്പുവേളയിൽ.

സംവരണം ലഭിക്കാത്ത ദളിത് ക്രൈസ്തവരെയും ധീവരരേയും കുടുംബികളേയും പട്ടികജാതിയിൽപ്പെടുത്തുന്ന കാര്യത്തിലും പ്രകടനപത്രികകൾ യോജിപ്പ് പ്രകടിപ്പിക്കുന്നു. സ്ത്രീകൾക്ക് ഉദ്യോഗസംവരണം നടപ്പിലാക്കാൻ ശ്രമിക്കുമെന്ന ഇടതുമുന്നണിയുടെ വാഗ്ദാനവും ഇത്തരുണത്തിൽ ശ്രദ്ധേയമാണ്.

## വിദ്യാഭ്യാസം

ഇതര രാഷ്ട്രീയ ചേരികൾക്കും മൗലികമായ അഭിപ്രായ വ്യത്യാസം ഉള്ളൊരു മേഖലയാണ് വിദ്യാഭ്യാസം. സ്വകാര്യവ്യക്തികൾക്കും ജാതിമതമേധാവികൾക്കും എയ്ഡഡ് അൺ എയ്ഡഡ് സ്കൂളുകളും കോളേജുകളും കോഴ്സും വൻഫീസും ഈടാക്കുന്ന സ്വാശ്രയ പ്രൊഫഷണൽ വിദ്യാലയങ്ങളും യഥേഷ്ടം അനുവദിക്കുക എന്നതായിരുന്നു യു. ഡി. എഫ് ഗവൺമെന്റിന്റെ വിദ്യാഭ്യാസനയത്തിന്റെ മുഖമുദ്രയെങ്കിൽ അതിനെ നഖശിഖാന്തം എതിർക്കുകയായിരുന്നല്ലോ പ്രതിപക്ഷത്തിന്റെ കർമ്മമുറയിലെ പ്രധാനഇനം. കഴിഞ്ഞ പഞ്ചവൽസരകാലമായി കേരളത്തിലെ വിദ്യാഭ്യാസത്തിന്റെ ഗതിവിഗതികൾ നിർണ്ണയിച്ച രണ്ടു ഘടകങ്ങളാണിവ. സമീപനങ്ങളിലെ ഈ വൈരുദ്ധ്യം ഇരുമുന്നണികളുടെ പ്രകടനപത്രികകളിലും മുഴച്ചുകാണാം.

> നിലവിലുള്ള സംവരണം തുടരുമെന്നും അതോടൊപ്പം മുന്നോക്ക സമുദായങ്ങളിലെ പിന്നോക്കം നിൽക്കുന്നവർക്ക് 10 ശതമാനം സംവരണം നൽകാൻ നടപടി സ്വീകരിക്കുമെന്നുമാണ് യു. ഡി. എഫ് പ്രകടനപത്രിക പറയുന്നത്. ഇടതുമുന്നണിയും ഏതാണ്ട് ഈ നിലപാട് തന്നെയാണ് സ്വീകരിച്ചിരിക്കുന്നത്.

യു. ഡി. എഫിന്റെ വിദ്യാഭ്യാസനയം തുടങ്ങുന്നതുതന്നെ കരുണാകരൻ - ആന്റണി സർക്കാരുകളുടെ കാലത്ത് ആരംഭിച്ച സ്വാശ്രയ കോഴ്സുകളെയും കോളേജുകളേയും കഥ പറഞ്ഞു കൊണ്ടാണ്. ഇതിന്റെ ഫലമായി വിദ്യാഭ്യാസം അർത്ഥപൂർണ്ണമാക്കാനും ഭൗതികവും ആത്മീയവുമായ ഉന്നമനത്തിനുതകുന്ന പരിശീലന കേന്ദ്രങ്ങളായി കലാലയങ്ങളെ മാറ്റാനും കഴിഞ്ഞെന്ന് പത്രിക അവകാശപ്പെടുന്നു. വിദ്യാഭ്യാസ നിലവാരം മെച്ചപ്പെടുത്തുമെന്നും, തൊഴിൽ സാധ്യതയുള്ള ആധുനിക സാങ്കേതിക വിദ്യാഭ്യാസ വികസനത്തിനു പ്രാമുഖ്യം നൽകുമെന്നും, താലൂക്കുതോറും ഐ.ടി.ഐകൾ സ്ഥാപിക്കുമെന്നും, സ്വകാര്യമേഖലയിൽ വീണ്ടും പ്രൊഫഷണൽ കോളേജുകളും, സ്വാശ്രയ കോളേജുകളും ആരംഭിക്കുമെന്നുമാണ് അതു മുന്നോട്ടു വയ്ക്കുന്ന പുതിയ വാഗ്ദാനങ്ങൾ.

യു. ഡി. എഫിനെ അപേക്ഷിച്ച് കാര്യമാത്രപ്രസക്തവും സുചിന്തിതവുമായ വിദ്യാഭ്യാസനയമാണ് എൽ. ഡി. എഫ് മുന്നോട്ടുവയ്ക്കുന്നത്. വിദ്യാഭ്യാസത്തിന്റെ വാണിജ്യവൽക്കരണത്തിനെതിരായ നിലപാടിൽ ഉറച്ചുനിന്നുകൊണ്ട് സംസ്ഥാനത്തിന്റെ സമഗ്രപുരോഗതിക്ക് ഉതകുന്ന വിശദമായൊരു വിദ്യാഭ്യാസപരിപാടിക്ക് രൂപം നൽകുമെന്ന് മുന്നണി പറയുന്നു. താഴെപ്പറയുന്നതാണ് പത്രികയിലെ പ്രധാന വാഗ്ദാനങ്ങൾ. വിശദമായ സർവ്വെയുടെ അടിസ്ഥാനത്തിൽ മാത്രം പുതിയ വിദ്യാലയങ്ങൾ, പൊതുമേഖലയ്ക്ക് മുൻഗണനയും സ്വകാര്യമേഖലയ്ക്ക് പങ്കാളിത്തവും, നിർബന്ധിതമാതൃഭാഷാ പാഠനം, പുതിയതായനുവദിക്കുന്ന ഉന്നത സാങ്കേതിക വിദ്യാലയങ്ങളിൽ യോഗ്യതയുടെ അടിസ്ഥാനത്തിൽ പ്രവേശനം, നിലവിലുള്ള അൺ എയ്ഡഡ് സ്വാശ്രയ വിദ്യാലയങ്ങളിൽ സർക്കാർ നിയന്ത്രണം .

## മദ്യനയം

കേരളത്തിന്റെ വർത്തമാനകാല രാഷ്ട്രീയത്തിൽ ഏറ്റവും അധികം ചർച്ച ചെയ്യപ്പെടുന്ന ഒന്നാണ് മദ്യനിരോധനം. അതുകൊണ്ടുതന്നെ ഇക്കാര്യത്തിൽ ഇരുമുന്നണികളും എവിടെ നിൽക്കുന്നു എന്ന ചോദ്യത്തിന് പ്രസക്തിയേറുന്നു.

1991-ൽ തന്നെ യു. ഡി. എഫിന്റെ ഒരു സുപ്രധാനവാഗ്ദാനമായിരുന്നു മദ്യവർജ്ജനം. ഇത് ഘട്ടംഘട്ടമായി നടപ്പിലാക്കുമെന്നായിരുന്നു അന്നു പറഞ്ഞിരുന്നത്. പുതിയ പ്രകടനപത്രികയും ഇത് ആവർത്തിക്കുന്നു. മദ്യനിരോധനത്തിന്റെ ആദ്യപടിയായ ചാരായ നിരോധനം മൂലം ഉളവാകുന്നപ്രശ്നങ്ങളും സാമ്പത്തിക ബാദ്ധ്യതയും വരാൻ പോകുന്ന ഗവൺമെന്റിന്റെ തലയിൽ ഉരുട്ടിക്കയറ്റിവച്ച യു. ഡി. എഫ് ഗവൺമെന്റ് ഇപ്പോൾ അതിന്റെ പ്രകടനപത്രികയിൽ പറയുന്നത് കള്ളും ബിയറും ഒഴികെയുള്ള മദ്യങ്ങളെല്ലാം അടുത്ത ഘട്ടത്തിൽ നിരോധിക്കുമെന്നാണ്. ഇതുമൂലം തൊഴിൽ നഷ്ടപ്പെടുന്നവരെ പുനരധിവസിപ്പിക്കാൻ നടപടിയെടുക്കുമത്രെ.

മദ്യം നിരോധിക്കണമെന്നു തന്നെയാണ് ഇടതുമുന്നണിയുടേയും നിലപാട്. എന്നാൽ ഇത് ധൃതി പിടിച്ചാവരുത്. മദ്യവർജ്ജനം വിജയിപ്പിക്കാൻ ഉതകുന്ന നടപടികളിലൂടെ മദ്യനിരോധനത്തിന് പശ്ചാത്തലം ഒരുക്കേണ്ടിയിരിക്കുന്നു. തന്നെയുമല്ല ഇതര സംസ്ഥാനങ്ങളിൽ നിരോധനം പരാജയപ്പെട്ടതിന്റെ പ്രായോഗികാനുഭവങ്ങൾ പരിഗണിച്ചുമാവണം ഇതിന് ഇറങ്ങിപ്പുറപ്പെടാൻ. മുന്നണിയുടെ പ്രകടനപത്രിക ചൂണ്ടിക്കാണിക്കുന്നു.

## ആരോഗ്യം

പ്രകടനപത്രികകൾ പരിശോധിച്ചാൽ ഒരു കാര്യം വ്യക്തമാവും. ആരോഗ്യരംഗത്ത് നാം നേരിടുന്ന പ്രതിസന്ധിയെക്കുറിച്ച് സമഗ്രമായൊരു കാഴ്ചപ്പാട് ഇരുമുന്നണികൾക്കും ഇല്ല തന്നെ. ഈ മേഖലയിലെ കാതലായ പ്രശ്നങ്ങൾ ഏതൊക്കെയാണെന്നോ അവയ്ക്ക് ഏതു മാർഗ്ഗത്തിലൂടെ പരിഹാരം കാണാനാവുമെന്നോ കാര്യമായ യാതൊരു സൂചനകളും അവ നൽകുന്നില്ല.

വൈദ്യശുശ്രൂഷാരംഗം കൂടുതൽ ജനകീയവൽക്കരിക്കുവാൻ ശ്രമിക്കുമെന്ന് എൽ. ഡി. എഫ് പറയുമ്പോൾ സമ്പന്നവർഗ്ഗത്തിന് ഉതകുന്ന സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രികൾ (സ്വകാര്യമേഖലയിൽ) സ്ഥാപിക്കുവാനും പാരാമെഡിക്കൽ കോഴ്സുകളും സ്വകാര്യമേഖലയിൽ നഴ്സിംഗ് സ്കൂളുകളും തുടങ്ങുവാനുമാണ് യു. ഡി. എഫ് ഉന്നം ഇടുന്നത്. സാധാരണക്കാർക്ക് സൗജന്യവൈദ്യസഹായം നൽകുന്നതിനെക്കുറിച്ചും സർക്കാർ ആശുപത്രികളുടെ പ്രവർത്തനം കാര്യക്ഷമമാക്കുന്നതിനെക്കുറിച്ചും ഒന്നുംതന്നെ പ്രകടനപത്രികയിൽ പ്രതിപാദിക്കുന്നില്ലെന്നത് ഇവിടെ അടിവരയിട്ട് പറയേണ്ടി ഇരിക്കുന്നു.

സാധാരണക്കാർക്ക് പ്രത്യേക പരിഗണന ലഭിക്കുമാറ് സർക്കാർ ആശുപത്രികളുടെ പ്രവർത്തനം പുനരാവിഷ്കരിക്കുമെന്നും അവയുടെ നവീകരണത്തിനും വികസനത്തിനും സമഗ്രമായ പദ്ധതി നടപ്പിലാക്കുമെന്നും, പാവപ്പെട്ടവർക്ക് സൗജന്യചികിത്സ ലഭ്യമാക്കുമെന്നുമാണ് ഇടതുമുന്നണിയുടെ പ്രകടനപത്രികയിലെ വാഗ്ദാനങ്ങൾ.

## മത്സ്യബന്ധനം

ഇന്ത്യൻ സമുദ്രാതിർത്തിക്കുള്ളിൽ കടന്ന് ആഴക്കടൽ മത്സ്യബന്ധനം വഴി നമ്മുടെ മത്സ്യസമ്പത്ത് വിദേശക്കുത്തകകൾ ചൂഷണം ചെയ്യുന്നത് നിരോധിക്കാനും, മുരാരി കമ്മീഷൻ റിപ്പോർട്ട് പൂർണ്ണമായും നടപ്പിലാക്കാനും കേന്ദ്രത്തിൽ സമ്മർദ്ദം ചെലുത്തുമെന്നതാണ് ഈ മേഖലയിൽ ഇടതുമുന്നണി മുന്നോട്ടുവയ്ക്കുന്ന സുപ്രധാനവാഗ്ദാനം. പരമ്പരാഗത മത്സ്യത്തൊഴിലാളികളുടെ തൊഴിൽ സംരക്ഷിക്കുന്നതിന് ആവശ്യമായ നടപടികൾ കൈക്കൊള്ളുമെന്നും പ്രജനനകാലത്ത് മത്സ്യസമ്പത്തിന് ഹാനി സംഭവിക്കാതിരിക്കാൻ ഫലപ്രദമായ നടപടികൾ സ്വീകരിക്കുമെന്നും പത്രിക തുടർന്നു പറയുന്നു.

വിദേശക്കപ്പലുകളുടെ ട്രോളിംഗ് നിരോധിക്കുന്നതിനെക്കുറിച്ചും മുരാരി കമ്മിറ്റി റിപ്പോർട്ട് നടപ്പിലാക്കുന്നതിനെക്കുറിച്ചും യു. ഡി. എഫ് പ്രകടനപത്രിക അർത്ഥഗർഭമായ മൗനം ദീക്ഷിക്കുന്നു. മത്സ്യഫെഡിന്റെ പ്രവർത്തനം ഊർജ്ജിതപ്പെടുത്തുന്നതിനും പ്രവൃത്ത്യന്മുഖ ഫിഷറീസ് മാനേജ്മെന്റ് സംവിധാനം ആവിഷ്കരിക്കുന്നതിനും മൺസൂൺ

കാലത്ത് തീരക്കടൽ ട്രോളിംഗ് നിരോധിക്കുന്നതിനുമാണ് അത് കൂടുതൽ ഊന്നൽ നൽകുന്നത്.

## വൈദ്യുതിരംഗം

**സം**സ്ഥാനം ഇന്ന് നേരിടുന്ന ഊർജ്ജപ്രതിസന്ധി പരിഹരിക്കുന്ന കാര്യത്തിൽ ഇരുമുന്നണികൾക്കും ആശയദാരിദ്ര്യം കലശലായി ഉള്ളതുപോലെ തോന്നുന്നു. രണ്ടു കൂട്ടരും ഒരേ കാര്യങ്ങൾ ആവർത്തിക്കുന്നു. പണിനടക്കുന്ന പദ്ധതികൾ സമയബന്ധിതമായി പൂർത്തിയാക്കാനും പരിസ്ഥിതിക്ക് കോട്ടം തട്ടാതെ ജലവൈദ്യുത പദ്ധതികൾ ആരംഭിക്കാനും, പ്രസരണ - വിതരണ ചോർച്ച തടയുവാനും, കായംകുളം പൂയംകുട്ടി പദ്ധതികൾക്ക് കേന്ദ്രാനുമതി നേടി യാഥാർത്ഥ്യമാക്കാനും ഇരുമുന്നണികളും പ്രതിജ്ഞാബദ്ധരാണ്. വൈദ്യുതി ഉല്പാദനരംഗത്ത് സ്വകാര്യപങ്കാളിത്തം അനുവദിക്കുന്ന കാര്യത്തിലും ഏറെക്കുറെ യോജിപ്പാണുള്ളത്.

## തൊഴിൽരംഗം

**തൊ**ഴിലാളി ക്ഷേമനിധികളുടെ ആനുകൂല്യം പുത്തൻ മേഖലകളിലേക്ക് വ്യാപിപ്പിക്കുന്നതിലാണ് രണ്ട് പ്രകടനപത്രികകളും കണ്ണും നട്ടിരിക്കുന്നത്. കൂടാതെ ട്രേഡ് യൂണിയൻ അംഗീകാരത്തിന് നിയമനിർമ്മാണം നടത്താനും, തൊഴിൽത്തർക്കങ്ങൾ സംബന്ധിച്ച അനുരഞ്ജനചർച്ചകളിൽ പൊതുമേഖലാ സ്ഥാപനങ്ങളുടെ അധികാരങ്ങളും സ്വകാര്യ തൊഴിലുടമകളുടെ പ്രതിനിധികളും പങ്കെടുക്കണമെന്നത് നിർബന്ധമാക്കുന്നതിന് നടപടി സ്വീകരിക്കാനും ഇടതുമുന്നണിയും പണിമുടക്കും ലോക്കൗട്ടുകളും ഇല്ലാതെത്തന്നെ തൊഴിലാളികളുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനും, വ്യവസായ് സംരംഭകരും രാഷ്ട്രീയ കക്ഷികളും തൊഴിലാളി സംഘടനകളും തമ്മിലുള്ള ചർച്ചകളുടെ അടിസ്ഥാനത്തിൽ ഒരു പൊതുപെരുമാറ്റച്ചട്ടം ഉണ്ടാക്കുവാനും ഐക്യമുന്നണിയും പരിപാടി ഇട്ടിരിക്കുന്നു.

പ്രകടനപത്രികകൾ നയങ്ങളുടെ പരസ്യപ്പലകയാണല്ലോ. സ്വാഭാവികമായും അധികാരത്തിൽ വരുന്ന ഗവൺമെന്റിന് അതു നടപ്പിലാക്കാനുള്ള കർമ്മ ബാദ്ധ്യത ഉണ്ട്. എന്നാൽ നമ്മുടെ രാജ്യത്ത് ഒരു രാഷ്ട്രീയകക്ഷികളും അവയെ ഗൗരവമായി എടുക്കാനോ നടപ്പിലാക്കാനോ മിനക്കെടാറില്ലെന്നതാണ് വാസ്തവം. മാത്രവുമല്ല പഴയ പ്രകടനപത്രികകളിൽ നിന്ന് പല വാഗ്ദാനങ്ങളും കൊത്തിപ്പറക്കി വയ്ക്കാറുമുണ്ട്. ഇക്കുറി എൽ.ഡി.എഫും യു. ഡി. എഫും ഇറക്കിയ പ്രകടനപത്രികകളിൽ ഇമ്മട്ടിലുള്ള പല തനിയാവർത്തനങ്ങളുമുണ്ട്.

## വനിതാ ക്ഷേമം

**സ്ത്രീ**കളുടെ ക്ഷേമൈ ഐശ്വര്യകാര്യത്തിൽ ഇരുമുന്നണികളും വേണ്ടത്ര ശ്രദ്ധ ചെലുത്തുന്നു. സമഗ്രമായ വനിതാനയത്തിന് രൂപം നൽകുമെന്നും സിവിൽ സർവീസിലും നിയമസഭയിലും സ്ത്രീകൾക്ക് സംവരണം ഏർപ്പെടുത്തുമെന്നുമാണ് എൽ. ഡി. എഫ് പ്രധാനമായും പറയുന്നത്. കൂടുതൽ വനിതാ വ്യവസായ യൂണിറ്റുകൾ സ്ഥാപിക്കുക, സ്ത്രീധന നിരോധനനിയമം ഫലപ്രദമായി നടപ്പിലാക്കുക, കുടുംബകോടതികൾ സ്ഥാപിക്കുക, വനിതാ കമ്മീഷന്റെ പ്രവർത്തനം ഊർജ്ജിതപ്പെടുത്തുക തുടങ്ങിയവയാണ് യു. ഡി. എഫിന്റെ വക വാഗ്ദാനങ്ങൾ.

ഇരുമുന്നണികളും പൊതുവിതരണരംഗത്ത് ഏറെക്കുറെ സമാനമായ കാര്യങ്ങളാണ് ചെയ്യാനുദ്ദേശിക്കുന്നത്. പാവപ്പെട്ട കുടുംബങ്ങൾക്ക് സൗജന്യറേഷൻ. റേഷൻകടകൾ വഴി നിത്യോപയോഗ സാധനങ്ങളുടെ വിതരണം. വിലക്കയറ്റം തടയാൻ പൊതുവിതരണ ശൃംഖല ശക്തിപ്പെടുത്തുക തുടങ്ങിയവയാണ് ഇരുകൂട്ടരും മുന്നോട്ടുവയ്ക്കുന്ന വാഗ്ദാനങ്ങൾ.

## സർക്കാർ ജീവനക്കാർ

**ജീ**വനക്കാർക്ക് കേന്ദ്രനിരക്കിൽ ശമ്പളം നൽകണമെന്ന കാര്യത്തിൽ രണ്ടുപക്ഷമില്ല. എന്നാൽ അവർ ദീർഘകാലമായി അനുഭവിച്ചുവരുന്ന അവകാശങ്ങൾ, സംരക്ഷിച്ചുകൊണ്ട് വേണമോ ഇതു നടപ്പിലാക്കേണ്ടത് എന്നതാണ് പൊന്തിവരുന്ന പ്രധാനപ്രശ്നം. അങ്ങനെ ആവാമെന്നാണ് ഇടതുമുന്നണി പറയുന്നത്. യു. ഡി. എഫ് ഇക്കാര്യത്തിൽ മൗനം ദീക്ഷിക്കുന്നു. ഘടനം മാറ്റത്തിന് വ്യക്തമായ മാനദണ്ഡം കൊണ്ടുവരാനും ഇടതുമുന്നണി ഉദ്ദേശിക്കുന്നു.

സിവിൽ സർവിസ് ശാസ്ത്രീയമായി പുനഃസംഘടിപ്പിക്കാനും, വനിതാജീവനക്കാരുടെ പാർപ്പിടപ്രശ്നത്തിന് പരിഹാരം ഉണ്ടാക്കുന്നതിനായി ജില്ലാ - താലൂക്ക് കേന്ദ്രങ്ങളിൽ കൂടുതൽ വനിതാ ഹോസ്റ്റലുകൾ ആരംഭിക്കുവാനും യു. ഡി. എഫ് പ്രതിജ്ഞാബദ്ധമാണ്.

മുകളിൽ പറഞ്ഞവകൂടാതെ മറ്റു പല വാഗ്ദാനങ്ങളും പ്രകടന പത്രികകളിൽ അടങ്ങിയിരിക്കുന്നു. പട്ടികജാതി പട്ടികവർഗ്ഗക്കാർക്ക് ക്ഷേമ പദ്ധതികൾ, വിദേശമലയാളികളും വിമുക്തഭടന്മാരും നേരിടുന്ന പ്രശ്നങ്ങൾക്ക് പരിഹാരം തുടങ്ങിയ പല കാര്യങ്ങളും അവയിൽ ഉൾപ്പെടുന്നു. പെൻഷൻകാർക്ക് ചികിത്സാ സഹായപദ്ധതികളും ക്ഷേമപദ്ധതിയും നടപ്പിലാക്കുമെന്ന് എൽ. ഡി. എഫും, ഭാഷാ ന്യൂനപക്ഷങ്ങൾക്കുവേണ്ടി കൂടുതൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുമെന്നും വ്യാപാരി വ്യവസായി സമൂഹം നേരിടുന്ന പ്രശ്നങ്ങൾ പഠിച്ചു പരിഹാരം ഉണ്ടാക്കുമെന്നും യു. ഡി. എഫും പറയുന്നു.

മുൻപ് സൂചിപ്പിച്ചതുപോലെ പ്രകടനപത്രികകൾ നയങ്ങളുടെ പരസ്യപ്പലകയാണല്ലോ. സ്വാഭാവികമായും അധികാരത്തിൽ വരുന്ന ഗവൺമെന്റിന് അതു നടപ്പിലാക്കാനുള്ള കർമ്മ ബാദ്ധ്യത ഉണ്ട്. എന്നാൽ നമ്മുടെ രാജ്യത്ത് ഒരു രാഷ്ട്രീയ കക്ഷികളും അവയെ ഗൗരവമായി എടുക്കാനോ നടപ്പിലാക്കാനോ മിനക്കെടാറില്ലെന്നതാണ് വാസ്തവം. മാത്രവുമല്ല പഴയ പ്രകടനപത്രികകളിൽ നിന്ന് പല വാഗ്ദാനങ്ങളും കൊത്തിപ്പറക്കി വയ്ക്കാറുമുണ്ട്. ഇക്കുറി എൽ. ഡി. എഫും യു. ഡി. എഫും ഇറക്കിയ പ്രകടനപത്രികകളിൽ ഇമ്മട്ടിലുള്ള പല തനിയാവർത്തനങ്ങളുമുണ്ട്. പ്രതിപക്ഷത്തായതിനാൽ എൽ. ഡി. എഫിനെ ഇക്കാര്യത്തിൽ പഴിചാരാനാവില്ല. എന്നാൽ യു. ഡി. എഫിനെ പ്രതിസ്ഥാനത്ത് നിർത്തി കുറ്റവിചാരണ ചെയ്യേണ്ടിയിരിക്കുന്നു. കാരണം അധികാരത്തിൽ ഇരുന്നിട്ടും വാഗ്ദാനങ്ങൾ ആവർത്തിക്കുക എന്നുവച്ചാൽ കഴിഞ്ഞ അഞ്ചുവർഷത്തെ ഭരണം വൃഥാവിലായെന്നാണ് അർത്ഥം. കൃഷി, ആരോഗ്യം, വൈദ്യുതി, തൊഴിൽ. ശുദ്ധജലവിതരണം തുടങ്ങിയ മേഖലകളിൽ ഇതുവളരെ പ്രകടമായി കാണാം.

ഭൂമി കൃഷിക്ക് ഉപയുക്തമാക്കുന്നതിന് ഭൂവിനിയോഗപദ്ധതി, കർഷക കടാശ്വാസത്തിന് പുതിയ നിയമനിർമ്മാണം, കാർഷികവിള ഇൻഷുറൻസിന്റെ വ്യാപനം, മദ്യനിരോധനം, എല്ലാ ഗ്രാമങ്ങളിലും കുടിവെള്ളം എത്തിക്കാനുള്ള പദ്ധതി, വൈദ്യുതിമേഖലയിൽ പൂയംകുട്ടി പദ്ധതിക്ക് കേന്ദ്രാനുമതി നേടിയെടുക്കൽ, കായംകുളം പദ്ധതിയുടെ സമയബന്ധിതമായ പൂർത്തീകരണം, നെയ്ത്തുകാർ, തെങ്ങു കയറ്റക്കാർ, മരപ്പണിക്കാർ, സ്വർണ്ണപ്പണിക്കാർ, ഇരുമ്പു പണിക്കാർ, ബാർബർമാർ, അലക്കുകാർ തുടങ്ങിയവർക്ക് ക്ഷേമപദ്ധതി തുടങ്ങിയ വാഗ്ദാനങ്ങൾ യു. ഡി. എഫിന്റെ 91-ലെ പ്രകടനപത്രികയിൽ കാണാവുന്നതാണ്.. ജനാധിപത്യസമ്പ്രദായത്തിൽ വിശ്വസിക്കുന്ന ഒരു കക്ഷിക്കും ഭൂഷണമല്ലാത്ത ഒന്നാണിത്.

രാഷ്ട്രീയ കക്ഷികളിലും അവരുടെ പ്രകടനപത്രികകളിലും ജനങ്ങൾക്കുള്ള വിശ്വാസം ചോർത്തിക്കളയുന്ന ഒരു പ്രവണതയാണിത്. ഫാൻസി ഡ്രസ്സ് പരേടിലെന്നതുപോലെ അഥവാ സ്വയംവരത്തിന് രാജാക്കന്മാർ എത്തുന്നതുപോലെ രാഷ്ട്രീയപ്പാർട്ടികൾ തിരഞ്ഞെടുപ്പുവേളകളിൽ മിനുക്കുപണിനടത്തി പ്രകടനപത്രികകളുമായി എത്തുന്നു. മത്സരം കഴിയുമ്പോൾ വേഷം അഴിച്ചു മാറ്റുന്നതുപോലെ തിരഞ്ഞെടുപ്പു കഴിയുന്നതോടെ പ്രകടനപത്രികകൾ ചണ്ടിയായി ഉപേക്ഷിക്കുന്നു. ക്ളേശങ്ങളുടെ ബലിക്കല്ലുകളിലേക്ക് ജനങ്ങളുടെ ജീവിതം വീണ്ടും ഉരുണ്ടുപോകുന്നു. ഇതാണ് നാം അടിക്കടി കണ്ടുവരുന്നത്. ഇതിന് അറുതിവരുത്താനുള്ള ചെറുശ്രമങ്ങളാണ് വമ്പൻ വാഗ്ദാനങ്ങളേക്കാൾ ഇന്നാവശ്യം. മത്സരരംഗത്തുള്ള രണ്ട് പ്രബലമുന്നണികളും ശ്രദ്ധപതിപ്പിക്കേണ്ടത് ഇക്കാര്യത്തിലാണ്.





എം. പി. നാരായണപിള്ള

# ആനയ്ക്കൂതിന്റെ ബലമറിയില്ല

**ഏ**പ്രിൽ 11-ാം തീയതിയിലെ കലാകൗമുദി പത്രത്തിലെ "തപാൽ സമരം രൂക്ഷമാകുന്നു"- എന്ന വാർത്ത വായിച്ച് ചൂടായിട്ടെഴുതുന്ന കായതമാണ്.

ഒരു മാതിരിപ്പെട്ട സമരവാർത്തകളൊന്നും ഇക്കാലത്ത് ആരേയും ചൂടാക്കാറില്ല. പ്രതിമാസം എഴുപത്തയ്യായിരം കിട്ടുന്നത് ഒന്നരലക്ഷമാക്കാനായി സർക്കാരിന്റെ വിമാനക്കമ്പനിയിലെ " തൊഴിലാളിവർഗ്ഗം" മിന്നൽ പണിമുടക്കം നടത്തുമ്പോൾ പ്രധാനമന്ത്രിയെ അഭിനന്ദിച്ചുകൊണ്ട് ഒരു സന്ദേശം വിടും - " അനുഭവിച്ചോ. വേലിക്കിടയിൽ കിടന്ന് പുളയുന്നതിനെ എടുത്ത് വേണ്ടാത്തിടത്ത് തിരുകുമ്പോൾ ഓർക്കണമായിരുന്നു."

വിമാനക്കമ്പനി പോലത്തെ അനാവശ്യ സർവീസല്ല തപാൽ വകുപ്പ്. കേന്ദ്ര ഗവൺമെന്റ് തന്നെ നടത്തേണ്ടതാണ്. കാരണം ജനസംഖ്യയിൽ തൊണ്ണൂറ്റഞ്ചുശതമാനത്തിനും ഉപകാരമുള്ള പണിയാണ് തപാൽ ജീവനക്കാർ ചെയ്യുന്നത്. തൊണ്ണൂറ്റഞ്ചു ശതമാനം ഉപഭോക്താക്കളും മറ്റുള്ളവരുടെ ചെലവിൽ ( അതായത് കമ്പനി അക്കൗണ്ട്, സർക്കാർ അക്കൗണ്ട്. ഹവാലാ അക്കൗണ്ട്, എൽ. ടി. എ അക്കൗണ്ട്, ഇത്യാദി) യാത്ര ചെയ്യുന്നതാണ് വിമാന സർവീസ്. വിമാനത്തിൽ സമരം വരുന്നതും വി. ഐ. പികൾ ബുദ്ധിമുട്ടുന്നതുമൊക്കെ നമുക്കിഷ്ടമുള്ള കാര്യമാണ്.

അതല്ലല്ലോ തപാൽ. അമ്മയ്ക്ക് അഞ്ഞൂറുരൂപ മണിയോർഡർ അയച്ചാലതു സമയത്തിന് കിട്ടണം. സാംസ്കാരികവകുപ്പ് കമ്മീഷണർക്ക് ഒരു പരാതിയയയ്ക്കണമെങ്കിൽ ഫാക്സ് പോരാ. സർക്കാരുദ്യോഗസ്ഥന്മാർക്ക് അയയ്ക്കുന്ന പരാതികളിലൊക്കെ രണ്ടുരൂപയുടെ കോർട്ട്ഫീസ്റ്റാമ്പ് നിർബന്ധമായും ഒട്ടിച്ചിരിക്കണം. പരാതി വായിക്കുന്നതിനു മുമ്പ് സ്റ്റാമ്പുണ്ടോ എന്നു നോക്കും. അപ്പോൾ തപാൽവകുപ്പിന്റെ ലക്കോട്ടു തന്നെ വേണം. അല്ലെങ്കിൽ നമ്മൾ പരാന്ന ഭോജികളായിരിക്കണം. കമ്പനി അക്കൗണ്ടിൽ 100 രൂപ മുടക്കി ബ്ലൂഡാർട്ടിന്റെ കുറിയറിലയയ്ക്കുന്നവർ.

95 ശതമാനം പ്രജകളും ഈ വകുപ്പിൽ പെടാത്തവരാണ്. അവരുടെ ഏക ആശ്രയം പോസ്റ്റുകാർഡും ഇൻലന്റും ഒരിക്കലും നേരാംവഴി പശയൊട്ടിക്കാത്ത ഒരു രൂപയുടെ ലക്കോട്ടും മറ്റുമാണ്. മിത്രങ്ങൾക്ക് സാധാരണ കത്തും ശത്രുക്കൾക്ക് രജിസ്റ്റേർഡ് കത്തും. പൊലീസ്, പട്ടാളം, കോടതി എന്ന മൂന്നു തുറ കഴിഞ്ഞാൽ ജനങ്ങൾക്ക് ഏറ്റവും വിലപ്പെട്ട സേവനം തപാൽ വകുപ്പിന്റേതാണ്.

സമരം പരിഹരിക്കാൻ വിളിച്ചുകൂട്ടിയ അനുരഞ്ജന സമ്മേളനത്തിന് പോസ്റ്റുമാസ്റ്റർ ജനറലും മറ്റു " മാനേജ്മെന്റ്" പ്രതിനിധികളും പങ്കെടുത്തില്ല എന്നു വായിച്ചപ്പോഴാണ് ഞാൻ ചൂടായത്. ഇത്ര ധിക്കാരം പാടില്ലല്ലോ. കുറച്ചു കഴിഞ്ഞപ്പോൾ കേട്ടു. രണ്ടുമാസത്തേക്ക് സമരകാരണമായ ഭരണപരിഷ്കാരം മാറ്റിവച്ച് സമരത്തിന് സുല്ലു കൊടുത്തെന്ന്. ചൂടാറിയപ്പോൾ അതിലും ഭീതിദമായ ചില ചിന്തകളാണ് വരുന്നത്.

കരം തിരുവനോക്കാതെ എല്ലാ മനുഷ്യർക്കും വോട്ടവകാശമുള്ള ഒരു ജനാധിപത്യ സംസ്കാരത്തിൽ ഏറ്റവും കൂടുതൽ മനുഷ്യർക്ക് ഗുണം ചെയ്യുന്ന തൊഴിലിലേർപ്പെട്ടിരിക്കുന്നവരുടെ കാര്യത്തിൽവേണം ഏറ്റവുമധികം ശ്രദ്ധ. വി. ഐ. പികൾക്ക് മാത്രമുള്ള ഡിപ്പാർട്ടുമെന്റുകൾക്ക് കൊടുക്കുന്ന ശ്രദ്ധ അതുകഴിഞ്ഞിട്ടേ പാടുള്ളൂ. തപാൽ പത്തുദിവസം മുടങ്ങിയാൽ ബഹുഭൂരിപക്ഷം വരുന്ന പാവങ്ങളെ ബാധിക്കും. ടെലിഫോണും ഫാക്സും പത്തുദിവസം മുടങ്ങിയാൽ ഒരു ന്യൂനപക്ഷത്തെ മാത്രമേ ബാധിക്കൂ. ഇതിലേതു മുടങ്ങിയാലാണ് ഇക്കാലത്ത് പത്രവാർത്തയാകുന്നത്? ടെലിഫോൺ സമരം വന്നാൽ ഇലക്ഷൻ കമ്മീഷൻ വിഷമിക്കും. അവിടെ പരിപാടികൾ ഫാക്സിലൂടെയാണല്ലോ നടക്കുന്നത്. തപാൽ ജീവനക്കാരുടെ വാർഷികം നമ്മളറിയുന്നേയില്ല. വി. ഐ. പികളുടെ മാത്രം ആത്മാവ് സംരക്ഷിക്കാനുണ്ടായിരിക്കുന്ന എസ്.പി.ജിയുടെ വാർഷികത്തിന് ഇന്ത്യൻ പ്രധാനമന്ത്രി നേരിട്ട് ഹാജരായി പ്രസംഗിക്കുന്നു. ഇത്തരം ധാർമികമായ അനൗചിത്യം ആരുടെയും തലയിൽ കയറാത്തതെന്താണ്?

1947 ആഗസ്റ്റ് പതിനഞ്ചായിരുന്നല്ലോ വെളുത്ത സായിപ്പന്മാരുടെ കൈയിൽ നിന്ന് അധികാരം കറുത്ത സായിപ്പന്മാരിലേക്ക് മാറിയത്. ആ കറുത്ത സായിപ്പന്മാർ പുരോഗമിച്ച് കറുത്ത വി. ഐ. പികളായി. ഭരണമെന്ന കലാപരിപാടി തന്നെ കറുത്ത വി. ഐ. പികളുടെ സുഖങ്ങളും സംരക്ഷണവും ഉറപ്പുവരുത്താനായി സ്വയംമാറി. ഇൻലന്റിൽ കത്തയയ്ക്കുകയും തീവണ്ടിയിൽ യാത്ര ചെയ്യുകയും തൊഴിൽ ചെയ്തു ജീവിക്കുകയും ചെയ്യുന്ന പ്രജകളുടെ താത്പര്യം നോക്കാൻ ആരുമില്ലാത്ത അവസ്ഥ വന്നു. പരാതിപ്പെടാൻ പോലും അവൻ രണ്ടുരൂപ കപ്പം കൊടുക്കണമെന്ന നിലവന്നു.

സാംസ്കാരികമായ ഈ അപചയത്തിന് ഒരായിരം തെളിവു നിരത്താം.

പാർലമെന്റ് തിരഞ്ഞെടുപ്പിൽ മത്സരിക്കുന്ന സിറ്റിംഗ് മെമ്പറന്മാരോടെങ്കിലും ഒന്നു ചോദിക്കുക - കഴിഞ്ഞ ലോക്സഭ കൂടിയ മൊത്തം മണിക്കൂറുകളിൽ എത്ര മണിക്കൂറാണ് തപാൽ വകുപ്പിനു വേണ്ടി വിനിയോഗിച്ചത്. ടി മണിക്കൂറുകളിൽ നിന്ന് സെല്ലുലർ ഫോൺ, സാദാ ഫോൺ, സ്പീഡ് പോസ്റ്റ്, പേജിംഗ്, ഇന്റർ നെറ്റ്, സാറ്റലൈറ്റ് തുടങ്ങിയ വിചിത്രസേവനങ്ങൾ മാറ്റിയിട്ട് ശരിക്കും മനുഷ്യരുപയോഗിക്കുന്ന കാർഡ്, ഇൻലന്റ് , ലക്കോട്ട്, മണിയാർഡർ തുടങ്ങിയ വിഷയങ്ങൾ ആലോചിക്കാൻ കഴിഞ്ഞ ലോക്സഭയുടെ അഞ്ചുവർഷക്കാലത്ത് എത്രമണിക്കൂർ ചെലവാക്കി?

ഈ കണക്ക് അറിഞ്ഞാൽ യഥാർത്ഥ തപാൽ സേവനങ്ങളുടെ നേരെയുള്ള ഇന്ത്യയിലെ അധീശവർഗ്ഗത്തിന്റെ അവഗണന നമുക്ക് ബോദ്ധ്യമാകും. നരസിംഹറാവുവിന്റെ വക കോൺഗ്രസ്സിനെ മാത്രം പറഞ്ഞിട്ടുകാര്യമില്ല. " എം.പി." എന്ന ഡിഗ്രിയുമായി നടന്ന ഏതെങ്കിലുമൊരു യോഗ്യന് പോസ്റ്റുമാനെ കാണുമ്പോൾ ചമ്മൽ വരേണ്ടതല്ലേ?

എത്ര മണിക്കൂർ ഇതിനു ചെലവാക്കി എന്നു കണ്ടുപിടിക്കേണ്ട ജോലി യാരുടേതാണ്?

തപാൽ ജീവനക്കാരോട് ബത്ത പിരിക്കുന്ന യൂണിയൻ നേതാക്കളുടെ.

ഇവരിതന്വേഷിച്ചോ? അന്വേഷിച്ചെങ്കിലാ വിവരം എല്ലാ ജീവനക്കാരെയും അറിയിച്ചോ?

ഇല്ല. കാരണം, ഈ യൂണിയൻ നേതാക്കളും ടി അധിശവർഗ്ഗത്തിന്റെ ഭാഗമാണ്.

ഇന്ത്യാ ഗവൺമെന്റിന് പലവിധ ആപ്പീസുകളുണ്ട്. കണക്കെടുക്കാൻ പോയാൽ നമുക്ക് ചിരിച്ചു ചിരിച്ചു വയറുകൊളുത്തിപ്പിടിക്കും. ഏതായാലും ഓഹരിക്കമ്പോളത്തിൽ കളിക്കുന്നവരെ സംരക്ഷിക്കാൻ ഉണ്ടാക്കി

യിരിക്കുന്ന സെബി (സെക്യൂരിറ്റി ആന്റ് എക്സ്ചേഞ്ച് ബോർഡ് ഓഫ് ഇന്ത്യ)യെക്കാൾ വിലപ്പെട്ട സർവീസാണല്ലോ തപാൽ വകുപ്പു തരുന്നത്.

അതിൽ ജോലി ചെയ്യുന്ന ഒരു ജീവനക്കാരൻ എന്റെ അയൽവാസിയാണ്. അയാളുടെ ജീവിതവും എനിക്ക് കത്തുകൊണ്ടുവരുന്ന പോസ്റ്റുമാന്റെ ജീവിതവും ഞാൻ താരതമ്യപ്പെടുത്തി നോക്കി. ഈ പോസ്റ്റുമാൻ രണ്ടു ബസ്സും രണ്ടു ട്രെയിനും മാറിക്കയറിയാണ് ഉല്ലാസ്നഗറിൽ നിന്ന് ബോറിവ്‌ലിയിലെത്തുന്നത്. എന്നിട്ട് എടുത്താൽ പൊങ്ങാത്ത രണ്ടു കെട്ടുമായിട്ടാണ് പുറപ്പെടുന്നത്. എന്റെ വീട്ടിലെത്തുമ്പോഴത്തെ അവശനില കണ്ട് മനസലിഞ്ഞ് ഞാനയാളെ അകത്തിരുത്തി ഒരു ഗ്ലാസ് തണുത്ത വെള്ളം കൊടുത്തിട്ടാണ് കത്തു വാങ്ങുക. ഇത്ര അദ്ധ്വാനഭാരമുള്ള യഥാർത്ഥ സേവനത്തിന് വിലയില്ല. സെബിയിലെ ശമ്പളക്കാരന് ഇതിന്റെ പാതി പണിയില്ല. ശമ്പളം ലാഭം.

ഈ വിവേചനമറിഞ്ഞ് തപാൽ ജീവനക്കാർ പ്രവർത്തിക്കണം. എന്തെങ്കിലും മോഹമുള്ളവരെ എപ്പോഴും വിരട്ടാൻ പറ്റും. അധികാരമോഹമുള്ള അധീശവർഗ്ഗത്തിനെ വിരട്ടാൻ കണ്ണൊന്നുരുട്ടിയാൽ മതി. അടിക്കേണ്ട, വടിയൊടിക്കാൻ പോയാൽ മതി. മോഹമാണല്ലോ എല്ലാ ഭീരുത്വത്തിന്റെയും ഉറവിടം.

തിരഞ്ഞെടുപ്പിനു മുമ്പാണ് ഈ ലേഖനം അച്ചടിച്ചു വരുന്നതെങ്കിൽ " ഒരു സിറ്റിംഗ് എം.പിക്കും വോട്ടു ചെയ്യില്ല" എന്നതായിരിക്കണം തപാൽ ജീവനക്കാരുടെ ആദ്യത്തെ ലൈൻ. പാർട്ടി നോക്കരുത്. പ്രേമം നോക്കരുത്. തപാൽ ജീവനക്കാർ സിറ്റിംഗ് എം.പിമാർക്ക് വോട്ടു ചെയ്യില്ല എന്നൊരു ലൈനിലാരംഭിക്കുക.

ഇന്ത്യൻ മുഴുവൻ പടർന്നു കിടക്കുന്ന പോസ്റ്റാഫീസുകൾ പോലെ വേറൊരു സ്ഥാപനമുണ്ടോ? എല്ലാ പോസ്റ്റുമാൻമാരും കാണുന്ന മനുഷ്യരോടൊക്കെ ഹവാലക്കേസെന്തായിയെന്നന്വേഷിച്ചാൽ മാത്രം പോരെ ഇന്ത്യയിലെ സകലപത്രമാദ്ധ്യമങ്ങളെക്കാളും വലിയ " മീഡിയാ പവർ" ആകാൻ.

ആനയ്ക്കതിന്റെ ബലമറിയില്ല. അതാണ് തപാൽ ജീവനക്കാരന്റെ ദുരന്തം. അതുതന്നെയാണല്ലോ സാധാരണക്കാരായ മനുഷ്യരുടേയും ദുരന്തം.

ജൂൺ മാസത്തിൽ ഭരണപരിഷ്കാരം വീണ്ടും കൊണ്ടുവരുമ്പോൾ പി. എം. ജിയുടെ ബ്ളഡ് പ്രഷർ കൂട്ടാനുള്ള വഴികൾ ഇപ്പോഴേ ആലോചിക്കുക.

തപാലുകാരന്റെ സമരം നാട്ടുകാരുടെ സമരമാണ്. ഫാക്സയയ്ക്കാൻ കാശില്ലാത്തതുകൊണ്ട് ഇൻലന്റിൽ കത്തെഴുതുന്ന സാധാരണ മനുഷ്യന്റെ സമരം . അവന്റെ കൈയിലാണ് വോട്ടധികാരം എന്നത് മറക്കാൻ ഭരണക്കാരെ അനുവദിക്കരുത്.



വിജു വി. നായർ

# ചരിത്ര മാറ്റത്തിന്റെ അഴിമുഖത്ത്

ശ്രദ്ധേയമായ ഒരു പ്രകൃതമാറ്റത്തിന്റെ അഴിമുഖത്താണ് ഇന്ത്യൻ രാഷ്ട്രീയ വ്യവസ്ഥിതി എത്തിനിൽക്കുന്നത്. അതിന്റെ നിമിത്തമോ ഉപകരണമോ ആകുന്നില്ലെങ്കിലും, അതിനുള്ള ചരിത്രപരമായ ഘട്ടമെന്ന നിലയ്ക്ക് ഇപ്പോഴത്തെ പൊതു തിരഞ്ഞെടുപ്പിന് സവിശേഷമായ പ്രസക്തിയുണ്ട്.

അഴിഞ്ഞുലഞ്ഞു കിടക്കുന്നതായി തോന്നുമെങ്കിലും ഇന്ത്യൻ രാഷ്ട്രീയതയ്ക്ക് അന്തർലീനമായി ചില പരിണാമദശകളുണ്ട്. റിപ്പബ്ലിക്കായശേഷം രണ്ടു പ്രത്യേക ഘട്ടങ്ങളിലൂടെ നമ്മുടെ രാഷ്ട്രീയ മണ്ഡലം കടന്നുപോയി. ഒന്നാമത്തേത്, പാടേ കോൺഗ്രസ് പ്രകൃതമുള്ളൊരു രാഷ്ട്രീയഘട്ടം. അല്ലറചില്ലറ ഇതരകക്ഷികൾ അങ്ങിങ്ങ് സജീവമായിരുന്നെങ്കിലും രാഷ്ട്രീയം ഒറ്റപ്പാർട്ടി വ്യവസ്ഥിതിയിൽ ആണ്ടുകിടന്നു.

**ഇന്ത്യൻ ജനാധിപത്യത്തിന്റെ പരിണാമത്തിലെ മൂന്നാംഘട്ടം ഇവിടെ ആരംഭിക്കുന്നു. ഏകമുഖവും ദ്വിമുഖവും വിട്ട് ബഹുമുഖ പാർട്ടി വ്യവസ്ഥിതിയിലേക്കുള്ള ചുവടുമാറ്റത്തിൽ കോൺഗ്രസ്സ് ഇതാദ്യമായി നമ്മുടെ രാഷ്ട്രീയ വ്യവസ്ഥയുടെ ഇൻഡക്സല്ലാതാവുകയാണ്. എങ്ങനെ ഈ പരിണാമം പൂർത്തിയാവുന്നു എന്നു നോക്കാം.**

എഴുപതുകളിലാണ് രണ്ടാം ഘട്ടം ആരംഭിക്കുന്നത്. കോൺഗ്രസ്സും പ്രതിപക്ഷവും എന്ന ദ്വിധ്രുവ വ്യവസ്ഥിതി പ്രകടമായിത്തുടങ്ങി. കേന്ദ്രത്തിലും സംസ്ഥാനങ്ങളിലും കോൺഗ്രസ്സിനോട് മാറ്റുരയ്ക്കുന്ന കക്ഷികളുണ്ടായി. ഈ അവസ്ഥയിലും കോൺഗ്രസ് പിടിച്ചുനിന്നത്, അതിന്റെ വ്യാപകമായ ജനപിന്തുണ കൊണ്ടുമാത്രമല്ല, ഇന്ത്യൻ രാഷ്ട്രീയ വ്യവസ്ഥിതിയുടെ കാതലാണ് ആ പാർട്ടി എന്നതു കൊണ്ടുകൂടിയാണ് . ഇക്കാരണത്താൽ ദേശീയതലത്തിൽ ഒരു ശക്തമായ ദ്വിധ്രുവവ്യവസ്ഥിതി ഉണ്ടായില്ല. കേരളത്തിലും ബംഗാളിലും ഇടതുപക്ഷവും മധ്യപ്രദേശിൽ ജനസംഘവും ഗുജറാത്തിൽ, ജനതാമോർച്ചയും തമിഴ്നാട്ടിൽ ദ്രാവിഡ കക്ഷികളും ബദലുകളായിട്ടും ദേശീയാടിസ്ഥാനത്തിലേക്ക് ഈ ബദൽ വിപുലപ്പെട്ടില്ല. ഇതിനു മറ്റൊരു കാരണം കൂടിയുണ്ട്.

കോൺഗ്രസ്സിന്റെ അടിസ്ഥാന പ്രകൃതം തന്നെ മധ്യസ്ഥ മനഃസ്ഥിതിയാണ്. ഇന്ത്യ ഭരിക്കുന്ന ബ്രിട്ടീഷുകാരോട് ഭരിക്കപ്പെടുന്നവരുടെ പ്രശ്നങ്ങൾ അവതരിപ്പിക്കാനുള്ള മധ്യസ്ഥവേദിയായിട്ടാണ് ഈ പാർട്ടി പിറന്നതെന്ന യാഥാർത്ഥ്യം മറക്കാവതല്ല. പലരും കരുതുമ്പോലെ ഇന്ത്യയ്ക്കു സ്വാതന്ത്ര്യം വാങ്ങാനല്ല ഇന്ത്യൻ നാഷണൽ കോൺഗ്രസ് രൂപീകരിച്ചത്. ഡഫറിൻ പ്രഭുവിന്റെയും എ. ഓ. ഹ്യൂമിന്റെയും ആശയഗതി, ഇന്ത്യൻ സമൂഹത്തിനും ബ്രിട്ടീഷ്ഭരണത്തിനും ഇടയിൽ ഇന്ത്യയെ മനസ്സിലാക്കാവുന്നവരുടേതായ ഒരു പാലം പണിയൽ മാത്രമായിരുന്നു. അതുകൊണ്ട് കോൺഗ്രസ്സിന്റെ മധ്യസ്ഥപ്രകൃതം ജന്മസിദ്ധമാണെന്നു പറയാം.

മധ്യസ്ഥർക്ക് ഒരിക്കലും ശക്തമായ നിലപാടുകൾ പറ്റില്ല. വലത്തേയ്ക്കോ ഇടത്തേയ്ക്കോ കാര്യമായി ചലിക്കാതിരിക്കെത്തന്നെ, ഈ രണ്ടു പക്ഷങ്ങളുമായും അടുക്കാനും മധ്യമപദക്കാർക്കു കഴിയും. ഇന്ത്യൻ സമൂഹത്തിന്റെ വ്യത്യസ്തധാരകളെ കോർത്തിണക്കുന്ന അച്ചുതണ്ടായി നിലകൊള്ളാൻ കോൺഗ്രസ്സിനു കഴിഞ്ഞത് അതുകൊണ്ടാണ്. അറുപതുകളുടെ ഒടുവിൽവരെ ഇന്ത്യയ്ക്കുണ്ടായിരുന്ന " കോൺഗ്രസ്സ് സിസ്റ്റം" സുഗമമായി ഈ കർമ്മം നിർവ്വഹിച്ചു. എഴുപതുകളിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങിയ ' പ്രതിപക്ഷങ്ങൾ' വാസ്തവത്തിൽ അതിനുമുമ്പു തന്നെ ഉണ്ടായിരുന്ന പ്രതിധാരകളുടെ ഒന്നിച്ചുചേരൽ മാത്രമായിരുന്നു. മാറുന്ന ഇന്ത്യയുടെ പുതിയ സങ്കീർണ്ണതകൾ അപ



ഗ്രഥിക്കാനും പുതിയ ശക്തി ധ്രുവീകരണങ്ങളെ പഠിക്കാനും നെഹ്റുവിനു ശേഷമുള്ള കോൺഗ്രസ്സുകാർക്കു കഴിയാതെ പോയത്, കോൺഗ്രസ്സിന്റെ മുമ്പുപറഞ്ഞ " എക്രോസ് - ദി - ബോർഡ്" സ്വാധീനം നഷ്ടപ്പെടുത്തി. എഴുപതുകളിലാരംഭിച്ച ഈ ക്ഷയത്തിന് ബൗദ്ധികാപചയം മാത്രമല്ല കാരണം. രാഷ്ട്രീയം ആദായകരമായ ബിസിനസ്സായി കോൺഗ്രസുകാർ കണ്ടുതുടങ്ങിയ കാലയളവു കൂടിയാണിത്. ഇങ്ങനെ ബൗദ്ധികമായും മാനസികമായും അപചയപ്പെട്ട കോൺഗ്രസ്സിനൊപ്പം ഇന്ത്യൻ രാഷ്ട്രീയത്തിന്റെ ' കോൺഗ്രസ്സ് സിസ്റ്റ'വും ശിഥിലമായിത്തുടങ്ങി. സ്വാഭാവികമായും പുതിയ പ്രകൃതങ്ങൾക്ക് രാഷ്ട്രീയവ്യവസ്ഥിതിയിൽ ഇടം കൂടിവന്നു.

എൺപതുകളിൽ സംസ്ഥാനാടിസ്ഥാനത്തിൽ ദ്വികക്ഷി ധ്രുവീകരണം പൂർത്തിയായെങ്കിലും വ്യവസ്ഥിതിയുടെ കോൺഗ്രസ് പ്രകൃതത്തെ മാറ്റിമറിക്കാൻ കഴിഞ്ഞില്ല. ' കോൺഗ്രസ്സിനു ബദൽ' എന്ന മട്ടിൽ രൂപപ്പെട്ട കക്ഷികളൊക്കെ കോൺഗ്രസ്സ് പ്രകൃതം പേറിയതാണ് ഒരു പ്രശ്നം. ഏതൊന്നിനെ എതിർക്കുന്നുവോ, അതിന്റെ പ്രകൃതം പ്രതിയോഗിക്കും കുറെയൊക്കെ കൈവരുമെന്ന മനഃശാസ്ത്രതത്ത്വം ഒരു കാരണമാണ്. മറ്റൊന്ന് ; ദീർഘകാലമായി രാഷ്ട്രീയ വ്യവസ്ഥിതിക്കുള്ള കണ്ടീഷനിംഗ് ഒറ്റയടിക്ക് മാറ്റിമറിക്കുന്ന വിപ്ളവങ്ങളൊന്നും ഇന്ത്യയിലുണ്ടായിട്ടില്ല. ക്ഷിപ്രമാറ്റങ്ങളെ സ്വീകരിക്കുന്ന ഒരു മനസല്ല ഇന്ത്യക്കാരന്റേത്. നൂറ്റാണ്ടുകളിലൂടെ, സേവയും സേവനവും വഴി ആർജ്ജിച്ച സുരക്ഷിതത്വ - ത്വരയാണവന്റെ മുഖമുദ്രയെന്നറിയുക. ഇക്കാരണങ്ങളാൽ കോൺഗ്രസ്സ് ബദലുകൾക്കും കോൺഗ്രസ്സിന്റെ പ്രകൃതം തന്നെ ലഭിച്ചു.

മേല്പറഞ്ഞ രണ്ടു ഘട്ടങ്ങളിലൂടെ കോൺഗ്രസ്സിന്റെ മധ്യസ്ഥ സ്ഥാനം ക്രമേണ നഷ്ടപ്പെടുന്നതു കണ്ട നാം ഇന്നിപ്പോൾ പ്രവേശിക്കുന്നത് ആ നഷ്ടം പൂർത്തിയാവുന്ന കാലയളവിലേക്കാണ്.

ഇന്ത്യൻ ജനാധിപത്യത്തിന്റെ പരിണാമത്തിലെ മൂന്നാംഘട്ടം ഇവിടെ ആരംഭിക്കുന്നു. ഏകമുഖവും ദ്വിമുഖവും വിട്ട് ബഹുമുഖ പാർട്ടി വ്യവസ്ഥിതിയിലേക്കുള്ള ചുവടുമാറ്റത്തിൽ കോൺഗ്രസ്സ് ഇതാദ്യമായി നമ്മുടെ രാഷ്ട്രീയ വ്യവസ്ഥയുടെ ഇൻഡക്സല്ലാതാവുകയാണ്. എങ്ങനെ ഈ പരിണാമം പൂർത്തിയാവുന്നു എന്നു നോക്കാം.

ദ്വിധ്രുവ രാഷ്ട്രീയത സംസ്ഥാനങ്ങളിൽ പൂർത്തിയായിക്കഴിഞ്ഞു. ചെറുകിട ശക്തികളെ സമന്വയിപ്പിച്ചോ ശിഥിലമാക്കിയോ ആണ് പലേടത്തും ഇതു സാധിച്ചത്. എന്നുവച്ച്, ഈ ദ്വികക്ഷിവ്യവസ്ഥിതി ഭദ്രമല്ലതാനും. ആന്ധ്രയിൽ 1994-ലെ നിയമസഭാ തിരഞ്ഞെടുപ്പ് ഇതിന്റെ സമീപകാല തെളിവായുണ്ട്. പ്രമുഖ രണ്ടുകക്ഷികളും പഴയ നിലയിലേക്ക് പിൻകാലുവച്ചതു നാമവിടെ കണ്ടു. ചുരുക്കിപ്പറഞ്ഞാൽ, സംസ്ഥാനങ്ങളിലെ രാഷ്ട്രീയം ദ്വികക്ഷിവ്യവസ്ഥിതിക്ക് ഒരേസമയം പ്രതീക്ഷയും അലോസരതയുമാകുന്നു.

ദേശീയതലത്തിലാകട്ടെ ദ്വികക്ഷിവ്യവസ്ഥിതിയിൽ നിന്ന് കാര്യങ്ങൾ പാടെ മാറിക്കഴിഞ്ഞിരിക്കുന്നു. സംസ്ഥാനങ്ങളിലെ ദ്വിക്ഷിവ്യവസ്ഥിതി ദേശീയതലത്തിലേക്കു സംക്രമിക്കുന്നില്ല. വ്യത്യസ്ത പ്രകൃതങ്ങളുള്ള ദ്വിധ്രുവരൂപങ്ങളുടെ എണ്ണം പെരുകുന്നതാണ് ഇതിനൊരു കാരണം. അതുകൊണ്ട് കേന്ദ്രത്തിൽ. ബഹുകക്ഷി വ്യവസ്ഥിതി സംജാതമാകുന്നു. ഈ സാഹചര്യത്തിൽത്തന്നെ കോൺഗ്രസ്സിന് കേന്ദ്രസ്ഥാനം നഷ്ടമാവുകയും പകരം ഒരു കക്ഷിയും ആ റോളിലേക്കു വരാതിരിക്കുകയും ചെയ്യുമ്പോൾ, ദേശീയരാഷ്ട്രീയ വ്യവസ്ഥതിക്ക് കാതലില്ലായ്മ കൈവരുന്നു. വ്യത്യസ്ത പ്രത്യയശാസ്ത്രങ്ങളും സമീപനങ്ങളുമുള്ള സാമൂഹിക ശക്തികൾക്കിടയിൽ ഉചിതമായ അകലമിട്ടു കൊടുക്കാൻ രാഷ്ട്രീയവ്യവസ്ഥിതിക്ക് ഒരു കാതൽ വേണ്ടതുണ്ട്. മുമ്പ് കോൺഗ്രസ്സിനതു കഴിഞ്ഞിരുന്നു. സമൂഹത്തിലെ ഭിന്നമായ ശക്തികേന്ദ്രങ്ങളെ മാനേജു ചെയ്യുന്ന ഒരു കേന്ദ്രം രാഷ്ട്രീയ വ്യവസ്ഥിതിക്ക് നഷ്ടപ്പെട്ടതിന്റെ ഫലമാണ് തൊണ്ണൂറുകളിൽ വ്യാപകമായിരിക്കുന്ന പിളർപ്പുകളും, സംഘർഷങ്ങളും. കക്ഷിബന്ധങ്ങളുടെ അസ്ഥിരതയും ചാഞ്ചല്യവും എല്ലാ പാർട്ടികളിലും പ്രകടമാണല്ലോ.

**നമ്മുടെ രാഷ്ട്രീയ വ്യവസ്ഥിതിയുടെ വികേന്ദ്രീകരണത്തിന്റെ ഘട്ടമാണ് ഈ തിരഞ്ഞെടുപ്പിലൂടെ പ്രത്യക്ഷീഭവിക്കുക. ഓരോ ശക്തിധ്രുവങ്ങളും ഒന്നോരണ്ടോ അല്ലാതെ അനവധി ഇതരധ്രുവങ്ങളുമായി മാറ്റുരയ്ക്കുന്ന സംഘർഷാത്മകമായ ഒരു പുതിയകാലം . മറ്റു ജനാധിപത്യവ്യവസ്ഥിതികളൊന്നും കടന്നുപോയിട്ടില്ലാത്ത ഈ മൂന്നാം ഘട്ടം ജനാധിപത്യത്തിന്റെ ചരിത്രത്തിൽ പുതിയ പാഠങ്ങളൊരുക്കും. ഈ തിരഞ്ഞെടുപ്പിന്റെ ചരിത്ര പ്രസക്തി അതാണ്.**

ഇന്ത്യൻ രാഷ്ട്രീയത്തിലെ ഗ്രാന്റ്നിഗോഷ്യേറ്റർ ഇവ്വിധം പിൻവാങ്ങുന്നതോടെ സംഭവിക്കുന്ന ആദ്യകാര്യം, പലതട്ടിൽ പല നിഗോഷ്യേറ്റർമാരുടെ ആവിർഭാവമാണ്. പുതിയ പുതിയ കക്ഷികളും കക്ഷിബന്ധങ്ങളും പലേടത്തും ഉടലെടുക്കും. ഇവയുടെ ബന്ധപ്പെടലിന് ദേശീയാടിസ്ഥാനമുള്ള അജണ്ടകളോ ചർച്ചകളോ ഉണ്ടാവില്ല. പ്രാദേശികവും ജാതീയവും മതപരവും തൊട്ട് ഗോത്രപരമായ കക്ഷിരൂപീകരണങ്ങൾ വരെ നടക്കും. താൽക്കാലിക ലാഭങ്ങളും ലക്ഷ്യങ്ങളും മാത്രം ലാക്കാക്കുന്ന ഇത്തരം പാർട്ടികൾക്ക് സ്ഥിരതയുണ്ടായിരിക്കില്ല. ഇന്നു വന്ന് നാളെ ഇല്ലാതായേക്കാവുന്ന ഇവയെ മിന്നൽപ്പാർട്ടികളെന്നു വിളിക്കാം. ഈ കക്ഷികളുടെ നിലനില്പ് അസ്ഥിരമാണെങ്കിലും മിന്നൽ കക്ഷി എന്ന പ്രവണത നിലനിൽക്കും.

രാഷ്ട്രീയ പ്രാതിനിധ്യത്തിനു വേണ്ടി അങ്കുരിക്കുന്ന ഈ കക്ഷികൾ ഇന്നോളം പ്രാതിനിധ്യം ലഭിക്കാത്ത ജനവിഭാഗങ്ങൾക്ക് നാവു നൽകുന്നു എന്നതാണ് ഇതുകൊണ്ടുള്ള ഗുണം. അതേസമയം ഈ സംഘടനകൾക്ക് ജനാധിപത്യ പ്രകൃതമുണ്ടാവുകയുമില്ല. ഈ വൈരുദ്ധ്യം തന്നെയാണ് അവയുടെ അസ്ഥിരതയുടെ കാരണവും.

മിന്നൽ കക്ഷി പ്രവണതയുടെ ഉത്തമ തെളിവാണ് ബി.എസ്.പി. ദളിതരുടെ രാഷ്ട്രീയ പ്രാതിനിധ്യം എന്ന ജനാധിപത്യ നന്മ ലക്ഷ്യമിടുമ്പോഴും ഈ പാർട്ടിയുടെ സംഘടനാപ്രകൃതം ഫ്യൂഡൽ രാഷ്ട്രീയതയുടേതാണ്. ഈ വൈരുദ്ധ്യം മൂലം പാർട്ടിയുടെ കക്ഷിബന്ധങ്ങൾ അസ്ഥിരമായിരിക്കും. ഈ അസ്ഥിരതയാണ് മിന്നൽ പാർട്ടിയുടെ സ്വാഭാവികവിധി.

അടുത്ത ഗവൺമെന്റ് ആരുണ്ടാക്കിയാലും, ഒരു പക്ഷേ കോൺഗ്രസ്സിനു തന്നെ ഭരണം ലഭിച്ചാലും, രാഷ്ട്രീയ വ്യവസ്ഥിതിയുടെ ഈ പരിണാമം തടയാനാവുകയില്ല. കാരണം, പോളിറ്റിയുടെ കേന്ദ്രസ്ഥാനം കോൺഗ്രസ്സിനു തിരിച്ചുകിട്ടില്ല. ഒരു കോൺഗ്രസ് സിസ്റ്റത്തിൽ മാത്രമേ അതു സാധിക്കൂ. അത്തരമൊരു സിസ്റ്റം ഇല്ലാതായിക്കഴിഞ്ഞു. സമാനമായ മറ്റൊരു ഏകമുഖ സിസ്റ്റമുണ്ടാക്കാനും പറ്റില്ല. കാരണം, അത്തരം ദശകളിൽ നിന്ന് ഇന്ത്യൻ ജനാധിപത്യ വ്യവസ്ഥിതി മാറിക്കഴിഞ്ഞു. വളർന്ന ശരീരത്തിനു കുട്ടിയുടുപ്പ് ഉപേക്ഷിച്ചേ പറ്റൂ.

ചുരുക്കത്തിൽ, നമ്മുടെ രാഷ്ട്രീയ വ്യവസ്ഥിതിയുടെ വികേന്ദ്രീകരണത്തിന്റെ ഘട്ടമാണ് ഈ തിരഞ്ഞെടുപ്പിലൂടെ പ്രത്യക്ഷീഭവിക്കുക. ഓരോ ശക്തിധ്രുവങ്ങളും ഒന്നോരണ്ടോ അല്ലാതെ അനവധി ഇതരധ്രുവങ്ങളുമായി മാറ്റുരയ്ക്കുന്ന സംഘർഷാത്മകമായ ഒരു പുതിയകാലം . മറ്റു ജനാധിപത്യവ്യവസ്ഥിതികളൊന്നും കടന്നുപോയിട്ടില്ലാത്ത ഈ മൂന്നാം ഘട്ടം ജനാധിപത്യത്തിന്റെ ചരിത്രത്തിൽ പുതിയ പാഠങ്ങളൊരുക്കും. ഈ തിരഞ്ഞെടുപ്പിന്റെ ചരിത്ര പ്രസക്തി അതാണ്.



പി.എം. ബിനുകുമാർ

# വേരറ്റുപോകുന്ന കൈപ്പുണ്യം

**വിഷഹാരിയുടെ ചൈതന്യം**

കോഴിക്കോട്ട്, വെസ്റ്റ് ഹില്ലിലേക്ക് യാത്രയായത് ഒരു നട്ടുച്ചയ്ക്കാണ്. പ്രസിദ്ധ വിഷചികിത്സകൻ വൈശങ്കണ്ടി കരുണാകരൻ വൈദ്യരെ കാണാനാണ് പോയത്. മൂന്നുതലമുറകളായി വിഷചികിത്സ നടത്തുന്നവരാണ് വൈശങ്കണ്ടി കുടുംബക്കാർ.

കരുണാകരൻ വൈദ്യരുടെ അച്ഛന്റെ ജ്യേഷ്ഠൻമാരാണ് കണ്ടൻ വൈദ്യരും കുഞ്ഞക്കൻവൈദ്യരും. ഇതിൽ കുഞ്ഞക്കൻ വൈദ്യർ മുപ്പത്തിരണ്ടാമത്തെ വയസ്സിൽ അന്തരിച്ചു. സർപ്പവിഷചികിത്സയിൽ മുമ്പനായിരുന്നു അദ്ദേഹം. കരുണാകരൻ വൈദ്യർ ഓർമ്മകളിലൂടെ. ". പണ്ടിവിടെ വളരെ തിരക്കായിരുന്നു. പാമ്പുകടിയേറ്റവരാണ് അധികവും വരിക. രോഗിയെ കോലായിൽ മുണ്ടിട്ട് മൂടി കിടത്തും. എന്നിട്ട് അതിനടുത്തു തന്നെയുള്ള അടുപ്പിൽ തീ കൊളുത്തി ഒരു പാത്രത്തിൽ അരിയുമിട്ട് വയ്ക്കും. അരി വെന്താലുടൻ അദ്ദേഹം പറയുന്നു: " എണീറ്റ് കഞ്ഞി കുടിച്ചോ" എന്ന്. എന്താണ് അതിനുപിന്നിലെ അദ്ഭുതമെന്ന് ഇനിയും എനിക്ക് മനസ്സിലായിട്ടില്ല. മാന്ത്രികത്തിൽ കുഞ്ഞക്കൻ വൈദ്യർക്ക് നിപുണതയുണ്ടായിരുന്നു. മുറ്റത്ത് വലിയൊരു തുളസിക്കാടും അതിനു നടുവിലുള്ള തറയിൽ ഒരാശ്രമവും അദ്ദേഹം പണി കഴിപ്പിച്ചിരുന്നു. വീട്ടിൽ എ ക്ലാസ് സർപ്പങ്ങളെ വളർത്തിയിരുന്നു. സർപ്പങ്ങൾ വീടിനുള്ളിലേക്കു ഇഴഞ്ഞുകയറും. പട്ടിയും പൂച്ചയുമൊക്കെ കയറുന്നതുപോലെ."



കരുണാകരൻ വൈദ്യർ

കുഞ്ഞക്കൻ വൈദ്യർ പ്രസിദ്ധ വിഷ ചികിത്സകൻ ആയിരുന്നപ്പോൾ കണ്ടൻ വൈദ്യർ മർമ്മത്തിലും സിദ്ധത്തിലും പ്രാക്ടീസ് ചെയ്തിരുന്നു. പാമ്പിനെ കല്ല് ജപിച്ച് ബന്ധിപ്പിക്കാനും ഒഴിവുണ്ടായിരുന്നു. ജപിച്ചാൽ കല്ലിനിപ്പുറം പാമ്പ് വരില്ല. ചികിത്സയ്ക്കും മരുന്നും മന്ത്രവുമാണ് ഇരുവരും ഉപയോഗിച്ചിരുന്നത്. ഇരുപത്തിനാല് വയസ്സുവരെ, വലിയച്ഛൻമാരുടെ പാതപിന്തുടർന്ന് കരുണാകരൻ വൈദ്യർ മാന്ത്രികം പ്രയോഗിച്ചു. അതിനുശേഷം അദ്ദേഹം മാന്ത്രികമെടുത്തിട്ടില്ല. " കാരണമുണ്ട്. മാന്ത്രികത്തിന് ഭയങ്കരശക്തിയാണ്. ഒരു കാര്യം ചെയ്യുമ്പോൾ വളരെ സൂക്ഷിച്ചില്ലെങ്കിൽ തിരിച്ചടിക്കും. ഞങ്ങളുടെ കുടുംബത്തിലുള്ളവർക്ക് സർപ്പശാപം ഉണ്ടെന്നു കേട്ടിട്ടുണ്ട്. അതിനാൽ മക്കളുണ്ടാവില്ലത്രേ. ഞാൻ മാന്ത്രികം നിർത്തി. വളരെ നാൾ കഴിഞ്ഞാണ് വിവാഹിതനായത്. മാന്ത്രികൻമാർക്ക് മക്കളുണ്ടാവില്ല എന്നാണ് ചൊല്ല്. ഒരിക്കൽ ഞാൻ മാന്ത്രികം പ്രയോഗിച്ച കഥപറയാം. ഞാനന്ന് പോളിയിൽ പഠിക്കുകയാണ്. ഒരാളെ പാമ്പുകടിച്ച് ബോധമില്ലാതെ കിടക്കുന്നുവെന്ന് അറിഞ്ഞു . പോയി നോക്കിയപ്പോൾ മരിച്ചപോലെ. ഞാൻ അടുത്തുള്ള കുളത്തിലിറങ്ങി മാറോളം, വെള്ളത്തിൽ മുങ്ങി നിന്നു. അവിടെ നിന്നു കൊണ്ട് 'കാശിപജ്ജപം' ഉരുവിട്ടു. വളരെ ശക്തിയുള്ള മന്ത്രമാണത്. അപ്പുറത്തെ വീട്ടിൽ കിടന്ന രോഗിയുടെ മാറ്റങ്ങൾ ശ്രദ്ധിക്കാൻ പറഞ്ഞിട്ടാണ് ഞാൻ വെള്ളത്തിലിറങ്ങിയത്. ജപം പകുതിഘട്ടത്തിലെത്തിയപ്പോൾ രോഗി കൈയ്യും കാലും അനക്കിത്തുടങ്ങി. ഒരു വിഷവൈദ്യരെ അതിനുമുമ്പ് തന്നെ വീട്ടുകാർ വിളിച്ചുകൊണ്ട് വന്നിരുന്നു. കാമ്പ്രത്തെ പ്രിയമേറിയ വിഷവൈദ്യരായിരുന്നു അത്. അദ്ദേഹം പ്രായംകുറഞ്ഞ എന്നെ വകവച്ചില്ല. എന്നിട്ട് ചികിത്സകൾ തുടങ്ങി. ഇത് വെള്ളത്തിൽ മുങ്ങിനിന്ന എനിക്ക് മനസ്സിലായി. അവസാനം ജപം മുടക്കി തിരിച്ചെത്തിയപ്പോൾ കണ്ടകാഴ്ച എന്നെ അദ്ഭുതപ്പെടുത്തി. അന്ന് ഞാനൊരു തീരുമാനമെടുത്തു. ഇനി പുറത്തുപോയി ചികിത്സിക്കില്ല. അതിന്നും തുടരുന്നു."

കരുണാകരൻ വൈദ്യർ അടിയന്തരാവസ്ഥ വരെ മാത്രമേ സജീവമായി ചികിത്സ നടത്തിയിരുന്നുള്ളൂ. " മുപ്പത്തിയൊന്നു വർഷം ചികിത്സിച്ചു. അടിയന്തരാവസ്ഥ സമയത്ത് പാരമ്പര്യചികിത്സയ്ക്ക് നിയന്ത്രണമൊക്കെ വന്നു. അതോടെ ഞാൻ സജീവ ചികിത്സവിട്ടു. ഒരാൾക്ക് പാമ്പുകടിയേൽക്കുമ്പോൾ വൈദ്യൻമാർക്ക് സൂചന കിട്ടും. ദൂത് വന്ന് പറയുമ്പോൾ ചില ലക്ഷണങ്ങളുണ്ട്. ആ ലക്ഷണങ്ങൾ വച്ച് രോഗി ജീവിക്കുമോ മരിക്കുമോ എന്ന് പ്രവചിക്കാം. ഒരിക്കൽ നന്മണ്ട ഭാഗത്തു നിന്നു ഒരു മുല്ലാക്കയുടെ മകനെ പാമ്പുകടിച്ചു കൊണ്ടു വന്നു. ദൂത് കൊള്ളാം. ചികിത്സ നടത്തി. ആദ്യം നസ്യം ചെയ്തു. രണ്ടാമത്തെ ദിവസം കുട്ടിക്ക് രോഗം ഭേദമായി. മുമ്പൊരിക്കൽ ഏഴു വയസ്സുള്ള പെൺകുട്ടിയെ വിഷദംശനം ഏറ്റു കൊണ്ടുവന്നു. കുട്ടി നടന്നാണ് വന്നത്. പക്ഷേ ലക്ഷണങ്ങൾ തെറ്റ്. കുട്ടി വന്നയുടൻ മുറ്റത്ത് നിൽക്കുന്ന ഉണങ്ങിയ മരത്തിൽ പിടിച്ചു കൊണ്ടുനിന്നു. തെക്കു ഭാഗത്ത് ഗൗളീശബ്ദം കേട്ടു. അതുപോലെ കാക്കയുടെ കരച്ചിലും ഞാൻ പറഞ്ഞു. എനിക്കു ചികിത്സിക്കാൻ സമയമില്ലെന്ന്. ലക്ഷണം മോശമായതു കൊണ്ടാണ് അങ്ങനെ പറഞ്ഞത്. പക്ഷേ അവർ നിർബന്ധിച്ചു. അങ്ങനെ ഒരു മരുന്നുകൊടുത്തു. അവൾ രക്ഷപ്പെട്ടില്ല.

ഒരിക്കൽ കോഴിക്കോട്ടെ പ്രശസ്തനായ ഡോ. രാജാറാമിന്റെ കുടുംബത്തിലുള്ള പയ്യനെ വിഷദംശനം ഏറ്റ് കൊണ്ടുവന്നു. കുട്ടിക്ക് ബോധമില്ല. മരിച്ചെന്നു കരുതിയാണ് അവർ കൊണ്ടുവന്നത്. എന്നാൽ ലക്ഷണങ്ങൾ നല്ലത്. നസ്യം ചെയ്തു. മരുന്ന് അരച്ചു. മൂക്കിലും കണ്ണിലുമായി മൂന്നുമരുന്നുകൾ ഒരേസമയം വച്ചു. അപ്പോൾ വായ തുറന്നു. കുറച്ചു മരുന്ന് വായ്ക്കകത്തിട്ടു. ഇങ്ങനെ അൻപത് പ്രാവശ്യം ചെയ്തു. ഒന്നരദിവസത്തെ ചികിത്സയ്ക്ക് കുട്ടിക്ക് അസുഖം ഭേദമായി.

ഒരിക്കൽ ഒരാളെ മൂർഖൻ കടിച്ചു എന്നു പറഞ്ഞുകൊണ്ട് എടുത്തോണ്ട് വന്നു. ലക്ഷണം നോക്കിയപ്പോൾ അയാൾക്ക് സർപ്പവിഷം ഏറ്റിട്ടില്ല. കൊണ്ടുവന്നവരാണെങ്കിൽ ഒരേ തർക്കം. പാമ്പാണത്രേ കടിച്ചത്. അവസാനം കാര്യം പറഞ്ഞ് മനസ്സിലാക്കി അവരെ തിരിച്ചയച്ചു. കാരമുള്ള് കൊണ്ടതാണ്. ഇരുട്ടായതുകൊണ്ട് കണ്ടില്ല. പാമ്പുകടിച്ച രോഗിയെ കൊണ്ടുവരുമ്പോൾ വൈദ്യൻ ഉറക്കമാണെങ്കിൽ ഏതുവശത്താണ് കിടക്കുന്നതെന്ന് നോക്കണം. അതുപോലെ നക്ഷത്രവും വാവും പരിശോധിക്കേണ്ടതുണ്ട്.

വിഷചികിത്സയ്ക്കുള്ള അലോപ്പതി മാർഗ്ഗത്തെ കരുണാകരൻ വൈദ്യർ സംശയിക്കുന്നു. "ഞാൻ മെഡിക്കൽ കോളേജിൽ പോയിട്ടുണ്ട്. ഒരാളെ പാമ്പുകടിച്ച് കൊണ്ടുവന്നാൽ ഏത് പാമ്പാണ് കടിച്ചതെന്ന് ആദ്യം ചോദിക്കും. അത് അറിയില്ലെന്ന് പറഞ്ഞാൽ പാമ്പിനെ പിടിച്ചുകൊണ്ടുവരാൻ പറയും. ചിലർ എന്നെ രാത്രി വന്നു വിളിക്കാറുണ്ട്, ഏതു പാമ്പാണ് കടിച്ചതെന്നറിയാൻ. കടിവായ നോക്കിയാൽ അത് മനസ്സിലാവും. ഉന്തിന്റെ കായ, തുമ്പ, മുരുക്ക് തുടങ്ങിയ പച്ചിലകൾ വിഷചികിത്സയ്ക്ക് ആവശ്യമാണ്.

പാരമ്പര്യവൈദ്യൻമാരെ സർക്കാർ അംഗീകരിക്കാത്തതിൽ കരുണാകരൻ വൈദ്യർക്ക് ശക്തമായ പ്രതിഷേധമുണ്ട്. " ഇങ്ങനെ പോയാൽ പാരമ്പര്യവൈദ്യൻമാരൊക്കെ ചികിത്സ അവസാനിപ്പിക്കും. കാരണം സർക്കാരിന്റെ കണ്ണിൽ ഇന്നവർ വ്യാജൻമാരാണ്. നമ്മുടെ ഒരു ഗതികേട് നോക്കണേ!"

(തുടരും)





പി. സുജാതൻ

**എറണാകുളം**

# വൈരുദ്ധ്യങ്ങൾക്കിടയിലെ സത്യവും മിഥ്യയും

**രാജീവ് തരംഗത്തിൽ നേടാനായ വിജയമൊന്നും ഇത്തവണ എറണാകുളം ജില്ലയിൽ യു.ഡി.എഫ് നേടില്ല. ഇടതുപക്ഷമുന്നണി ഏറെ പ്രതീക്ഷനൽകുന്ന രീതിയിലാണ് പ്രവർത്തനത്തിൽ മുന്നേറിക്കൊണ്ടിരിക്കുന്നത്.**



എറണാകുളം ജില്ലയുടെ തീരപ്രദേശങ്ങൾ ഇടതുമുന്നണിയേയും മലയോരമേഖല ഐക്യമുന്നണിയേയും പിന്തുണയ്ക്കുകയാണ് പതിവ്. ഭൂമിശാസ്ത്രപരമായ വൈരുദ്ധ്യങ്ങൾ ഈ ജില്ലയുടെ രാഷ്ട്രീയ നിലപാടുകളിലും പ്രതിഫലിക്കുന്നു. എന്നാൽ ഐക്യമുന്നണിയുടെ സ്ഥിരം സ്വാധീന പ്രദേശങ്ങളിൽ സ്വതന്ത്രന്മാരെ ഇറക്കി പരീക്ഷിക്കുന്ന ഇടതുമുന്നണിക്ക് ഇക്കുറി യാഥാർത്ഥ്യമാകാൻ പോകുന്ന ചില സ്വപ്നങ്ങളുണ്ട്.

മൂന്നു ലോക്സഭാമണ്ഡലങ്ങളിലായി ചിതറിക്കിടക്കുന്ന 14 നിയമസഭാസീറ്റുള്ള എറണാകുളം ജില്ല പൊതുവേ യു.ഡി.എഫിന് അനുകൂലമായിട്ടാണ് വിധിയെഴുതാറ്. കഴിഞ്ഞതവണ 14-ൽ പന്ത്രണ്ടു സീറ്റും യു.ഡി.എഫ് നേടി. ജില്ലയിൽ ഉൾപ്പെട്ട എല്ലാ ലോക്സഭാസീറ്റിലും യു.ഡി.എഫ് സ്ഥാനാർത്ഥികൾ ജയിച്ചു. രാജീവ്ഗാന്ധിയുടെ .രക്തത്തിന്റെ വിലയായിരുന്നു അഭൂതപൂർവ്വമായ ആ വിജയം. ചാരായനിരോധനവും ക്രിസ്തീയമുന്നേറ്റവും എ.കെ. ആന്റണിയുടെ ഇമേജും വികസന പ്രവർത്തനങ്ങളെക്കുറിച്ചുള്ള വലിയ വായ്ത്താരിയുമൊക്കെ ഉണ്ടെങ്കിലും കഴിഞ്ഞതവണത്തെ വിജയം യു.ഡി.എഫ് എറണാകുളത്ത് ആവർത്തിക്കാൻ പോകുന്നില്ല. മാറിയ രാഷ്ട്രീയ സാഹചര്യങ്ങളും ഇടതുമുന്നണിയുടെ "സ്വതന്ത്ര "പരീക്ഷണങ്ങളും ചിത്രം പാടേ മാറ്റിയെഴുതുമെന്നാണു സൂചന.

കോൺഗ്രസ്സിലെ സിറ്റിംഗ് എം.എൽ.എമാർക്കെല്ലാം ജില്ലയിൽ അവരവരുടെ സീറ്റു ലഭിച്ചു. ലീഗ് നേതാവായ മട്ടാഞ്ചേരി എം.എൽ.എ സഖറിയാ സേട്ടു മാത്രം മത്സരരംഗത്തുനിന്ന് ഒഴിവാക്കപ്പെട്ടു. പാർട്ടിനേതൃത്വത്തെ വിമർശിച്ചുകൊണ്ട് സേട്ട് ഐക്യമുന്നണിയോടൊപ്പമുണ്ട്. കഴിഞ്ഞതവണ കൊടുങ്ങല്ലൂരിൽ മീനാക്ഷീതമ്പാനോടു തോറ്റ ടി.എ. അഹമ്മദ് കബീറാണ് മട്ടാഞ്ചേരിയിലെ മുസ്ലിം ലീഗ് സ്ഥാനാർത്ഥി. വാണിജ്യമണ്ഡലം സെക്രട്ടറിയായ എം.എ. തോമസ് ഇവിടെ ഇടതു സ്വതന്ത്രനായി കബീറിനെ നേരിടുന്നു.

എറണാകുളം ലോക്സഭാമണ്ഡലത്തിൽ നാലാം തവണ മത്സരിക്കുന്ന കെ.വി. തോമസിനെതിരേ മുൻ കോൺഗ്രസ്സ് നേതാവായ സേവ്യർ അറയ്ക്കലാണ് ഇടതുമുന്നണി സ്ഥാനാർത്ഥി. മൂവാറ്റുപുഴ ലോക്സഭാസീറ്റിൽ മാണിഗ്രൂപ്പ്. കേരള കോൺഗ്രസ്സിലെ പി.സി. തോമസിനെ എതിർക്കുന്ന ഇടതുസ്ഥാനാർത്ഥി ബേബി കുര്യനും സ്വതന്ത്രവേഷം ധരിച്ച പഴയ കെ.എസ്.യുക്കാരനാണ്. പിറവത്ത് മന്ത്രി ടി.എം. ജേക്കബ് തന്റെ സീറ്റ് സംരക്ഷിക്കാൻ മറ്റെങ്ങും പോകാതെ തമ്പടിച്ചിരിക്കുന്നത് സി. പൗലോസ് എന്ന സി.പി.എം സ്വതന്ത്രനെ പേടിച്ചാണ്. മൂവാറ്റുപുഴ നിയമസഭാ സീറ്റിൽ സിറ്റിംഗ് എം.എൽ.എ ജോണി നെല്ലൂരുമായി ഏറ്റുമുട്ടുന്ന പി.എം. തോമസും ഇടതു സ്വതന്ത്രനാണ്.

ഫ്രഞ്ച് ചാരക്കേസിന്റെ നിഴലിൽ മത്സരിക്കുന്ന കെ.പി.സി.സി ട്രഷററായ കെ.വി. തോമസിനെതിരേ ഇടതു സ്ഥാനാർത്ഥി സേവ്യർ അറയ്ക്കൽ കടുത്ത വെല്ലുവിളിയാണ് ഉയർത്തിയിരിക്കുന്നത്. കെ. കരുണാകരന്റെ രാഷ്ട്രീയ പകപോക്കലിന് ഇരയായ മുൻ എം.പിയാണ് അറയ്ക്കൽ. 1980-ൽ എറണാകുളം എം.പിയായിരുന്ന അറയ്ക്കലിനെ തഴഞ്ഞ് 84-ൽ തോമസിനെ സ്ഥാനാർത്ഥിയാക്കിയത് കരുണാകരനായിരുന്നു. കരുണാകരന്റെ രാഷ്ട്രീയ ശിഷ്യനായ പ്രൊഫ. തോമസിനോടു പകരംവീട്ടാൻ അറയ്ക്കലിന് ഇടതുപിന്തുണ അനുഗ്രഹമായേക്കും. ചാരക്കേസിൽ സ്വയം ചെന്നുവീണ തോമസിന്റെ ജനസമ്മതിയിലുണ്ടായ ചോർച്ച മുതലെടുക്കുകയാണ് മുമ്പ് ഇന്ദിരാകോൺഗ്രസ്സുകാരനായിരുന്ന ബാരിസ്റ്റർ സേവ്യർ അറയ്ക്കലിന്റെ ലക്ഷ്യം.

1991-ൽ ജില്ലയിൽ പറവൂർ, വടക്കേക്കര മണ്ഡലങ്ങൾ മാത്രമാണ് ഇടതുമുന്നണിക്കു ലഭിച്ചത്. കോൺഗ്രസ്സിലെ കെ. കുഞ്ഞാമ്പുവിന്റെ മരണത്തെത്തുടർന്ന് 92-ൽ ഉപതിരഞ്ഞെടുപ്പു നടന്ന ഞാറയ്ക്കൽ സംവരണസീറ്റും പിന്നീട് എൽ.ഡി.എഫ് പിടിച്ചു. വടക്കേക്കരയിൽ മൂന്നാംതവണ ജനവിധി തേടുന്ന എസ്. ശർമ്മയ്ക്കെതിരേ തൊഴിലാളി യൂണിയൻ നേതാവായ വി.പി. മരയ്ക്കാർ (കോൺഗ്രസ്സ്-ഐ) മത്സരിക്കുന്നു. പറവൂരിൽ സി.പി.ഐയിലെ പി. രാജുവിനെ എതിർക്കുന്നത് വിദ്യാർത്ഥി യൂണിയൻ നേതാവായ വി.ഡി. സതീശനാണ്. ഞാറയ്ക്കൽ സീറ്റിൽ സിറ്റിംഗ് എം.എൽ.എ കോൺഗ്രസ്സ്-എസ്സിലെ വി.കെ. ബാബുവിനെ യു.ഡി.എഫ് സ്ഥാനാർത്ഥി ഡോ. എം.എ. കുട്ടപ്പൻ നേരിടുന്നു. ചാരായനിരോധനത്തിന് അനുകൂലമായ ഒരു ഇളങ്കാറ്റ് ഈ തീരപ്രദേശമണ്ഡലങ്ങളിൽ വീശുന്നുണ്ട്. എന്നാൽ ഇടതുപക്ഷവോട്ടുകൾ ഇളക്കാൻ കഴിയുന്ന തരത്തിലുള്ള ശക്തിയൊന്നും അതിനില്ല. നായർ സർവീസ് സൊസൈറ്റിയുടെ രാഷ്ട്രീയ നിലപാട് വടക്കേക്കര, പറവൂർ, ഞാറയ്ക്കൽ സീറ്റുകളിൽ ഇടതുമുന്നണി സ്ഥാനാർത്ഥികൾക്കു സഹായകമാണ്.

ആലുവ സീറ്റിൽ കോൺഗ്രസ്സിന്റെ കുത്തക പൊളിക്കാൻ ഒരു വനിതാ സ്ഥാനാർത്ഥിയെ രംഗത്തിറക്കിയ ഇടതുമുന്നണിക്ക് കടുത്ത മത്സരം സൃഷ്ടിക്കാൻ കഴിയുന്നു. അഞ്ചാം തവണ ജനസമ്മതി തേടുന്ന കെ. മുഹമ്മദാലിക്ക്-സി.പി.എം സ്ഥാനാർത്ഥി സരോജിനി ബാലാനന്ദൻ വലിയൊരു വെല്ലുവിളിയാണെന്നു പറയാൻ വയ്യ. തൊട്ടടുത്ത അങ്കമാലി സീറ്റിൽ സിറ്റിംഗ് എം.എൽ.എ കോൺഗ്രസ്സിലെ പി.ജെ. ജോയിക്ക് ജോസഫ് ഗ്രൂപ്പ് കേരള കോൺഗ്രസ്സിലെ എം.വി. മാണി ഭീഷണിയാണ്. മണ്ഡലത്തിൽ ഉൾപ്പെട്ട ശ്രീമൂലനഗരം, മൂക്കന്നൂർ, തുറവൂർ, മഞ്ഞപ്ര, കാഞ്ഞൂർ, കാലടി, അയ്യമ്പുഴ തുടങ്ങി ഭൂരിഭാഗം പഞ്ചായത്തുകൾ ഇടതുമുന്നണി ഭരിക്കുന്നു. 77-ൽ കോതമംഗലത്തുനിന്നും 82, 87 വർഷങ്ങളിൽ അങ്കമാലിയിൽ നിന്നും നിയമസഭയിലെത്തിയിട്ടുള്ള എം.വി. മാണിക്ക് മണ്ഡലത്തിൽ അനുകൂലമായ രാഷ്ട്രീയാന്തരീക്ഷമുണ്ട്.

മന്ത്രി പി.പി. തങ്കച്ചൻ വീണ്ടും മത്സരിക്കുന്ന പെരുമ്പാവൂർ സീറ്റിൽ ഇടതുമുന്നണിക്കു കരുത്തനായ ഒരു സ്ഥാനാർത്ഥിയെ നിറുത്താൻപോലും കഴിഞ്ഞില്ല.

കോൺഗ്രസ്സിൽ തങ്കച്ചന്റെ ബദ്ധവൈരിയായ ടി.എച്ച്. മുസ്തഫ തൊട്ടടുത്ത കുന്നത്തുനാട് സീറ്റിൽ മാർക്സിസ്റ്റ് പാർട്ടിയിലെ എം.പി. വർഗ്ഗീസിനോടു പൊരുതുകയാണ്. സി.പി.എം കോലഞ്ചേരി ഏരിയാ സെക്രട്ടറിയും മഴുവന്നൂർ പഞ്ചായത്തു പ്രസിഡന്റുമാണ് വർഗ്ഗീസ്. കുന്നത്തുനാ

ട്ടിൽ ചെയ്ത വികസനകാര്യങ്ങൾ നിരത്തിയാണ് മുസ്തഫ വോട്ടർമാരെ സമീപിക്കുന്നത്. വിലക്കയറ്റവും കാർഷികരംഗത്തെ പ്രശ്നങ്ങളും വർഗ്ഗീസ് പ്രചാരണായുധമാക്കുന്നു. 1982-ൽ ഇടതുമുന്നണിയിൽനിന്നു മുസ്തഫ തിരിച്ചുപിടിച്ച കുന്നത്തുനാട് വീണ്ടും കൈയടക്കുമെന്ന വാശിയിലാണ് വർഗ്ഗീസ്.

കേരള കോൺഗ്രസ്സുകൾക്കു പൊതുവേ സ്വാധീനമുള്ള കോതമംഗലം, മൂവാറ്റുപുഴ നിയമസഭാസീറ്റുകളിൽ തണുപ്പൻ മത്സരമാണ്. സിറ്റിംഗ് എം.എൽ.എ കോൺഗ്രസ്സിലെ വി.ജെ. പൗലോസിനെ കോതമംഗലത്തു സി.പി.എം സ്ഥാനാർത്ഥി ടി.എം. മീതിയൻ നേരിടുന്നു. 67-നുശേഷം കഴിഞ്ഞതവണയാണ് ആദ്യമായി കോൺഗ്രസ്സ് ഈ സീറ്റിൽ മത്സരിച്ചത്. കേരള കോൺഗ്രസ്സിന്റെ കുത്തകമണ്ഡലത്തിൽ ഒരിക്കൽ (1967) മീതിയൻ തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. മൂവാറ്റുപുഴയിലും കോതമംഗലത്തും ജോസഫ് ഗ്രൂപ്പ് കേരളകോൺഗ്രസ്സിന് ഇടതുമുന്നണിയെ എത്രത്തോളം സഹായിക്കാനാവുമെന്നേ അറിയേണ്ടതുള്ളൂ.

പിറവത്തുകാർക്കുവേണ്ടി 116 കോടി രൂപയുടെ വികസനം നടത്തിയെന്ന അവകാശവാദവുമായി വീണ്ടും മത്സരിക്കാനെത്തിയ മന്ത്രി ടി.എം. ജേക്കബിനോട് ഇടതു സ്വതന്ത്രൻ സി. പൗലോസിന് ഒരു ചോദ്യമുണ്ട്. 116 കോടിയിൽ 25 ശതമാനം തുക കമ്മിഷൻ പറ്റിയത് ആരാണ്? ശതകോടികളുടെ ഈ വികസനത്തർക്കമാണ് പിറവം മണ്ഡലത്തെ ഇളക്കുന്ന പ്രശ്നം. ഇടഞ്ഞുനിന്ന പള്ളിക്കാരെയും കോൺഗ്രസ്സുകാരെയും കൈയിലെടുത്ത് മണ്ഡലത്തിൽനിന്നു മാറാതെ നില്ക്കുകയാണ് മന്ത്രി. രാജീവ് തരംഗമുണ്ടായിട്ടും കഴിഞ്ഞതവണ മൂവായിരത്തിൽത്താഴെ വോട്ടിനു കഷ്ടിച്ചു കടന്നുകൂടിയ ജേക്കബ് എതിരാളിയുടെ ശക്തിയും ദൗർബല്യങ്ങളും അറിഞ്ഞു നീങ്ങുന്നു. ജേക്കബിലൂടെ പിറവത്തിനുണ്ടായ നേട്ടങ്ങൾ നിരത്തുന്ന 34 പേജുള്ള ഒരു ബഹുവർണ്ണ പ്രസിദ്ധീകരണത്തിന്റെ പതിനായിരത്തോളം പ്രതികൾ മണ്ഡലത്തിൽ ഇറക്കിയത് വിവാദമായിട്ടുണ്ട്. ജനസമുദ്രത്തിൽനിന്നു മായാമനുഷ്യനെപ്പോലെ ഉയർന്നുവരുന്ന ജേക്കബിന്റെ ചിത്രം പുറംചട്ടയിലുള്ള ഈ പ്രസിദ്ധീകരണം തിരഞ്ഞെടുപ്പുചട്ടങ്ങളുടെ ലംഘനപ്പട്ടികയിൽ വരുമെന്ന് എതിർ സ്ഥാനാർത്ഥി പ്രൊഫ. സി. പൗലോസ് പറയുന്നു. ഇടതുമുന്നണി ഇതേപ്പറ്റി പരാതി നല്കി. ആന്റണിയോ, കരുണാകരനോ ഐക്യമുന്നണിയുടെ നേതാവെന്ന് ഇനിയും ഉറപ്പില്ലാത്ത ജേക്കബ് ഇരുവരുടെയും ചിത്രം അതിൽ ചേർത്തിട്ടുണ്ട്.

എറണാകുളം ജില്ലയിൽ ഏറ്റവും ശ്രദ്ധേയമായ രാഷ്ട്രീയമത്സരം നടക്കുന്ന മണ്ഡലമാണ് തൃപ്പൂണിത്തുറ. മുമ്പു മാർക്സിസ്റ്റ് കോട്ടയായിരുന്ന ഈ മണ്ഡലം കഴിഞ്ഞതവണ യുവകോൺഗ്രസ്സുകാരനായ കെ. ബാബു അപ്രതീക്ഷിതമായി തട്ടിയെടുത്തതിനുശേഷം മണ്ഡലത്തിലുണ്ടായ മാറ്റങ്ങളാണ് ഈ പോരാട്ടത്തിന്റെ ഹേതു. സി.പി.എമ്മിലെ യുവ പോരാളി ഗോപി കോട്ടമുറിക്കലിനെയാണ് തൃപ്പൂണിത്തുറ തിരിച്ചുപിടിക്കാൻ പാർട്ടി സ്ഥാനാർത്ഥിയാക്കിയിരിക്കുന്നത്. ഏറ്റവും നല്ല ജനകീയ എം.എൽ.എ എന്നു പേരുള്ള ബാബു പാർട്ടിഭേദമെന്യേ തൃപ്പൂണിത്തുറയിൽ ചുരുങ്ങിയ കാലംകൊണ്ടു ജനസമ്മതനായി. സാമുദായിക രാഷ്ട്രീയ താത്പര്യങ്ങൾ മുതലെടുത്ത് ബാബുവിനെ തറപറ്റിക്കാൻ ഗോപി കിണഞ്ഞു ശ്രമിക്കുന്നു. നായർസമുദായവോട്ട് നിർണ്ണായകമായ തൃപ്പൂണിത്തുറയിൽ നാരായണപ്പണിക്കരുടെ ആഹ്വാനം സമുദായം അപ്പടി ചെവിക്കൊണ്ടാൽ ബാബുവിനു ദോഷം വരും. ബാബുവിന്റെ വ്യക്തിബന്ധങ്ങളും നായർസമുദായത്തിലുള്ളവരുടെ രാഷ്ട്രീയ വിശ്വാസങ്ങളും പണിക്കരുടെ ആഹ്വാനത്തെ അതിജീവിച്ചാൽ ഗോപിയുടെ പ്രതീക്ഷ മങ്ങും. തൃപ്പൂണിത്തുറയിലെ ജനവിധി കണ്ടറിയുകയേ തരമുള്ളൂ. ബി.ജെ.പിയിലെ എ.എൻ. രാധാകൃഷ്ണനും ഇവിടെ നല്ല വോട്ടുപിടിക്കും.

സിറ്റിംഗ് എം.എൽ.എ കോൺഗ്രസ്സിലെ യുവനേതാവ് ജോർജ്ജ് ഈഡൻ എറണാകുളം ടൗണിൽ വീണ്ടും മത്സരിക്കുമ്പോൾ പ്രമുഖ തൊഴിലാളി യൂണിയൻ നേതാവ് വി.ബി ചെറിയാനാണ് എതിർക്കുന്നത്. സി.ഐ.ടി.യുവിന്റെ അഖിലേന്ത്യാ സെക്രട്ടറിയായ ചെറിയാൻ ദേശീയ നയങ്ങളുടെ പാളിച്ചകൾ വിവരിച്ചുകൊണ്ട് വ്യവസായകേരളത്തിന്റെ തലസ്ഥാനത്ത് ഒരുകൈ നോക്കുകയാണ്.

പള്ളുരുത്തി മണ്ഡലത്തിൽ ഗൗരവമുള്ള് പോരാട്ടം കാണാം. എ.ഐ.സി.സി-എസ് ജനറൽ സെക്രട്ടറി ടി.പി. പീതാംബരൻ പതിവായി ജയിച്ചുപോരുന്ന പള്ളുരുത്തി കഴിഞ്ഞതവണ അദ്ദേഹത്തെ പറ്റിച്ചുകളഞ്ഞു. നവാഗതനായ ഡൊമനിക് പ്രസന്റേഷൻ (കോൺഗ്രസ്സ്)പീതാംബരൻമാസ്റ്ററെ തോല്പിച്ചു. അന്നുമുതൽ സീറ്റ് തിരിച്ചുപിടിക്കുമെന്ന വാശിയിൽ മാസ്റ്റർ പ്രവർത്തനരംഗത്തുണ്ട്. പ്രസന്റേഷനെ ഇത്തവണ തറപറ്റിക്കുമെന്നു പീതാംബരൻമാർസ്റ്റർ പറയുമ്പോൾ സീറ്റു നിലനിർത്തുമെന്ന വാശിയിലാണ്ഡൊമനിക്ക് പ്രസന്റേഷൻ. പുതിയ രാഷ്ട്രീയമാറ്റങ്ങളും സാമുദായികപ്രശ്നങ്ങളും ഇവിടെ ഇടതുസ്ഥാനാർത്ഥിക്ക് അനുകൂലമാണ്.

വിലക്കയറ്റമാണ് ഇടതുമുന്നണി സ്ഥാനാർത്ഥികൾ എതിരാളികളെ പ്രഹരിക്കാൻ ഉപയോഗിക്കുന്ന പ്രധാന ആയുധം. ചാരായനിരോധനം ഭരണമുന്നണിയുടെ തുറുപ്പുചീട്ടും. കഴിഞ്ഞ അഞ്ചുകൊല്ലത്തെ വികസനത്തെപ്പറ്റി യു.ഡി.എഫ് വിവരിക്കുമ്പോൾ കുടിവെള്ളം ലഭിക്കാതെ വലയുന്ന വൈപ്പിൻ ദ്വീപുവാസികളെ അവർ മറന്നുപോകുന്നു. പൊതു ടാപ്പുകൾക്കു ചുറ്റും പാത്രങ്ങൾ നിരത്തി എപ്പോഴെങ്കിലും വരുന്ന വെള്ളം ശേഖരിക്കാൻ കാത്തിരിക്കുന്ന നാട്ടുകാരുടെ ദൈന്യമുഖം ഹൈടെക്ക് വികസന വക്താക്കളുടെ കണ്ണിൽപ്പെടുന്നില്ല. വ്യവസായമേഖലയായ കൊച്ചിയിൽ വൈദ്യുതിക്ഷാമംമൂലം ചലനമറ്റ ഫാക്ടറികളുടെ കഥയും ഇതുതന്നെ.





വി. ജയകുമാർ

# കോട്ടയം

# യുഡിഎഫ് കണക്കുകൂട്ടലുകൾ തകിടം മറിയുന്നു

**ഐക്യജനാധിപത്യമുന്നണിക്ക് പ്രതീക്ഷനൽകിയിരുന്ന കോട്ടയം ജില്ല ഇന്ന് കലുഷമായൊരു രാഷ്ട്രീയ കാലാവസ്ഥയിലെത്തിയിരിക്കുന്നു. ജാതീയത ഈ ജില്ലയെ വരുന്ന തിരഞ്ഞെടുപ്പിൽ ഏറെ ബാധിക്കാനിടയുണ്ട്.**



മുൻ ധാരണകളെയും കണക്കുകൂട്ടലുകളെയും തകിടംമറിക്കുന്ന വിധിയെഴുത്തായിരിക്കുമോ കോട്ടയം ജില്ല കാഴ്ചവയ്ക്കാൻ പോകുന്നത്? ഐക്യ ജനാധിപത്യമുന്നണിക്കു വിശ്വാസപൂർവം ആശ്രയിക്കാവുന്ന ഒരു ജില്ലയാണ് കോട്ടയം. എന്നാൽ കഴിഞ്ഞകാലസംഭവങ്ങൾ അതിനെ ആകെ ഇളക്കിയിരിക്കുന്നു. എക്കാലവും ജാതിയായിരുന്നു ഭൂരിപക്ഷം മണ്ഡലങ്ങളിലും ജയാപജയങ്ങളെ നിശ്ചയിച്ചിരുന്നതെങ്കിലും ഇത്തവണ എല്ലാ മുഖംമൂടികളും വലിച്ചെറിഞ്ഞ് ജാതി, പ്രത്യക്ഷമാണ് ഇന്ന്.

എൻ.എസ്.എസ്സിന്റെ ആസ്ഥാനമായ ചങ്ങനാശ്ശേരിയിൽ എൻ.എസ്.എസ് വോട്ടിൽ മാത്രം പ്രതീക്ഷയർപ്പിച്ച് ചങ്ങനാശ്ശേരി പരമേശ്വരൻനായരുടെ മകൻ പി. രവീന്ദ്രനാഥിനെ സ്ഥാനാർത്ഥിയാക്കി ഇടതുമുന്നണി ജയപ്രതീക്ഷ പുലർത്തുമ്പോൾ ഭൂരിപക്ഷസമുദായാംഗമായ ക്രൈസ്തവർ യു.ഡി.എഫ് സ്ഥാനാർത്ഥിയും മാണിഗ്രൂപ്പ് ചെയർമാനും സിറ്റിംഗ് എം.എൽ.എയുമായ സി.എഫ്. തോമസിനു പിന്നിൽ അണിനിരന്നിട്ടുണ്ട്. ക്രിസ്ത്യൻ വോട്ടിൽ ഉണ്ടാക്കുന്ന പിളർപ്പിനെ ആശ്രയിച്ചിരിക്കുന്നു ഇടതുമുന്നണി സ്ഥാനാർത്ഥിയുടെ വിജയം. "നായർ വോട്ടു കിട്ടിയില്ലെങ്കിലും ഞാൻ ജയിക്കും, ഭൂരിപക്ഷവും കൂടും" എന്നു സി.എഫ്. തോമസ് പറയുന്നത് അതിരുകവിഞ്ഞ ആത്മവിശ്വാസംകൊണ്ടു മാത്രമാണ്.

പുതുപ്പള്ളി പുതുക്കിപ്പണിതുവെന്ന അവകാശവാദവുമായി കാൽനൂറ്റാണ്ടിന്റെ എം.എൽ.എ എന്ന ബാഡ്ജുമായി നില്ക്കുന്ന ഉമ്മൻചാണ്ടിയെ തറപറ്റിക്കാൻ പറ്റിയ അവസരമായിരുന്നു ഈ തിരഞ്ഞെടുപ്പ്. ഉമ്മൻചാണ്ടിക്ക് ശക്തമായ വെല്ലുവിളി ഉയർത്തി അഡ്വക്കേറ്റ് ടി.വി. എബ്രഹാം കത്തോലിക്കാ വോട്ടർമാരുടെ പിന്തുണയോടെ രണ്ടുമാസംമുമ്പേ പുതുപ്പള്ളിയിൽ പ്രചാരണമാരംഭിക്കുകയും ഉമ്മൻചാണ്ടിയുടെ വോട്ടുബാങ്കിൽ വിള്ളലുണ്ടാക്കുകയും ചെയ്തിരുന്നു. എന്നാൽ സ്ഥാനാർത്ഥിനിർണ്ണയമായപ്പോൾ അഡ്വക്കേറ്റ് ടി.വി. എബ്രഹാം പുറത്തായി. പകരം രജിസക്കറിയ എന്ന യുവാവായി സ്ഥാനാർത്ഥി. ഈ തീരുമാനത്തിൽ ഏറെ നന്ദി സി.പി.എം നേതൃത്വത്തിനോടുള്ളത്-ഉമ്മൻചാണ്ടിക്കാണെന്നു പറഞ്ഞാൽ പച്ചപ്പരമാർത്ഥം മാത്രമാണ്. ഏറ്റുമാനൂർ മണ്ഡലത്തിൽ കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ആയിരത്തിൽത്താഴെ വോട്ടുകളുടെ ഭൂരിപക്ഷത്തിലായിരുന്നു മാണിഗ്രൂപ്പിലെ തോമസ് ചാഴിക്കാടൻ സി.പി.എം ജില്ലാ സെക്രട്ടറികൂടിയായ വൈക്കം വിശ്വനെ തോല്പിച്ചത്. സുരേഷ്കുറുപ്പായിരുന്നു സ്ഥാനാർത്ഥിയെങ്കിൽ ഈ സീറ്റ് ഇടതുമുന്നണിക്കു കിട്ടിയേനേ എന്നു പാർട്ടി അണികളിൽത്തന്നെ അഭിപ്രായമുണ്ടായിരുന്നു. പഴങ്കഥ ആവർത്തിച്ചു ചാഴിക്കാടനെതിരേ വൈക്കം വിശ്വൻതന്നെ വീണ്ടും സ്ഥാനാർത്ഥിയായി. എല്ലാ കക്ഷികളിലെ പ്രവർത്തകരും അസൂയയോടെ നോക്കിയിരുന്ന സുരേഷ്കുറുപ്പ് ഏറ്റുമാനൂരിൽ സ്ഥാനാർത്ഥിയായില്ലെന്നു മാത്രമല്ല, ഒരിടത്തും സ്ഥാനാർത്ഥിയായില്ല.

അനുകൂല സാഹചര്യങ്ങൾക്കനുസരിച്ച് ഉയരാനായില്ലെന്ന പരിഭവവും പരാതിയുമുണ്ടെങ്കിലും ഇക്കുറി മെച്ചപ്പെട്ട പ്രവർത്തനം കാഴ്ചവയ്ക്കുമെന്ന പ്രതീക്ഷയിലാണ് ഇടതുമുന്നണികേന്ദ്രങ്ങൾ. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ കോട്ടയം മണ്ഡലം മാത്രം കിട്ടിയെങ്കിൽ ഇക്കുറി കോട്ടയത്തിനു പുറമേ ഏറ്റുമാനൂർ കടുത്തുരുത്തി. വൈക്കം. പൂഞ്ഞാർ, കാഞ്ഞിരപ്പള്ളി എന്നീ മണ്ഡലങ്ങൾ ഉറപ്പാണെന്നു കണക്കുകൂട്ടുന്ന ഇടതുമുന്നണി ഒത്തുപിടിച്ചാൽ ഉമ്മൻചാണ്ടിയുടെ പുതുപ്പള്ളിയും, കെ.എം. മാണിയുടെ പാലായും അടക്കം പത്തു മണ്ഡലങ്ങളും സ്വന്തമാക്കാമെന്ന അവകാശവാദത്തിലുമാണ്. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ കോട്ടയം മാത്രം ഇടതുമുന്നണിക്കു നല്കി മറ്റ് ഒമ്പതു സീറ്റും പിടിച്ചെടുത്ത യു.ഡി.എഫ് കേന്ദ്രങ്ങൾ ഇക്കുറി കോട്ടയം ഉൾപ്പെടെ പത്തു സീറ്റിലും വിജയം വരിക്കുമെന്നാണ് അവകാശവാദം. ഇരുമുന്നണിയുടെയും അവകാശവാദത്തിൻകീഴിൽ ഒരു പിടിയും കൊടുക്കാതെ നില്ക്കുകയാണ് പത്തു മണ്ഡലങ്ങളും. അടിയൊഴുക്കുകൾ ശക്തമാണ്. അവ ബാലറ്റ്പെട്ടിക്കുള്ളിലേക്കുവരെ ആഞ്ഞടിക്കുമോ എന്നതാണ് ഉത്തരംകിട്ടേണ്ട ചോദ്യം.

ജില്ലയിലെ പത്തു മണ്ഡലങ്ങളിലും പത്തു സിറ്റിംഗ് എം.എൽ.എമാർ വീണ്ടും ജനവിധി തേടുന്നുണ്ട്. 91-ലെ തിരഞ്ഞെടുപ്പിൽ യു.ഡി.എഫ് സ്ഥാനാർത്ഥികൾ വിജയിച്ച ഒമ്പതു മണ്ഡലങ്ങളിൽ അഞ്ചിലും പതിനായിരത്തിൽപ്പരം വോട്ടിന്റെ ഭൂരിപക്ഷമായിരുന്നു അവർ നേടിയത്. പാലായിൽ കെ.എം. മാണി, ജോർജ്ജ് സി. കാപ്പനെ 17,289 വോട്ടുകൾക്കു തോല്പിച്ചപ്പോൾ പുതുപ്പള്ളിയിൽ ഉമ്മൻചാണ്ടി സി.പി.എം സ്ഥാനാർത്ഥി വി.എൻ. വാസവനെ 13811 വോട്ടുകൾക്കാണ് പരാജയപ്പെടുത്തിയത്. പൂഞ്ഞാറിൽ മുൻ മന്ത്രി എൻ.എം. ജോസഫിനെതിരേ ജോയി എബ്രഹാം (മാണിഗ്രൂപ്പ്) 10,418 വോട്ടിന്റെ ലീഡും ചങ്ങനാശ്ശേരിയിൽ സി.എഫ്. തോമസ് (മാണിഗ്രൂപ്പ്) പ്രൊഫ. എം.ടി. ജോസഫ് (സി.പി.എം)നെ 11,777 വോട്ടുകൾക്കും കടുത്തുരുത്തിയിൽ പി.എം. മാത്യു (കേരള കോൺഗ്രസ്സ്-എം) ഇ.ജെ. ലൂക്കോസിനെ (കേരള കോൺഗ്രസ്സ്) 13732 വോട്ടുകൾക്കും പരാജയപ്പെടുത്തിയാണ് എം.എൽ.എമാരായത്. ഈ അഞ്ചു മണ്ഡലങ്ങളിൽ കടുത്തുരുത്തി, പൂഞ്ഞാർ, ചങ്ങനാശ്ശേരി മണ്ഡലങ്ങളിൽ ഇടതുമുന്നണി ഒരു മാറ്റം പ്രതീക്ഷിക്കുകയാണ്. മാറിയ സാഹചര്യങ്ങൾ സഹായകമാകുമെന്നാണ് ഇടതുമുന്നണിയുടെ കണക്കുകൂട്ടൽ.

വാഴൂർ, കാഞ്ഞിരപ്പള്ളി, കോട്ടയം, ഏറ്റുമാനൂർ, വൈക്കം എന്നീ മണ്ഡലങ്ങളിൽ 91-ലെ തിരഞ്ഞെടുപ്പിൽ 2700-ൽത്താഴെ വോട്ടുകളായിരുന്നു ജയം നിർണ്ണയിച്ചത്. വാഴൂര് കെ. നാരായണക്കുറുപ്പ് (മാണി) കാനം രാജേന്ദ്രനെ (സി.പി.ഐ) 2550 വോട്ടുകൾക്കു തോല്പിച്ചപ്പോൾ കോട്ടയത്ത് ടി.കെ. രാമകൃഷ്ണൻ (സി.പി.എം) ചെറിയാൻ ഫിലിപ്പിനെതിരേ (കോൺഗ്രസ്സ് ഐ) 2682 വോട്ടിന്റെ ലീഡാണ് നേടിയത്. കാഞ്ഞിരപ്പള്ളിയിൽ ജോർജ്ജ് ജെ. മാത്യു (കോൺഗ്രസ്സ് ഐ) കെ.ജെ. തോമസിനെതിരേ (സി.പി.എം) 1158 വോട്ടിന്റെ ഭൂരിപക്ഷവും, ഏറ്റുമാനൂരിൽ തോമസ് ചാഴിക്കാടൻ (മാണി ഗ്രൂപ്പ്) വൈക്കം വിശ്വനെതിരേ സി.പി.എം) 886 വോട്ടിന്റെ ലീഡും വൈക്കത്ത് കെ.കെ. ബാലകൃഷ്ണൻ (കോൺഗ്രസ്സ്-ഐ) കെ.പി. ശ്രീധരനെതിരേ.(സി.പി.ഐ) 1038 വോട്ടിന്റെ ഭൂരിപക്ഷവുമാ

യിരുന്നു നേടിയത്. അടിയൊഴുക്കുകൾ ഏറെയുള്ള ഈ തിരഞ്ഞെടുപ്പിൽ മൂവായിരത്തിൽത്താഴെ വോട്ടുകളുടെ ഭൂരിപക്ഷം 91-ൽ ഉണ്ടായ അഞ്ചു മണ്ഡലങ്ങളിലും ഒരു മാറ്റത്തിനു സാദ്ധ്യത ഏറെയാണ്.

13732 വോട്ടിന്റെ ലീഗ് മാണിഗ്രൂപ്പ് സ്ഥാനാർത്ഥിക്കു 91-ൽ ലഭിച്ച കടുത്തുരുത്തിയിൽ സിറ്റിംഗ് എം.എൽ.എ പി.എം. മാത്യുതന്നെയാണ് മത്സരിക്കുന്നതെങ്കിലും അദ്ദേഹം ജേക്കബ് ഗ്രൂപ്പ് സ്ഥാനാർത്ഥിയായിട്ടാണ് വോട്ടുതേടുന്നത്. ഇവിടെ ഇടതുമുന്നണി സ്ഥാനാർത്ഥി ജോസഫ് ഗ്രൂപ്പിലെ യുവാവായ മോൻസ് ജോസഫാണ്. മുൻ എം.എൽ.എകൂടിയായ പി.സി. തോമസ് ഇവിടെ സ്വതന്ത്രസ്ഥാനാർത്ഥിയായി മത്സരിക്കുന്നുണ്ടെങ്കിലും മാണിഗ്രൂപ്പ് പരസ്യപിന്തുണ നല്കിയിട്ടുണ്ട്. ജേക്കബ് ഗ്രൂപ്പിനെ കുഴിച്ചുമൂടാൻ ശ്രമിക്കുന്ന മാണി-ജേക്കബ് ഗ്രൂപ്പു സ്ഥാനാർത്ഥിക്കെതിരേ സ്വതന്ത്ര സ്ഥാനാർത്ഥിയെ പിന്താങ്ങുമ്പോൾ ഇടതുമുന്നണി ഈ കാലുവാരൽ മത്സരത്തിനിടയിൽ ഒരു വിജയം പ്രതീക്ഷിക്കുകയാണ്. ക്നാനായ സമുദായാംഗംകൂടിയായ സ്വതന്ത്ര സ്ഥാനാർത്ഥി പി.സി. തോമസിന് മാണിഗ്രൂപ്പുകൂടി പിന്തുണ നല്കിയതോടെ പി.സി. തോമസ് ജയിക്കുമോ എന്ന പ്രതീതി വോട്ടർമാർക്കിടയിൽ ഉയർന്നിട്ടുണ്ട്. ജോസഫ് ഗ്രൂപ്പ് സ്ഥാനാർത്ഥിനിർണ്ണയത്തിൽ പ്രതിഷേധിച്ച് പാർട്ടിയിലെ സീനിയർ നേതാവായ ഒ. ലൂക്കോസ് രാജിവച്ച സംഭവം ഇടതുമുന്നണി സ്ഥാനാർത്ഥിക്കു ക്ഷീണമായിട്ടുണ്ട്. ഇടതുമുന്നണി സ്ഥാനാർത്ഥി മോൻസ് ജോസഫും സ്വതന്ത്ര സ്ഥാനാർത്ഥി പി.സി. തോമസും തമ്മിലാണ് ഇപ്പോൾ മത്സരമെന്നു പറയാം. യു.ഡി.എഫ് സ്ഥാനാർത്ഥി പി.എം. മാത്യു മൂന്നാം സ്ഥാനത്താണിപ്പോൾ നില്ക്കുന്നത്.

കടുത്തുരുത്തിയിൽ മാണിഗ്രൂപ്പു നടത്തുന്ന കാലുവാരൽ മറ്റു മണ്ഡലങ്ങളിൽ യു.ഡി.എഫ് സ്ഥാനാർത്ഥിയുടെ വിജയത്തെ ബാധിക്കുമെന്നാണ് ഇടതുമുന്നണി കണക്കുകൂട്ടുന്നത്. മാണി കാലുവാരിയാൽ ഞങ്ങളും വാരുമെന്ന പി.എം. മാത്യുവിന്റെ മുന്നറിയിപ്പ് ഈ കണക്കുകൂട്ടൽ ശരിവയ്ക്കുന്നു. എന്നാൽ ജേക്കബ് ഗ്രൂപ്പിനു ജില്ലയിൽ കാര്യമായ സ്വാധീനമില്ലാത്തതിനാൽ തിരിച്ചുള്ള കാലുവാരൽ എത്ര വിജയിക്കുമെന്നു കണ്ടറിയണം. ജില്ലാ പഞ്ചായത്തു തിരഞ്ഞെടുപ്പിൽ ജേക്കബ്ഗ്രൂപ്പ് സ്ഥാനാർത്ഥിക്കു കെട്ടിവച്ച കാശു നഷ്ടപ്പെടുത്തിയ മാണിയുടെ സൗഹൃദമത്സരക്കളി മറ്റൊരു രൂപത്തിൽ കടുത്തുരുത്തിയിൽ വീണ്ടും അരങ്ങേറിയതോടെ കടുത്തുരുത്തി കാലുവാരൽ രാഷ്ട്രീയത്തിന്റെ ചൂണ്ടുപലകയായിരിക്കുകയാണ്.

പാലായിൽ കെ.എം. മാണിക്കെതിരേ സി.കെ. ജീവനെന്ന' സ്വതന്ത്രനെ ഇട്ടുള്ള കളിയാണ് സി.പി.എം നടത്തുന്നത്. ക്നാനായ സമുദായാംഗമായ ജീവൻ മാണിസാറിന്റെ വോട്ടുബാങ്കിൽ ചെറിയ ചലനമെങ്കിലും ഉണ്ടാക്കുമെന്നുറപ്പ്. ഏറ്റുമാനൂരിൽ ജില്ലാ പഞ്ചായത്തു തിരഞ്ഞെടുപ്പിൽ പതിനായിരത്തോളം വോട്ടിന്റെ ലീഡ് ജീവൻ നേടിയതു കണക്കിലെടുത്താണ് കെ.എം. മാണിക്കെതിരേ ജീവനെ നിറുത്തിയിട്ടുള്ളത്. ജയിച്ചില്ലെങ്കിലും പാലായിൽ ലീഡ് കുറയ്ക്കാൻ ഈ സ്ഥാനാർത്ഥിനിർണ്ണയം സഹായിച്ചേക്കും.

പൂഞ്ഞാറിൽ സിറ്റിംഗ് എം.എൽ.എ ജോയി എബ്രഹാമിനെ കരുത്തനായ സ്ഥാനാർത്ഥി പി.സി. ജോർജ്ജാണ് (കേരള കോൺഗ്രസ്സ്-ജെ) നേരിടുന്നത്. സിറ്റിംഗ് എം.എൽ.എയും, മുൻ എം.എൽ.എയും തമ്മിലുള്ള പോരാട്ടത്തിൽ ഇടതുമുന്നണി ജയം പ്രതീക്ഷിക്കുന്ന മണ്ഡലങ്ങളുടെ ലിസ്റ്റിലാണ് പൂഞ്ഞാറിനെ ഇക്കുറി പെടുത്തിയിട്ടുള്ളത്.

91-ൽ കാനം രാജേന്ദ്രനെ 2550 വോട്ടുകൾക്കു നാരായണക്കുറുപ്പ് മറികടന്ന വാഴൂരിൽ ഇതേ സ്ഥാനാർത്ഥികൾതന്നെ വീണ്ടും ഏറ്റുമുട്ടുകയാണ്. എൻ.എസ്.എസ് കരയോഗം ശക്തമായ വാഴൂരിൽ ഇടതുമുന്നണി ഒരു ജയം പ്രതീക്ഷിക്കുന്നുണ്ടെങ്കിലും പഴയൊരു കരയോഗപ്രമാണിയായ കുറുപ്പുചേട്ടനെതിരേ കരയോഗവോട്ടുകൾ വീഴുമോ എന്നതാണ് പ്രശ്നം. വീണാൽ കുറുപ്പ് തറപറ്റും എന്നുറപ്പിക്കാം.

കാഞ്ഞിരപ്പള്ളിയിൽ സിറ്റിംഗ് എം.എൽ.എ ജോർജ്ജ് ജെ. മാത്യുവിനെതിരേ കെ.ജെ. തോമസ് (സി.പി.എം)ലൂടെ ഇടതുമുന്നണി വിജയം പ്രതീക്ഷിക്കുന്നു. 1158 വോട്ടിന്റെ ലീഡായിരുന്നു കഴിഞ്ഞ തിരഞ്ഞെടുപ്പിൽ യു.ഡി.എഫ് സ്ഥാനാർത്ഥി നേടിയത്. മാറിയ സാഹചര്യത്തിൽ അതു മറികടക്കാമെന്ന വിശ്വാസത്തിലാണ് ഇടതുമുന്നണി. വൈക്കത്ത് കെ.കെ. ബാലകൃഷ്ണൻ 1038 വോട്ടിന്റെ ലീഡായിരുന്നു 91-ൽ നേടിയത്. അന്നു കെ.പി. ശ്രീധരനായിരുന്നു എതിരാളിയെങ്കിൽ ഇക്കുറി മുൻ എം.എൽ.എയും രാഷ്ട്രീയത്തിനതീതമായി ജനങ്ങളുടെ സ്നേഹാദരങ്ങൾ പിടിച്ചുപറ്റിയ എം.കെ. കേശവനാണ് (സി.പി.ഐ) എതിരാളി. ഇടതുമുന്നണി ഏറ്റവും ഉറപ്പുള്ള മണ്ഡലമായാണ് വൈക്കത്തെ കാണുന്നത്.

കോട്ടയത്ത് ടി.കെ. രാമകൃഷ്ണനെതിരേ ആർ. ശങ്കറിന്റെ മേൽവിലാസവുമായെത്തിയ മോഹൻശങ്കറാണ് മത്സരിക്കുന്നത്. ശിവഗിരി ആക്ഷൻ കൗൺസിൽ സ്ഥാനത്തുനിന്നു പുറത്തായ മോഹൻശങ്കറിന് ഒരു അവസരവാദിയുടെ പരിവേഷമാണ് ഇപ്പോൾ ഉള്ളത്. ഈഴവ വോട്ടർമാർ ഭൂരിപക്ഷമുള്ള കോട്ടയത്ത് ഇതു തന്നെ സഹായിക്കുമെന്ന കണക്കുകൂട്ടലിലാണ് ടി.കെ. രാമകൃഷ്ണൻ.

എ ഗ്രൂപ്പുകാർ മോഹൻശങ്കറിനുവേണ്ടി പ്രചാരണത്തിന് ഇറങ്ങുന്നില്ല. എ ഗ്രൂപ്പ് നേതാവ് കുര്യൻജോയിയുടെ സ്ഥാനാർത്ഥിത്വം അട്ടിമറിച്ചാണ് മോഹൻശങ്കർ അവസാനം കോട്ടയത്തു സ്ഥാനാർത്ഥിയായി വന്നത്. എ ഗ്രൂപ്പുകാരുടെ ഈ എതിർപ്പ് മോഹൻശങ്കറിനു ദോഷം ചെയ്യുമെന്നു പറയാം. മോഹൻശങ്കറിലൂടെ ഈഴവരുടെ വോട്ടു പുതുപ്പള്ളിയിൽ സംഘടിപ്പിക്കാൻ കളിക്കുന്ന ഉമ്മൻചാണ്ടിയും, എക്കാരുടെ ഈ കളിയിൽ നിശ്ശബ്ദത പാലിക്കുന്നു എന്നതാണ് ശ്രദ്ധേയം.

തോമസ് ചാഴിക്കാടനും വൈക്കം വിശ്വനും ഏറ്റുമുട്ടുന്ന ഏറ്റുമാനൂരിൽ ഇടതുമുന്നണി വിജയം പ്രതീക്ഷിക്കുമ്പോൾ മണ്ഡലത്തിൽ ചെയ്ത വികസനപ്രവർത്തനങ്ങളും സ്ഥാനാർത്ഥിയുടെ മികവും അനുകൂലഘടകമായാണ് യു.ഡി.എഫ് കാണുന്നത്. 886 വോട്ടിന്റെ ലീഡുമാത്രം കഴിഞ്ഞ തിരഞ്ഞെടുപ്പിൽ യു.ഡി.എഫിനു ലഭിച്ച ഏറ്റുമാനൂരിൽ നായർ വോട്ടുകൾ നിർണ്ണായകമാണ്. ആരു ജയിക്കണമെന്നു നിശ്ചയിക്കുക അവസാനം ഈ വോട്ടുകളായിരിക്കും.

(13-ാം പേജിൽ നിന്നും തുടർച്ച)

(ശ്രകൊണ്ടുപിടിച്ചു ശ്രമിക്കുകയാണ്. കൊടുവള്ളിയിൽ ജനതാദൾ സ്ഥാനാർത്ഥി സി. മുനസിനും ലീഗ് സ്ഥാനാർത്ഥി പി.വി. മുഹമ്മദും തമ്മിലാണ് പ്രധാന മത്സരം.

ബാലുശ്ശേരി ഇടതുപക്ഷത്തിന്റെ ഭദ്രമായ കോട്ടയാണ്. ഇവിടെ കോൺഗ്രസ്സ് - എസ് നേതാവ് എ. സി. ഷൺമുഖദാസ് ഏഴാം തവണയും ജയിക്കാനാണിറങ്ങിയിരിക്കുന്നത്. കോൺഗ്രസ്സ് ഐയുടെ പ്രമുഖ പ്രാസംഗികനായ ആർ.കെ. രവിവർമ്മയാണ് പ്രധാന എതിരാളി.

കുന്ദമംഗലത്ത് സി. പി. എം സ്ഥാനാർത്ഥി. സി. പി. ബാലൻ വൈദ്യരുടെ. ഹാട്രിക് മോഹത്തിനു തടയിടാൻ ലീഗ് ഇത്തവണ പുതുമുഖമായ പി.കെ. ഉണ്ണിക്കൃഷ്ണനെ രംഗത്തിറക്കിയിരിക്കുകയാണ്.

തിരുവമ്പാടിയിൽ ഹാട്രിക് വിജയം നേടിയ മണ്ഡലത്തിലെ കന്നി എം. എൽ. എ പി. സിറിയക് ജോൺ (കോൺഗ്രസ് എസ്) കഴിഞ്ഞതവണ തന്നെ പരാജയപ്പെടുത്തിയ ലീഗ് നേതാവ് എ. വി. അബ്ദുറഹിമാൻ ഹാജിയോട് വീണ്ടും പൊരുതുകയാണ്.

നിലവിലുള്ള മന്ത്രിസഭയിലെ ഏകവനിതാ അംഗമായ എം.ടി. പത്മയുടെ മണ്ഡലമായ കൊയിലാണ്ടിയിൽ ഇത്തവണ ഡി.സി.സി. ഐ പ്രസിഡന്റ് പി.ശങ്കരനാണ് കോൺഗ്രസ് സ്ഥാാർത്ഥി. സി. പി. എമ്മിന്റെ യുവനേതാവ് പി. വിശ്വൻ വൻ ഭീഷണിയാണ്. അട്ടിമറിക്കു തടസ്സമുണ്ടാക്കുമെങ്കിൽ ഐ . എൻ. എല്ലിന്റെ നിലപാടായിരിക്കും.

മേപ്പയ്യൂരിൽ ഹാട്രിക്‌വിജയത്തിനായിറങ്ങിയ സി. പി. എമ്മിന്റെ കർഷക നേതാവ് എ. കണാരനെ കന്നിക്കാരനായ പി.വി. മുഹമ്മദ് അഴീക്കോടിനെ മുൻനിർത്തി നേരിടുകയാണു മുസ്ലീം ലീഗ്. വടകര നിയമസഭാ നിയോജകമണ്ഡലത്തിൽ ഇത്തവണ പഴയമുഖങ്ങളില്ല. ജനതാദൾ സ്ഥാനാർത്ഥി സി.കെ. നാണുവും കോൺഗ്രസ്സ് ഐ സ്ഥാനാർത്ഥി അഡ്വ. സി. വത്സലനും തമ്മിലാണ് പ്രധാനമത്സരം. വടകരയെ അഞ്ചുതവണ പ്രതിനിധീകരിച്ച കെ. ചന്ദ്രശേഖരൻ സ്ഥാനാർത്ഥിയല്ലാതെ കേരള ജനതാദളിന്റെ അമരക്കാരനായി പഴയ സതീർത്ഥ്യനെതിരെ പ്രചരണരംഗത്തു വന്നേക്കാം.



(15-ാം പേജിൽ നിന്നും തുടർച്ച)

ഐ. എൻ. എൽ സംസ്ഥാന പ്രസിഡന്റ് യു. എ. ബീരാന്റെ മകനും എൻ. വൈ. എൽ സംസ്ഥാന വൈസ് പ്രസിഡന്റുമായ യു. എ. നസീർ തിരൂരിലും, ഐ.എൻ.എൽ. ദേശീയ സമിതി അംഗം പി. എം.ഏ. സലാം മലപ്പുറത്തും മത്സരിക്കുന്നു. കുറ്റിപ്പുറത്ത്, മന്ത്രി പി.കെ. കുഞ്ഞാലിക്കുട്ടിക്കെതിരെ എം. ഇബ്രാഹീം ഹാജിയും താനൂരിൽ പി. കെ. അബ്ദുറബിനെതിരെ തൈവളപ്പിൽ മൊയ്തീൻ കുട്ടിയും മത്സരിക്കുന്നു. ഇരുവരും ഐ. എൻ. എൽ സ്ഥാനാർത്ഥികളായി പത്രിക നല്കുകയും പിന്നീട് ഇടതുമുന്നണി ലിസ്റ്റിൽ സ്വതന്ത്രരായി രംഗത്തുവരികയും ചെയ്തവരാണ്. മഞ്ചേരിയിൽ എം.പി. എം, ഇസ്ഹാക്ക്കുരിക്കൾ എം. എൽ. എയ്ക്കും, കൊണ്ടോട്ടിയിൽ മന്ത്രി പി.കെ. കെ.ബാവയ്ക്കും എതിരെ ജനതാദൾ സ്ഥാനാർത്ഥികളാണ്. യഥാക്രമം അഡ്വ. പി. എം. സഫറുള്ളയും, അഡ്വ. കെ.പി.മുഹമ്മദും.

മഞ്ചേരി, പൊന്നാനി ലോക്സഭാ മണ്ഡലങ്ങളിലെ മത്സരം ഒരു നിയോഗം പോലെ എൽ. ഡി. എഫ് എടുക്കുന്നു എന്നേയുള്ളൂ.

ലക്ഷത്തിനും അതിനോടടുത്ത ഭൂരിപക്ഷത്തിനുമാണ് ഇവിടെ നിന്ന് ലീഗ് സ്ഥാനാർത്ഥികൾ ജയിക്കാറ്. മഞ്ചേരിയിൽ രണ്ടാംതവണയും മത്സരിക്കുന്ന ഇ. അഹമ്മദിനെ നേരിടാൻ എസ്. എഫ്. ഐ സംസ്ഥാന പ്രസിഡന്റ് സി. എച്ച്. ആഷിക്കിനും പൊന്നാനിയിൽ വീണ്ടും മത്സരിക്കുന്ന ലീഗ് അഖിലേന്ത്യാ പ്രസിഡന്റ് ജി. എം. ബനാത്ത് വാലയെ നേരിടാൻ അഡ്വ. എം. റഹ്മത്തുള്ളയ്ക്കുമാണ് വീണ്ടും നിയോഗം കിട്ടിയത്.

(17-ാം പേജിൽ നിന്നും തുടർച്ച)

തുടർച്ചയായ രണ്ടാംതവണയാണ് പി.പി. ജോർജ്ജ് മത്സരിക്കുന്നത്. ഇവിടെ സി.പി.ഐയുടെ യുവതാരം സി.എൻ. ജയദേവനാണ് എൽ.ഡി.എഫ് സ്ഥാനാർത്ഥി. സുസമ്മതനാണ് ജയദേവൻ. പഴയ ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിൽ റെക്കോർഡ് ഭൂരിപക്ഷത്തോടെ ജയിച്ച് വൈസ് പ്രസിഡന്റായ ജയദേവനെ ഒല്ലൂരിൽ പാർട്ടി നിയോഗിച്ചതുതന്നെ അദ്ദേഹത്തിന്റെ ജനസമ്മതിയിൽക്കൂടെ കണ്ണുവച്ചായിരുന്നു.

ജയിക്കും എന്നു കണ്ണടച്ച് ഇടതുപക്ഷത്തിനു പറയാവുന്ന മണ്ഡലമാണ് സി.പി.ഐയുടെ പ്രൊഫ. മീനാക്ഷിത്തമ്പാൻ രണ്ടാമതും ജനവിധി തേടുന്ന കൊടുങ്ങല്ലൂർ. പഴയ നക്സലൈറ്റ് നേതാവും നക്സലൈറ്റുകളുടെ താത്ത്വികാചാര്യനുമായ കെ. വേണുവാണ് ജെ.എസ്.എസ് ബാനറിൽ യു.ഡി.എഫ് പിന്തുണയോടെ മീനാക്ഷിത്തമ്പാനെ എതിർക്കുന്നത്. 1967-നുശേഷം സി.പി.ഐ മാത്രമേ കൊടുങ്ങല്ലൂരിൽ ജയിച്ചിട്ടുള്ളൂ. സി.പി.ഐയുടെ അടിയുറച്ച മണ്ഡലമാണിത്. 1991-ൽ പതിനായിരത്തിലേറെ വോട്ടുകൾക്കാണ് മീനാക്ഷിത്തമ്പാൻ ഇവിടെ വിജയിച്ചത്. മണ്ഡലത്തിൽ അവർ പോപ്പുലറുമാണ്. ഇത്തവണ ഫലം മറിച്ചാകാൻ തല്ക്കാലം കാരണമൊന്നും കാണുന്നില്ല.

നേരേമറിച്ച് തൃശൂരിൽ ഡോ. എം.ആർ. ഗോവിന്ദൻ എന്ന ബുദ്ധിജീവിയെ സ്വതന്ത്രനായി സി.പി.എം രംഗത്തിറക്കിയയെങ്കിലും ഇവിടെ വീണ്ടും മത്സരിക്കുന്ന സ്പീക്കർ തേറമ്പിൽ രാമകൃഷ്ണന് അതൊരു വെല്ലുവിളിയായി മാറിയിട്ടുണ്ടോ എന്ന കാര്യം സംശയമാണ്. അറിയപ്പെടുന്ന ഭിഷഗ്വരനാണ് ഡോ. ഗോവിന്ദൻ.

ഖാദി ബോർഡ് വൈസ് ചെയർമാൻ വി. ബാലറാം മത്സരിക്കുന്ന വടക്കാഞ്ചേരി, മുൻമന്ത്രി കെ. പി. വിശ്വനാഥൻ മത്സരിക്കുന്ന കൊടകര എന്നിവയാണ് യു.ഡി.എഫ് അവരുടെ ഷുവർ സീറ്റിൽ ഉൾപ്പെടുത്തിയിട്ടുള്ള മറ്റു രണ്ടു മണ്ഡലങ്ങൾ. 1977 മുതൽ തുടർച്ചയായി അഞ്ചുതവണ വടക്കാഞ്ചേരിയിൽ ജയിച്ച കെ.എസ്. നാരായണൻനമ്പൂതിരി ഇത്തവണ ബലറാമിന് സീറ്റ് ഒഴിഞ്ഞുകൊടുത്തതാണ്. കേരള കോൺഗ്രസ്സ് ജോസഫ് ഗ്രൂപ്പിലെ കെ. മോഹൻദാസാണ് ഇടതുപക്ഷ സ്ഥാനാർത്ഥി. കൊടകരയിൽ കഴിഞ്ഞ രണ്ടുതവണത്തെ വിജയത്തിനുശേഷം മൂന്നാമതും എത്തിയിരിക്കുകയാണ് കോൺഗ്രസ്സ്-ഐ ടിക്കറ്റിൽ കെ.പി. വിശ്വനാഥൻ. കഴിഞ്ഞതവണ കേവലം ആയിരത്തിൽപ്പരം വോട്ടുകൾക്കു മാത്രം പരാജയം ഏറ്റുവാങ്ങേണ്ടി വന്ന സി.പി.എമ്മിന്റെ പി.ആർ. രാജനാണ് സ്ഥാനാർത്ഥി. മത്സരം മുറുകുന്നുണ്ട്. വടക്കാഞ്ചേരിയിൽ യു.ഡി.എഫിനു വിജയസാദ്ധ്യത വച്ചുപുലർത്താമെങ്കിലും കൊടകരയിൽ സ്ഥിതി 'ടൈറ്റ്' ആണെന്നാണ് സൂചന.

കൊടുങ്ങല്ലൂരിനു പുറമേ ചേർപ്പ്, ഇരിങ്ങാലക്കുട എന്നിവയാണ് ഇടതുപക്ഷത്തിന്റെ രണ്ടു ഷുവർ സീറ്റുകൾ. സി.പി.ഐ സ്ഥാനാർത്ഥികൾ മാത്രം ജയിച്ചിട്ടുള്ള ചേർപ്പിൽ കെ.പി. രാജേന്ദ്രനാണ് ഇത്തവണത്തെ സി.പി.ഐ സ്ഥാനാർത്ഥി. കഴിഞ്ഞ രണ്ടുതവണകളായി വി.വി. രാഘവനും അതിനുമുമ്പ് കെ.പി. പ്രഭാകരനും ജയിച്ച മണ്ഡലമാണിത്. കഴിഞ്ഞതവണ വി.വിയോടു പരാജയപ്പെട്ട എം.കെ. അബ്ദുൾസലാമാണ് ഇത്തവണത്തെയും യു.ഡി.എഫ് സ്ഥാനാർത്ഥി. ഇരിങ്ങാലക്കുടയിൽ സി.പി.എം അംഗത്വം ഉണ്ടെങ്കിലും സ്വതന്ത്രനായി നാലാംതവണവും മത്സരിക്കുകയാണ് ലോനപ്പൻ നമ്പാടൻ. നമ്പാടന്റെ പഴയ പാർട്ടിയായ മാണിഗ്രൂപ്പിലെ യുവനേതാവ് തോമസ് ഉണ്ണിയാടനാണ് എതിരാളിയെങ്കിലും നമ്പാടനു വലിയ കുലുക്കമില്ല. ഈ രണ്ടു മണ്ഡലങ്ങളിലും ഇടതുപക്ഷത്തിനുതന്നെയാണ് സാദ്ധ്യത.

എസ്.എൻ.ഡി.പി യോഗം പ്രസിഡന്റ് ഡോ. കെ.കെ. രാഹുലൻ കൈപ്പത്തി ചിഹ്നത്തിൽ മത്സരിക്കുന്ന നാട്ടികയിൽ രംഗം ആകെ കുഴഞ്ഞുമറിഞ്ഞു കിടക്കുകയാണ്. ഇതേ മണ്ഡലത്തിൽ രണ്ടുതവണ വിജയിച്ചശേഷം മൂന്നാംതവണ വിധിതേടുന്ന എതിർസ്ഥാനാർത്ഥി സി.പി.ഐയിലെ കൃഷ്ണൻ കണിയാമ്പറമ്പിൽ അസാധാരണമായ 'പോപ്പുലാരിറ്റി'യാണ് ഈ മണ്ഡലത്തിൽ നേടിയെടുത്തിട്ടുള്ളത്. അതേസമയം എസ്.എൻ.ഡി.പി യോഗത്തോട് ആഭിമുഖ്യമുള്ള ഒരു വലിയ ജനസമൂഹവും ഇവിടെയുണ്ടെന്ന വസ്തുതയും നിലനില്ക്കുന്നു. കൃഷ്ണൻ കണിയാമ്പറമ്പിലിന്റെ ജനസമ്മതിക്കു സാമുദായികാഭിമുഖ്യത്തെ കവച്ചുവയ്ക്കാനാവുമോ എന്നതാണ് ഉത്തരം കിട്ടേണ്ട ചോദ്യം. തീരപ്രദേശമായ നാട്ടിക ധീവരരുടെ പ്രധാന ശക്തികേന്ദ്രവുമാണ്. ഈഴവർ, മുസ്ലിങ്ങൾ, ധീവരർ, ക്രിസ്ത്യാനികൾ, നായർ എന്നിങ്ങനെയാണ് സമൂഹത്തിന്റെ ഘടന. യു.ഡി.എഫ് സ്ഥാനാർത്ഥികളെ തോല്പിക്കുക എന്ന ധീവരസഭയുടെ ആഹ്വാനവും, ദിനകരന്റെ പ്രവർത്തനങ്ങളും ഫലപ്രാപ്തിയിലെത്തിയാൽ ഡോ. രാഹുലന് അതു മാരകമാവും.

തോറ്റ യു.ഡി.എഫിനെ മാത്രമല്ല ജയിച്ച ഇടതുപക്ഷത്തെപ്പോലും അമ്പരപ്പിച്ചുകളഞ്ഞ ഗുരുവായൂർ ഉപതിരഞ്ഞെടുപ്പിലെ ഹീറോ പി.ടി. കുഞ്ഞുമുഹമ്മദ് അവിടെ ഇപ്പോൾ പഴയ അന്തരീക്ഷത്തിലല്ല. തങ്ങളുടെ കുത്തകസീറ്റ് തിരിച്ചുപിടിക്കാനുള്ള തീവ്രശ്രമത്തിലാണ് മുസ്‌ലിം ലീഗ്. ലീഗിന്റെ ജില്ലാ സെക്രട്ടറി ആർ.പി. മൊയ്തൂട്ടിയാണ് സ്ഥാനാർത്ഥി.

കോൺഗ്രസ്സ്-ഐയുടെ സിറ്റിംഗ് സീറ്റുകളായ കുന്നംകുളത്തും ചേലക്കരയിലും പ്രവചനം അസാദ്ധ്യമാക്കുംവിധം തൊട്ടുതൊട്ടുള്ള പോരാട്ടമാണ് നടക്കുന്നത്. കെ. രാധാകൃഷ്ണൻ എന്ന യുവനേതാവിന്റെ ജനപ്രിയം തുറുപ്പുചീട്ടാക്കി ഇറക്കി സി.പി.എം ആക്രമണം നടത്തുമ്പോൾ ചേലക്കരയിൽ കഴിഞ്ഞ രണ്ടു ടേമുകളിലായി പടുത്തുയർത്തിയ കോൺഗ്രസ്സ്-ഐ കോട്ട വിറയ്ക്കുന്നുണ്ട്. ടി.എ. രാധാകൃഷ്ണനെന്ന യുവാവാണ് കോൺഗ്രസ്സ്-ഐയ്ക്കുവേണ്ടി മറുഭാഗത്തും. കുന്നംകുളത്തു സിറ്റിംഗ് എം.എൽ.എ ടി.വി. ചന്ദ്രമോഹനനെ എതിരിടുന്നത് സി.പി.എമ്മിന്റെ മറ്റൊരു യുവനേതാവായ എൻ.ആർ. ബാലനാണ്. പ്രാദേശികമായി കരുത്തനാണ് ബാലൻ.

ദുർബല സ്ഥാനാർത്ഥികളുടെ പോരാട്ടമാണ് ചാലക്കുടിയിൽ. ലോക്സഭാസീറ്റു കിട്ടാതെ വന്ന പ്രൊഫ. സാവിത്രി ലക്ഷ്മണനും, ജനതാദളിലെ പ്രൊഫ. എൻ.എം. ജോസഫുമാണ് എതിരാളികൾ. പോരാത്തതിന് സാജൻ കെ. തോമസ് എന്ന് കേരള ജനതാദൾകാരൻ ജോസഫിന് റബലുമായി നില്ക്കുന്നു. ഒന്നിനൊന്നിന് എല്ലാപേരും ദുർബലരാകുമ്പോൾ എന്താണു പ്രവചിക്കുക എന്ന വിഷമസ്ഥിതിയിൽ നിരീക്ഷകരും.

എന്നും കോൺഗ്രസ്സ്-ഐയുടെ വലിയ കോട്ടയായിരുന്ന മുകുന്ദപുരം പാർലമെന്റ് മണ്ഡലത്തിൽ കോൺഗ്രസ്സ്-ഐയുടെ പി.സി. ചാക്കോ സി.പി.എമ്മിന്റെ വിശ്വനാഥ മേനോനുമായി ഏറ്റുമുട്ടുന്നു. നല്ല മത്സരമാണ് നടക്കുന്നത്.



## കെ. രാജൻബാബു

### കൊല്ലം

# 87 ആവർത്തിക്കുന്നു

**എൽ.ഡി.എഫിന്റെ മുന്നേറ്റമാണ് ഇതുവരെ[illegible] പ്രവർത്തനങ്ങളിൽ കൊല്ലത്ത് കാണാനാവുന്നത്. വിജയവും അവർക്ക് അനുകൂലമായിരിക്കുമെന്നാണ് നിരീക്ഷകർ കരുതുന്നത്.**



**കൊ**ല്ലം ജില്ലയിൽ കൊടിനാട്ടാൻ കഴിയുന്നവർക്കു മാത്രമേ തിരുവനന്തപുരത്ത് സെക്രട്ടേറിയറ്റ് പിടിച്ചെടുക്കാൻ കഴിയുകയുള്ളുവെന്നത് സംസ്ഥാനത്തിന്റെ രാഷ്ട്രീയ ചരിത്രമാണ്. 1987-ലെ തിരഞ്ഞെടുപ്പിൽ ജില്ലയിലെ 11 നിയമസഭാ മണ്ഡലങ്ങളിൽ വിജയിച്ച എൽ.ഡി.എഫ് കേരളം ഭരിച്ചു. '91-ലെ തിരഞ്ഞെടുപ്പിൽ എൽ.ഡി.എഫിൽ നിന്ന് അഞ്ചു നിയമസഭാ മണ്ഡലങ്ങൾ കൂടി പിടിച്ചെടുത്തപ്പോൾ യു.ഡി.എഫിനു തിരിച്ചുകിട്ടിയത് കേരളത്തിന്റെ ഭരണമാണ്.

ലോക്സഭയിലേക്കുള്ള കൊല്ലം, അടൂർ മണ്ഡലങ്ങളിൽ സിറ്റിങ് എം.പി മാരായ എസ്. കൃഷ്ണകുമാറും കൊടിക്കുന്നിൽ സുരേഷുമാണ് യു.ഡി.എഫ് സ്ഥാനാർത്ഥികൾ. എൽ.ഡി.എഫ് സ്ഥാനാർത്ഥികളായ എൻ.കെ.പ്രേമചന്ദ്രനും (ആർ.എസ്.പി) പി.കെ.രാഘവനും (സി.പി.ഐ) യഥാക്രമം ഇവരെ നേരിടുന്നു. അന്തരിച്ച ആഗോള വ്യവസായി രാജൻപിള്ളയുടെ വിധവ നീനാപിള്ള കൊല്ലം പാർലമെന്റ് സീറ്റിൽ സ്വതന്ത്ര സ്ഥാനാർത്ഥിയായി മത്സരിക്കുന്നു.

ആന്റണി മന്ത്രിസഭയിലെ 'രണ്ടാമനായ' സി.വി. പത്മരാജൻ ജനവിധി തേടുന്ന ചാത്തന്നൂരാണ് രാഷ്ട്രീയ പോരാട്ടം കൊണ്ട് ഏറ്റവും പിരിമുറുക്കമുള്ള നിയമസഭാ മണ്ഡലം. സി.പി.ഐ നേതാവ് പി.രവീന്ദ്രനാണ് പത്മരാജന്റെ പ്രതിയോഗി. ഇരുവർക്കും വ്യക്തിബന്ധങ്ങളുടെ വേരോട്ടമുള്ള മണ്ഡലത്തിൽ രാഷ്ട്രീയ വിവാദങ്ങളായിരിക്കും വിജയത്തിൽ നിർണ്ണായക സ്വാധീനം ചെലുത്തുന്നത്. പെരുന്ന-ശിവഗിരി പ്രശ്നങ്ങൾ കൂടി പ്രതികൂലമായാൽ ഇവിടെ സി.വി. പത്മരാജന്റെ പതനം സുനിശ്ചിതമാണ്.

ചവറയിൽ ബേബിജോണും (ആർ.എസ്.പി) കരുനാഗപ്പള്ളിയിൽ ഇ.ചന്ദ്രശേഖരൻനായരും ഇരവിപുരത്ത് വി.പി.രാമകൃഷ്ണപിള്ളയും (ആർ.എസ്.പി). പത്തനാപുരത്ത് പി. പ്രകാശ് ബാബുവും (സി.പി.ഐ) കുന്നത്തൂരിൽ ടി.നാണുമാസ്റ്ററും (ആർ.എസ്.പി) എതിർ സ്ഥാനാർത്ഥികളേക്കാൾ ബഹുദൂരം മുന്നിലാണ്. കൊല്ലം, പുനലൂർ, കൊട്ടാരക്കര, ചടയമംഗലം, കുണ്ടറ, നെടുവത്തൂർ നിയമസഭാമണ്ഡലങ്ങളിൽ മത്സരം ഒപ്പത്തിനൊപ്പം മുറുകുകയാണ്.

ജില്ലയിൽ എല്ലാ മണ്ഡലങ്ങളിലും എൽ.ഡി.എഫ്-യു.ഡി.എഫ് മുന്നണികൾ തമ്മിൽ നേരിട്ടുള്ള മത്സരമാണു നടക്കുന്നത്. മൂന്നാം മുന്നണിയിലെ പ്രമുഖ ഘടക കക്ഷിയായ പി.ഡി.പി പലയിടങ്ങളിലും സജീവ സാന്നിദ്ധ്യമായുണ്ട്. പി.ഡി.പി ജനറൽ സെക്രട്ടറി എൻ.സുവർണ്ണകുമാർ മത്സരിക്കുന്ന കരുനാഗപ്പള്ളിയാണ് ജില്ലയിലെ അവരുടെ പ്രസ്റ്റീജ് മണ്ഡലം. ബി.ജെ.പി സ്ഥാനാർത്ഥികൾ മിക്ക മണ്ഡലങ്ങളിലുമുണ്ട്. തിരഞ്ഞെടുപ്പു ഫലത്തെ സ്വാധീനിക്കുന്ന വിധത്തിൽ പക്ഷേ, ഒരു മണ്ഡലത്തിലും അവർ സജീവമായിട്ടില്ല.

രാഷ്ട്രീയ-പ്രാദേശിക ഘടകങ്ങൾ ഒട്ടേറെ എൽ.ഡി.എഫിന് അനുകൂലമായ ജില്ലയിൽ രണ്ടേരണ്ട് മുദ്രാവാക്യങ്ങളാണ് യു.ഡി.എഫ് പ്രചാരണരംഗത്ത് വ്യാപകമായി മുഴക്കുന്നത്. കേന്ദ്രത്തിൽ ഭരണസ്ഥിരതയ്ക്കുവേണ്ടി കോൺഗ്രസ്സിന് വോട്ടു ചെയ്യുക, സമ്പൂർണ്ണ മദ്യനിരോധനം നടപ്പാക്കാൻ സംസ്ഥാനത്ത് യു.ഡി.എഫിനെ വിജയിപ്പിക്കുക. ഈ രണ്ട് മുദ്രാവാക്യങ്ങളുടെ ഇരമ്പത്തിൽ മറ്റെല്ലാ പ്രശ്നങ്ങളേയും മുക്കിക്കൊല്ലുന്ന പ്രചാരണതന്ത്രമാണ് അവർ നടത്തുന്നത്. വികസനത്തിന്റെ പേരിൽ യാതൊരു അടിസ്ഥാനവുമില്ലാത്ത കള്ളക്കണക്കുകൾ വാരിവിതറുന്നുണ്ട്. ഇതിൽ ഒരു പരിധിവരെ പകച്ചുനില്ക്കുകയാണ് എൽ.ഡി.എഫ് കേന്ദ്രങ്ങൾ.

പ്രചാരണ വേദിയിൽ ഇരുമുന്നണികളുടേയും സംസ്ഥാന-ദേശീയ നേതാക്കൾ ഇതിനകംതന്നെ വന്നുപോയി. സ്ഥാനാർത്ഥികൾ മണ്ഡലം-പര്യടനം തുടങ്ങിക്കഴിഞ്ഞു. പെരുന്ന-ശിവഗിരി പ്രശ്നങ്ങൾ പ്രചാരണത്തിന്റെ ഉപരിതലത്തിലില്ല. എന്നാൽ ഇവ ശക്തിയായ അടിയൊഴുക്കുകൾ വിധിയെഴുത്തിൽ സൃഷ്ടിക്കുമെന്ന് തീർച്ചയാണ്. ചാരായനിരോധനത്തിന്റെ ദുരന്ത ഫലങ്ങൾ ഇതിനകംതന്നെ ജില്ലയിൽ ഉണ്ടായിത്തുടങ്ങി. നിരോധനം നിലവിലുണ്ടെങ്കിലും വ്യാജമദ്യം സുലഭമാണ്. രാഷ്ട്രീയ ലോബിയുടെ പിൻബലമുള്ള മദ്യവ്യാപാര കേന്ദ്രങ്ങൾ ഏതു മുന്നണി ജയിച്ചാലും ഇലക്ഷൻ കഴിയുന്നതോടെ സജീവമാകുമെന്നതിന്റെ സൂചനയുണ്ട്. തിരഞ്ഞെടുപ്പുവരെയെങ്കിലും ഇതിനെ ശക്തമായ ഒരു പ്രചാരണ ആയുധമാക്കി നിലനിർത്താൻ യു.ഡി.എഫ് കൊണ്ടുപിടിച്ചു ശ്രമിക്കുന്നുണ്ട്.

പ്രചാരണ കോലാഹലത്തിൽ തകർന്നുപോകാത്ത രാഷ്ട്രീയ അസ്തിവാരം ജില്ലയ്ക്ക് ഉണ്ടെന്നതാണ് എൽ.ഡി.എഫിന് ആശ്വാസവും ആത്മവിശ്വാസവും നല്കുന്ന ഘടകം. എൽ.ഡി. എഫിലെ ജില്ലയിലെ പ്രമുഖ ഘടക കക്ഷി സി.പി.എം തന്നെ. എന്നാൽ ജില്ലയിൽ മൂന്നു നിയമസഭാ മണ്ഡലങ്ങളിൽ മാത്രമേ പാർട്ടിക്ക് സ്വന്തം സ്ഥാനാർത്ഥികളുള്ളു. അവരാകട്ടെ പാർട്ടിയുടെ രണ്ടാം നിരയിൽപ്പെട്ട നേതാക്കളാണ്.

എൽ.ഡി.എഫിൽ നിന്ന് കഴിഞ്ഞ തിരഞ്ഞെടുപ്പിൽ യു.ഡി.എഫ് പിടിച്ചെടുത്ത ചാത്തന്നൂർ, കൊല്ലം, ഇരവിപുരം, കുണ്ടറ, പുനലൂർ, നിയോജക മണ്ഡലങ്ങൾ തിരിച്ചുപിടിക്കാൻ തങ്ങൾക്കു കഴിയുമെന്ന് എൽ.ഡി.എഫ് അവകാശപ്പെടുമ്പോൾ സ്വന്തം മണ്ഡലങ്ങൾ നിലനിർത്താനും പുതിയ മണ്ഡലങ്ങൾ കൈവശപ്പെടുത്താനും കഴിയുമെന്ന പ്രതീക്ഷയിലാണ് യു.ഡി.എഫ് കേന്ദ്രങ്ങൾ. എൽ.ഡി.എഫ് തൂത്തുവാരിയ ത്രിതല പഞ്ചായത്ത് തിരഞ്ഞെടുപ്പിന്റെ കണക്കുകൾ പ്രസക്തമാവില്ലെന്നും പ്രസക്തമാവുമെന്നും അഭിപ്രായഭേദമുണ്ട്. കഴിഞ്ഞ വർഷം നടന്ന തിരഞ്ഞെടുപ്പിന്റെ ത്രിതലങ്ങളിലും ഗംഭീര വിജയമാണ് എൽ.ഡി.എഫ് ജില്ലയിൽ നേടിയത്. 25 അംഗ പഞ്ചായത്തിൽ വെറും നാലു സീറ്റുകൾ മാത്രമേ യു.ഡി.എഫിന് ലഭിച്ചുള്ളു. എല്ലാ ബ്ളോക്ക് പഞ്ചായത്തുകളും ബഹുഭൂരിപക്ഷം ഗ്രാമപഞ്ചായത്തുകളും എൽ.ഡി.എഫിന് കിട്ടി.

സ്ഥാനാർത്ഥി നിർണ്ണയത്തെത്തുടർന്ന് കോൺഗ്രസ്സിൽ മറനീക്കി പുറത്തുവന്ന ഗ്രൂപ്പിസത്തിന്റെ തീയും പുകയും ഇനിയും ജില്ലയിൽ കെട്ടടങ്ങിയിട്ടില്ല. 'എ' വിഭാഗത്തിന്റെ ശക്തികേന്ദ്രമായ ജില്ലയിൽ കേവലം ഒരു സീറ്റിൽ തങ്ങളെ ഒതുക്കിയെന്നായിരുന്നു അവരുടെ ആരോപണം. അതുകൊണ്ടുതന്നെ മുഖ്യമന്ത്രി എ.കെ. ആന്റണി ജില്ലയിലെ പ്രചാരണവേദികളിൽ ഇനിയും പ്രത്യക്ഷപ്പെട്ടിട്ടില്ല. കേന്ദ്രമന്ത്രി കെ.കരുണാകരൻ ഇവിടെ എത്തുകയും മൂന്നു പ്രചാരണ യോഗങ്ങളിൽ പ്രസംഗിക്കുകയും ചെയ്തു.



## കെ.കെ. സുരേന്ദ്രൻ

### ആലപ്പുഴ

# തീപാറുന്ന പോരാട്ടം

**പ്രമുഖരുടെ സാന്നിദ്ധ്യമാണ് ആലപ്പുഴജില്ലയെ ശ്രദ്ധേയമാക്കുന്നത്. നാട്ടുകാരനായതിനാൽ വോട്ടു നൽകണമെന്ന ആന്റണിയുടെ ആഹ്വാനത്തിന് പ്രഹരമേൽപ്പിക്കുന്നതായി വി.എം. സുധീരന്റെ സ്ഥാനാർത്ഥിത്വം**



**ആ**ലപ്പുഴ: ഒന്നാംകിട താരങ്ങൾ ഏറെയുള്ള രാഷ്ട്രീയ നഭസ്സാണ് ആലപ്പുഴയുടേത്. മുഖ്യമന്ത്രി എ.കെ. ആന്റണി, പ്രതിപക്ഷ നേതാവ് വി.എസ്. അച്യുതാനന്ദൻ, കെ.ആർ. ഗൗരിയമ്മ, സുശീലാ ഗോപാലൻ, ടി.ജെ. ആഞ്ചലോസ്, വി.എം. സുധീരൻ, തച്ചടി പ്രഭാകരൻ; കെ.സി. വേണുഗോപാൽ, കെ.എസ്.യു. ഐ. പ്രസിഡന്റ് ജെ. ജോസഫ്, ശോഭനാജോർജ് എന്നിങ്ങനെ പോകുന്നു ആലപ്പുഴയുടെ ആകാശം നിറയുന്ന താരശോഭയുള്ള പോരാളികളുടെ നിര.

ചേർത്തലയിൽ ആന്റണിയും സി.പി.ഐ നേതാവ് സി.കെ. ചന്ദ്രപ്പനുമായി നടക്കുന്നത് ചരിത്രത്താളുകളിലെ പോരാട്ടം. ചന്ദ്രപ്പനും ഇടതുപക്ഷ ജനാധിപത്യ മുന്നണിയും അരിച്ചുപെറുക്കി മുന്നേറുകയാണ്. ആന്റണിക്കു നേരേ വാളും വട്ടകയുമായി ധീവരസഭയും എൻ.എസ്.എസ്സും ശിവഗിരി ആക്ഷൻ കൗൺസിലുമൊക്കെ ഉശിരോടെ നില്ക്കുന്നു. മുന്നോട്ടുപോകാനാവാതെ ആന്റണി സംത്രാസത്തിലാണ്. ഇതുപോലൊരു പോരാട്ടം ഈ ജില്ലയിലില്ല. മറ്റെങ്ങുമുണ്ടാകാൻ തരമില്ല. കഴിഞ്ഞ പ്രാവശ്യം ഇവിടെ ചന്ദ്രപ്പൻ വയലാർ രവിയെ 991 വോട്ടിനു പരാജയപ്പെടുത്തി. 77-ൽ എം.കെ.രാഘവനും 80-ൽ പി.എസ്. ശ്രീനിവാസനും 82-ലും 87-ലും വയലാർ രവിയുമായിരുന്നു ചേർത്തലയുടെ പ്രതിനിധികൾ. 1,28,376 വോട്ടുകളാണ് ആകെ. 65,952 സ്ത്രീകൾ.

ചേർത്തലയ്ക്കു വടക്ക് അരൂരും തെക്ക് മാരാരിക്കുളവുമാണ്. അരൂരിന്റെ പ്രിയപുത്രിയായ ഗൗരിയമ്മയെ നേരിടാൻ സി.പി.എം ബി.വിനോദ് എന്ന 37 കാരനെയാണ് നിയോഗിച്ചിരിക്കുന്നത്. പാർട്ടിയിലായിരുന്നപ്പോൾ വിനോദിന് വളർത്തമ്മപോലെയായിരുന്നു ഗൗരിയമ്മ. കഴിഞ്ഞ പ്രാവശ്യം കോൺഗ്രസ്സ്-ഐയിലെ പി.ജെ.ഫ്രാൻസിസിനെ 3617 വോട്ടിനു തോല്പിച്ച ഗൗരിയമ്മ 77-ലൊഴികെ മറ്റെല്ലാ തിരഞ്ഞെടുപ്പിലും അരൂരിലെ ജേതാവായിരുന്നു. 77-ൽ സി.പി.ഐയിലെ പി.എസ്. ശ്രീനിവാസനാണ് ഗൗരിയമ്മയെ പരാജയപ്പെടുത്തിയത്. സി.പി.എമ്മിൽനിന്നു പുറത്താക്കപ്പെട്ടതിനാൽ ഇത്തവണ യു.ഡി.എഫുമായി ചേർന്നു മത്സരിക്കുകയാണ് ഗൗരിയമ്മ. കോൺഗ്രസ്സ്-ഐയിലെ ചിലർ ഗൗരിയമ്മയെ എതിർത്ത് ഒളിപ്രവർത്തനം നടത്തുന്നുണ്ടെങ്കിലും വിജയം ഗൗരിയമ്മയ്ക്കുതന്നെയാണെന്ന് പലരും കണക്കു കൂട്ടുന്നു.

"ഭൂരിപക്ഷം വർദ്ധിപ്പിക്കുക" എന്നുമാത്രമാണ് മാരാരിക്കുളത്ത് ഇടതുപക്ഷ ജനാധിപത്യമുന്നണിയുടെ ആഹ്വാനം. ആ മുന്നണിയുടെ നിയമസഭയിലെ അമരക്കാരനായ വി.എസ്. അച്യുതാനന്ദന്റെ വിജയത്തെപ്പറ്റി പ്രവർത്തകരിൽ ഒരാൾക്കുപോലും സന്ദേഹമില്ല. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ഇതേ മണ്ഡലത്തിൽ കോൺഗ്രസ്സ്-ഐയിലെ ഡി.സുഗതനെ 9977 വോട്ടിനാണ് വി.എസ്.തോല്പിച്ചത്. ജില്ലയിലെ ഏറ്റവും കൂടിയ ഭൂരിപക്ഷവും അതായിരുന്നു. കോൺഗ്രസ്സ്-ഐയിലെ പി.ജെ. ഫ്രാൻസിസാണ് ഇത്തവണ എതിരാളി. ബി.ജെ.പിയുടെ പീറ്റർ മാർക്കോസും രംഗത്തുണ്ട്. മറ്റാരും തമാശയ്ക്കുവേണ്ടിപോലും രംഗത്തില്ല. ജില്ലയിൽ ത്രികോണ മത്സരം നടക്കുന്ന ഏക മണ്ഡലം. ഏതെങ്കിലും തരംഗമോ കൊടുങ്കാറ്റോ ഉണ്ടായി കേരളത്തിൽ എല്ലായിടത്തും യു.ഡി.എഫ് ജയിച്ചാലും മാരാരിക്കുളത്ത് വി.എസ്സിനെ തോല്പിക്കാൻ കഴിയുകയില്ലെന്നാണ് കോൺഗ്രസ്സ്-ഐ ആലപ്പുഴ സൗത്ത് ബ്ളോക്ക് സെക്രട്ടറി ബഷീർ കോയാപ്പറമ്പിൽ പറയുന്നത്.

മാരാരിക്കുളത്തിനു തെക്ക് ആലപ്പുഴയും അമ്പലപ്പുഴയും കിഴക്ക് കുട്ടനാടുമാണ്. മണ്ഡലം നന്നായി പരിപരിച്ചുകൊണ്ട് കഴിഞ്ഞ 14 വർഷമായി കുട്ടനാടിന്റെ എം.എൽ.എ ആയി തുടരുകയാണ് കേരള കോൺഗ്രസ്സ്-ജെയുടെ ഡോ.കെ.സി. ജോസഫ്. മണ്ഡലത്തിൽ വികസനമെത്തിക്കുന്നതിലും ജനങ്ങളെ കൂടെ നിറുത്തുന്നതിലും സൂത്രങ്ങളേറെ പ്രയോഗിക്കുന്ന ഡോ.ജോസഫിനെ നേരിടാൻ യു.ഡി.എഫ് രംഗത്തിറക്കിയിരിക്കുന്നത് കെ.എസ്.യു-ഐ സംസ്ഥാന പ്രസിഡന്റ് ജെ. ജോസഫിനെയാണ്. കോലാഹലങ്ങളൊന്നുമില്ലാതെ ജോസഫ്, എതിർക്കുന്നവരോടുപോലും മാന്യതയോടെ പെരുമാറി പ്രചാരണരംഗത്ത് സജീവമായി പ്രവർത്തിക്കുന്നു. കുട്ടനാട്ടിലെ മാർക്സിസ്റ്റ് കോട്ടകളിൽ വിള്ളലുണ്ടാക്കിയ ജെ.എസ്.എസ്. ജോസഫിനെ സഹായിക്കാൻ തീവ്രയത്നം നടത്തുന്നുണ്ട്. പക്ഷേ, 8996 വോട്ടിന് കഴിഞ്ഞ പ്രാവശ്യം പി.ഡി.ലൂക്കിനെ (കേരള കോൺഗ്രസ്സ്-എം) പരാജയപ്പെടുത്തിയശേഷം മണ്ഡലത്തിലാകെ തന്റെ ശക്തിസ്വാധീനം വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്ന ഡോ.കെ.സി. ജോസഫിനെ കീഴടക്കാൻ ജെ. ജോസഫിനാവുമെന്ന് പലരും കരുതുന്നില്ല.

"എന്റെ ജന്മനാടാണ് ചേർത്തല. എന്റെ നാട്ടുകാർ എന്നെ കൈവിടുകയില്ല"- ഈ വാക്കുകൾ മുഖ്യമന്ത്രി ആന്റണി ചേർത്തലയിലെ ആദ്യഘട്ട പ്രചാരണവേളയിലെ പ്രസംഗങ്ങളിൽ അറിഞ്ഞോ അറിയാതെയോ ആവർത്തിച്ചിരുന്നു. ആലപ്പുഴ ലോക്സഭാ മണ്ഡലത്തിൽ ടി.ജെ. ആഞ്ചലോസിന്റെയും (എൽ.ഡി.എഫ്) ആലപ്പുഴ അസംബ്ളി മണ്ഡലത്തിൽ പി.എസ്. സോമശേഖരന്റെയും (എൽ.ഡി. എഫ്) പ്രചാരകർ ആന്റണിയുടെ "ജന്മനാട്" പ്രയോഗം ഏറ്റുപിടിച്ചു. ആഞ്ചലോസിന്റെ പ്രതിയോഗി തൃശൂർക്കാരനായ വി.എം. സുധീരനും സോമശേഖരന്റെ എതിരാളി കണ്ണൂർക്കാരനായ കെ.സി. വേണുഗോപാലിനും സ്വദേശിവാദത്തെ നേരിടേണ്ടിവന്നിരിക്കുന്നു. നാട്ടുകാരന് വോട്ട് എന്ന പ്രചാരണംസോമശേഖരന്റെ പക്ഷം ശക്തമാക്കുകയും ചെയ്തു. എങ്കിലും, വേണുഗോപാലിനാണ് സാദ്ധ്യതയെന്ന് പലരും പറയുന്നു. ഇപ്പോൾമത്സരരംഗത്തുള്ള സോമശേഖരനെ 750 വോട്ടിനാണ് കഴിഞ്ഞ പ്രാവശ്യം രാമചന്ദ്രൻനായർ തോല്പിച്ചത്.

വ്രണിതഹൃദയരായ ധീവരസഭയെ തണുപ്പിച്ച് അനുകൂലമാക്കിയാൽ ദേവദത്ത് ജി. പുറക്കാടിന് (കോൺഗ്രസ്സ്-ഐ) അമ്പലപ്പുഴയിൽ സുശീലാഗോപാലനൊപ്പമെത്താൻ കഴിയുമെന്ന് പലരും കരുതുന്നു. എ.കെ.ജിയുടെ ജീവിതസഖി ഇരുത്തംവന്ന ലാളിത്യത്തോടെ പ്രചാരണരംഗത്ത് ആധിപത്യം പുലർത്തുമ്പോൾ വശ്യമായ പെരുമാറ്റവുമായി ദേവദത്ത് മണ്ഡലമാകെ പാഞ്ഞുനടക്കുന്നു. ഇരുമുന്നണികൾക്കും തികഞ്ഞ വിജയപ്രതീക്ഷയാണ്.

അമ്പലപ്പുഴയ്ക്കു തെക്ക് ഹരിപ്പാടും പിന്നെ കായംകുളവും കിഴക്ക് മാവേലിക്കരയും ചെങ്ങന്നൂ

രും പിന്നെയും തെക്ക് പന്തളവും കൂടിയായാൽ ആലപ്പുഴ ജില്ലയുടെ അതിർത്തി കടക്കാം. ഹരിപ്പാട് എം.എൽ.എ കെ.കെ.ശ്രീനിവാസൻ (കോൺഗ്രസ്സ്-ഐ) നിര്യാതനായിട്ട് ഏപ്രിൽ 25-ന് ഒരു വർഷം തികയുന്നു. അദ്ദേഹം മരിച്ചതോടെ മണ്ഡലം അനാഥാവസ്ഥയിലായിരുന്നു. ഹരിപ്പാടിനെ സനാഥമാക്കാനുള്ള നിയോഗത്തിനായി മുൻ എം. എൽ. എ പ്രൊഫ: താമരാക്ഷനും (ആർ. എസ്. പി) ഡി.സി.സി-ഐ പ്രസിഡന്റ് എൻ.മോഹൻകുമാറുമാണ് രംഗത്ത്. 77-ലും 80-ലും 82-ലും മാരാരിക്കുളത്തുനിന്നു ജയിച്ച താമരാക്ഷൻ ഏഴാം തവണയാണ് അസംബ്ളിയിലേക്കു മത്സരിക്കുന്നത്. 58 കാരനായ മോഹൻകുമാറിന്റെ അസംബ്ളിയിലേക്കുള്ള ആദ്യമത്സരം. താമരാക്ഷനാണ് സാദ്ധ്യതയെന്ന് പലരും കരുതുന്നു.

മുൻമന്ത്രിയും കോൺഗ്രസ്സ്-ഐ നേതാവുമായ തച്ചടി പ്രഭാകരനോട് കായംകുളത്ത് ഇത്തവണ ഏറ്റുമുട്ടുന്നത് കേരള യൂണിവേഴ്സിറ്റി മുൻ സിൻഡിക്കേറ്റംഗമായ ജി. സുധാകരനാണ് (സി.പി.എം). ധിഷ്ണാപരമായി ഉന്നത നിലവാരം പുലർത്തുന്ന സുധാകരനെതിരെ ഗൗരിയമ്മയെ പാർട്ടിയിൽനിന്നു പുറത്താക്കാൻ പ്രധാന കാരണക്കാരനെന്ന് ആരോപിച്ച് ജെ.എസ്.എസ്സുകാർ അടരാടാനെത്തിയത് അദ്ദേഹത്തിന് അസൗകര്യങ്ങളുണ്ടാക്കുന്നു. കോൺഗ്രസ്സ്-ഐയിലെ ചില യുവ താരങ്ങൾക്കുള്ള പരിഭവം പറഞ്ഞൊതുക്കാൻ തത്രപ്പെടുകയാണ് തച്ചടി. സി.പി.എമ്മിലെ എം. ആർ. ഗോപാലകൃഷ്ണനോട് വെറും 33 വോട്ടിനാണ് തച്ചടി കഴിഞ്ഞ പ്രാവശ്യം ജയിച്ചത്. ജയം തനിക്കുതന്നെയെന്ന് തച്ചടി ആഹ്ളാദചിത്തനായി പറയുന്നു. ജി.സുധാകരനാണു ജയമെന്ന് അദ്ദേഹത്തിന്റെ പ്രചാരകർ സന്തുഷ്ടരായി പ്രവചിക്കുന്നു.

മാവേലിക്കരയിൽ കോൺഗ്രസ്സ്-ഐയിലെ സിറ്റിംഗ് എം.എൽ.എ എം. മുരളിക്കെതിരെ സി.പി.എം രംഗത്തിറക്കിയ ഡോ.പി.എൻ. വിശ്വനാഥൻ പ്രചാരണരംഗത്ത് മുന്നേറുകയാണ്. കഴിഞ്ഞ പ്രാവശ്യം സി.പി.എമ്മിലെ എസ് ഗോവിന്ദക്കുറുപ്പിനെ 5970 വോട്ടിനു പരാജയപ്പെടുത്തിയ എം.മുരളിയെ മുട്ടുകുത്തിക്കാൻ ഡോ.വിശ്വനാഥിനു കഴിയുമോ എന്ന ആശങ്ക പലർക്കുമുണ്ട്. മുരളി അത്രമേൽ മണ്ഡലത്തിന് പ്രിയങ്കരനായിട്ടുണ്ടെന്നാണ് നിരീക്ഷകമതം. പക്ഷേ എൻ.എസ്.എസ്. നേതൃ തീരുമാനം അപ്പാടെ നടപ്പാക്കിയാൽ മാവേലിക്കരയിൽ മുരളിക്ക് ക്ഷീണം തട്ടും.

പഴയ പ്രതിയോഗികളായ ശോഭനാജോർജ്ജും മാമ്മൻ ഐപ്പും (കോൺഗ്രസ്സ്-എസ്) തമ്മിൽ മത്സരിക്കുന്ന ചെങ്ങന്നൂരിൽ കുറേയൊക്കെ തെളിഞ്ഞ ചിത്രമാണ്. മണ്ഡലമാകെ തിളങ്ങിനില്ക്കുന്ന ശോഭനയെ ഔട്ടാക്കാൻ ഇടതുപക്ഷത്തിനും മാമ്മൻ ഐപ്പിനും കെല്പു പോരെന്നു കരുതുന്നവരാണ് പലരും. കഴിഞ്ഞ തവണ മാമ്മൻ ഐപ്പിനെ ശോഭന 3447 വോട്ടിനാണ് പരാജയപ്പെടുത്തിയത്.

സംവരണസീറ്റായ പന്തളത്ത് സി.പി.ഐയിലെ പി.കെ.കുമാരനും ജെ.എസ്.എസ്സിന്റെ പന്തളം ഭരതനും തമ്മിലാണ് പ്രധാന മത്സരം. കുമാരൻ മുന്നിലാണെന്ന് പലരും കരുതുന്നു.

ജില്ലയിൽ ആകെ 11 അസംബ്ളി മണ്ഡലക്കാരാണുള്ളത്. അതിൽ അരൂർ, ചേർത്തല, മാരാരിക്കുളം, ആലപ്പുഴ, അമ്പലപ്പുഴ, കുട്ടനാട്, ഹരിപ്പാട് എന്നിവ ആലപ്പുഴ ലോക്സഭാ മണ്ഡലത്തിൽ ഉൾപ്പെടുന്നു. മാവേലിക്കര, ചെങ്ങന്നൂർ, കായംകുളം, പന്തളം, പത്തനംതിട്ട ജില്ലയിലെ തിരുവല്ല, കല്ലൂപ്പാറ, ആറന്മുള എന്നിവ മാവേലിക്കര ലോക്സഭാ മണ്ഡലത്തിലാണ്.

പ്രൊഫ.പി.ജെ. കുര്യനുമായി മാവേലിക്കര ലോക്സഭാ സീറ്റിൽ ഏറ്റുമുട്ടുന്ന എം.ആർ. ഗോപാലകൃഷ്ണന് (സി.പി.എം) ഇടതുപക്ഷ ജനാധിപത്യ മുന്നണിയുടെ പ്രാരംഭത്തിലെ പ്രചാരണ മേധാവിത്വം ഗുണകരമായി. പ്രൊഫ: കുര്യനാകട്ടെ തനിക്കു നേരെയുണ്ടായ 'പെൺവാണിഭ' ആരോപണത്തിന് മറുപടി പറയാൻ ക്ളേശിക്കുകയായിരുന്നു അപ്പോൾ. ആ കരിനിഴൽ ഇപ്പോഴും അദ്ദേഹത്തിൽനിന്നു വിട്ടുമാറിയിട്ടില്ല. സൂര്യനെല്ലി ആരോപണത്തെക്കാൾ ഇപ്പോൾ കുര്യന് ഭീഷണി ഉയർത്തുന്നത് എൻ.എസ്.എസ് നിലപാടാണെന്ന് പറയപ്പെടുന്നു. പെരുന്നയിൽ ചെന്ന് സാഷ്ടാംഗ പ്രണാമം നടത്തിയാൽ കടന്നുകൂടാമെന്ന ചിന്തയിലാണ് കുര്യനും അഭ്യുദയകാംക്ഷികളും.

ആഞ്ചലോസും സുധീരനും തോളോടുതോൾ പൊരുതുന്ന ആലപ്പുഴ ലോക്സഭാ മണ്ഡലത്തിൽ പ്രചരണരംഗത്ത് ഇടതുമുന്നണി തന്നെയാണ് മുന്നിൽ. വീടുകൾ തോറും കയറിയിറങ്ങി മുന്നേറിയ ആഞ്ചലോസിന്റെ ഒപ്പമെത്താൻ സുധീരൻ മണ്ഡലം കൺവെൻഷനുകളാണ് നടത്തിയത്. ആരെയും സ്വന്തം ആകർഷണവലയത്തിലാക്കാനുള്ള സുധീരന്റെ നയചാതുരി അദ്ദേഹത്തിന് കൂടുതൽ അനുകൂലസ്ഥിതി സൃഷ്ടിക്കുന്നതായി ചിലർ കരുതുന്നു. പക്ഷേ ആഞ്ചലോസും പിന്നോട്ടല്ല. കഴിഞ്ഞ തവണ വക്കം പുരുഷോത്തമനെ 14,075 വോട്ടിനാണ് ആഞ്ചലോസ് തോല്പിച്ചത്. 77-ൽ സുധീരൻ ഇവിടെനിന്ന് ഇ.ബാലാനന്ദനെ 64,000 വോട്ടിനു തോല്പിച്ച് ലോക്സഭാംഗമായി. 80-ൽ സുശീലാഗോപാലനും 84-ലും 89-ലും വക്കം പുരുഷോത്തമനും ജയിച്ചു. 9,73,861 വോട്ടർമാരാണ് ആകെയുള്ളത്. ഇതിൽ 4,96,372 സ്ത്രീകളാണ്.

ആലപ്പുഴ ജില്ലയിൽ കഴിഞ്ഞ അസംബ്ളി തിരഞ്ഞെടുപ്പിൽ ഗൗരിയമ്മ ഉൾപ്പെടെ ആറുപേർ ഇടതുപക്ഷത്തുനിന്ന് ജയിച്ചു. യു.ഡി.എഫിന് അഞ്ച് എം.എൽ.എമാരുണ്ടായിരുന്നു. സി.പി.എമ്മിൽനിന്നു പുറത്താക്കപ്പെട്ട ഗൗരിയമ്മ ജെ.എസ്.എസ്. രൂപീകരിക്കുകയും ഇപ്പോൾ യു.ഡി.എഫുമായി സഖ്യത്തിലാവുകയും ചെയ്തിരിക്കുന്നു. വയലാറിലും ചേർത്തലയിലും അരൂരിലും പുന്നപ്രയിലും കുട്ടനാട്ടിലെ ചില പോക്കറ്റുകളിലും കായംകുളത്തുമൊക്കെ ജെ.എസ്.എസ് കഴിഞ്ഞ പഞ്ചായത്തു തിരഞ്ഞെടുപ്പിൽ ആൾബലം കാട്ടി. രൂപീകരണസമയത്തുണ്ടായിരുന്ന ശക്തി ഇപ്പോൾ ഇല്ലെങ്കിലും ജെ.എസ്.എസ് ആലപ്പുഴയിൽ നിർണ്ണായക ഘടകമാണ്.;







(10-ാം പേജിൽ നിന്നും തുടർച്ച)

പറയുന്നു. "ഞാൻ ആലപ്പുഴ പറവൂർ സ്വദേശിയാണ്. എന്നെ ഇവിടെ കല്യാണം കഴിച്ചുകൊണ്ടു വന്ന നാൾ മുതൽ കോൺഗ്രസ്സിനേ വോട്ടു ചെയ്തിട്ടുള്ളൂ. രവിയായാലും കൊള്ളാം. ആന്റണിയായാലും കൊള്ളാം വോട്ട് കോൺഗ്രസ്സിനുതന്നെ.

കടലോരത്ത് കൂട്ടംകൂടിനിന്ന ചില മത്സ്യത്തൊഴിലാളികളെ സമീപിച്ചപ്പോൾ എല്ലാവരും ആന്റണിക്കു വോട്ടു ചെയ്യുമെന്നു പറഞ്ഞു. എന്നാൽ ആ കൂട്ടത്തിലുണ്ടായിരുന്ന ഫ്രാൻസിസ് (24) എന്ന തൊഴിലാളി തന്റെ വോട്ട് ചന്ദ്രപ്പനാണെന്ന് വ്യക്തമാക്കി. കോൺഗ്രസ്സിലെ ഷോട്ടാ നേതാക്കളുടെ ശല്യമാണ് ചന്ദ്രപ്പന് വോട്ടു കൊടുക്കാൻ ഫ്രാൻസിസിനെ പ്രേരിപ്പിച്ചതത്രേ. കയർത്തൊഴിലാളികളും മത്സ്യത്തൊഴിലാളികളുമുള്ള നെടുമ്പ്രക്കാട് മേഖലയിൽ ചെന്നപ്പോൾ 'ചന്ദ്രപ്പൻ തരംഗ'മാണ്. കയർത്തൊഴിലാളിയായ സുഭദ്ര (54) പറഞ്ഞു. "ഞങ്ങളുടെയെല്ലാം വോട്ട് ചന്ദ്രപ്പനു തന്നെയാണ്. ആന്റണി വന്നിട്ടും വിലക്കയറ്റത്തിന് ഒരു കുറവും ഇല്ലല്ലോ. ചന്ദ്രപ്പനു തന്നെയാണ് വോട്ടെന്ന് കയർത്തൊഴിലാളിയായ ലിസയും പറഞ്ഞു.

"വ്യക്തികളെക്കാൾ രാഷ്ട്രീയ കാഴ്ചപ്പാടുകളാണ് പ്രധാനം." കയർത്തൊഴിലാളികളായ പൊന്നപ്പൻ (43), ഹരിഹരൻ (39), ഗോപി (48), പൊന്നപ്പൻ (41), ശാർങ്ധരൻ (44) എന്നിവർ തങ്ങളുടെ വോട്ട് ചന്ദ്രപ്പനാണെന്നു പറഞ്ഞുകൊണ്ട് ചൂണ്ടിക്കാട്ടി. "ആന്റണി ലാളിത്യം പറഞ്ഞിട്ട് മുഖ്യമന്ത്രിയാകാൻ 15 ലക്ഷത്തിന്റെ വിമാനത്തിലല്ലേ വന്നത്." പൊന്നപ്പൻ ചോദിക്കുന്നു.

ബി.ജെ.പി പ്രവർത്തകനായ നെയ്ത്തു തൊഴിലാളി ഗോപി (28) തന്റെ വോട്ട് പാർട്ടി സ്ഥാനാർത്ഥിക്കു തന്നെയാണെന്നു പറഞ്ഞു. ജയിക്കുകയില്ലെങ്കിലും സ്വാധീനം എത്രയുണ്ടെന്ന് അറിയാമല്ലോ. വ്യക്തിപരമായി ഗോപിക്ക് ചന്ദ്രപ്പനേയും ആന്റണിയേയും ഇഷ്ടമാണ്. ഇവരിൽ ആർക്കെങ്കിലും ഒരു മാർക്ക് കൂടുതൽ നൽകേണ്ടിവന്നാൽ അത് ആന്റണിക്കായിരിക്കുമെന്നും ഗോപി പറഞ്ഞു. പൊതുമുതൽ കക്കുകയും ധൂർത്തടിക്കുകയും ചെയ്യാത്ത നേതാവാണ് ആന്റണിയെന്ന് മുട്ടത്ത് റേഷൻകട നടത്തുന്ന അഷ്റഫ് (36) അഭിപ്രായപ്പെട്ടു. ചന്ദ്രപ്പൻ അഴിമതിക്കാരനല്ലെങ്കിലും കമ്മ്യൂണിസ്റ്റുകാരനാണ്. വ്യാപാരിയായ സോയി (25) ക്കും അഷ്റഫിനോട് യോജിപ്പ്. ഒന്നുമല്ലെങ്കിലും ആന്റണി പട്ട നിരോധിച്ചല്ലോ. അത് വലിയ കാര്യമാണെന്ന് സോയി പറഞ്ഞു.

"ചാരായം നിരോധിച്ചതുകൊണ്ട് സ്ത്രീകളുടെ കണ്ണിൽ പൊടിയിടാമെന്ന ആന്റണിയുടെ കണക്കുകൂട്ടൽ നടക്കാൻ പോവുന്നില്ലെന്ന് സാമൂഹ്യ പ്രവർത്തകയായ വിജയാസുരേന്ദ്രൻ അഭിപ്രായപ്പെട്ടു. വിലക്കയറ്റം കൊണ്ട് വലഞ്ഞിരിക്കുകയാണ് ജനങ്ങൾ. വീട്ടിൽ വച്ചുവിളമ്പുന്നതിന്റെ ബുദ്ധിമുട്ട് സ്ത്രീകൾക്കേ അറിയുകയുള്ളൂ. ചേർത്തലയിലെ തൊഴിലാളിമേഖലകളിൽ സ്ത്രീകൾ ആന്റണിക്കെതിരെ വോട്ടു ചെയ്യും. സൂര്യനെല്ലി സംഭവം വീട്ടമ്മമാരെ വേദനിപ്പിച്ചിട്ടുണ്ട്. അതൊക്കെ ഈ തിരഞ്ഞെടുപ്പിൽ പ്രതിഫലിക്കും എന്നാണ് വിജയയുടെ അഭിപ്രായം.

"ചന്ദ്രപ്പനെപ്പോലെ ഒരാളുടെ സാന്നിദ്ധ്യം നിയമസഭയിൽ എന്നും ഉണ്ടാകണമെന്ന് ആന്റണി തന്നെയാണു പ്രസംഗിച്ചത്. ഗോവ വിമോചന സമരത്തിൽ പങ്കെടുത്ത് ചന്ദ്രപ്പൻ ജയിലിൽ കിടക്കുമ്പോൾ ജനങ്ങൾ തിരഞ്ഞെടുത്ത കമ്മ്യൂണിസ്റ്റ് ഗവൺമെന്റിനെ അട്ടിമറിക്കാൻ സമരം നയിക്കുകയായിരുന്നു ആന്റണി." ആന്റണിയേയും ചന്ദ്രപ്പനേയും ചേർത്തലക്കാർക്കു നന്നായിട്ടറിയാം." സ്വർണ്ണമഹാൽ ജ്വവലറി ഉടമ അറുമുഖം (70) പറഞ്ഞു.

"ആന്റണിയും ചന്ദ്രപ്പനും കറപ്ഷൻ ഇല്ലാത്ത പൊതു പ്രവർത്തകരാണ്. എന്നാൽ ആന്റണിക്കു കറപ്ഷൻ ഇല്ലെങ്കിലും കാപട്യമുണ്ട്. ചന്ദ്രപ്പന് ഇതു രണ്ടുമില്ല." ചേർത്തലയിൽ കെ.എസ്.എഫ്.ഇ. ഏജന്റായ കരുണാകരൻപിള്ള (52) പറഞ്ഞു. "ആന്റണിയുടെ ചരിത്രം പരിശോധിച്ചാൽ സ്വന്തം ആദർശത്തിൽനിന്ന് അദ്ദേഹം എത്രയോ തവണ വ്യതിചലിച്ചു. പറയുന്നതും പ്രവർത്തിക്കുന്നതും തമ്മിൽ ഒരു പൊരുത്തവുമില്ലാത്ത നേതാവാണ് ആന്റണി. ചന്ദ്രപ്പൻ അങ്ങനെയല്ല. ഈ നാടിന് മറക്കാൻ കഴിയാത്ത ജനനേതാവായ സി.കെ. കുമാരപ്പണിക്കരുടെ മകനാണ്. വയലാർ സമരത്തിന്റെ നേതാവായിരുന്ന കുമാരപ്പണിക്കർക്കു ജനങ്ങൾ നൽകിയ വിശേഷണം 'വയലാർ സ്റ്റാലിൻ' എന്നായിരുന്നു. തിരഞ്ഞെടുപ്പിൽ തന്റെ പാരമ്പര്യത്തെക്കുറിച്ചൊന്നും ചന്ദ്രപ്പൻ പറയുന്നില്ല. വ്യക്തിയേക്കാൾ ആശയങ്ങൾ തമ്മിലുള്ള പോരാട്ടമെന്നല്ലേ അദ്ദേഹം പറയുന്നുള്ളൂ. അതാണ് അദ്ദേഹത്തിന്റെ മാന്യത"- കരുണാകരൻപിള്ള ആവേശഭരിതനായി. ഏറ്റവും നല്ല എം.എൽ.എ എന്ന് ആന്റണി തന്നെ ചന്ദ്രപ്പനെ വിശേഷിപ്പിച്ചിട്ടുള്ള സാഹചര്യത്തിൽ ആന്റണി ചേർത്തലയിൽ ചന്ദ്രപ്പനെതിരെ മത്സരിക്കരുതായിരുന്നു. ഓട്ടോറിക്ഷാ ഡ്രൈവറായ രമണൻ (32) പറഞ്ഞു.

"സൂര്യനെല്ലിയിൽ ഒരു പെൺകുട്ടിയുടെ മാനം സംരക്ഷിക്കാൻ കഴിയാതിരുന്ന ആന്റണി എങ്ങനെയാണ് കേരളത്തിലെ ജനങ്ങളെ സംരക്ഷിക്കുന്നത്? ആന്റണിയായാലും ആരായാലും കോൺഗ്രസ്സിന് വോട്ടില്ല"-പാണാവള്ളിയിൽ വീട്ടമ്മയായ ലളിത (32) പറഞ്ഞു.

മുട്ടത്ത് സെന്റ് പോൾസ് ബുക്ക് സ്റ്റാൾ നടത്തുന്ന വർക്കി വി.നടയ്ക്കൽ (74) ആർക്കാണ് വോട്ടു ചെയ്യുന്നതെന്ന് തുറന്നുപറയാൻ വിസമ്മതിച്ചു. രണ്ടുപേരും വ്യക്തിപരമായി നല്ലവരാണ്. ആരെയും എതിർത്തുപറയാൻ തനിക്കു കഴിയില്ലെന്നാണ് വർക്കിചേട്ടന്റെ വാദം.

"ചന്ദ്രപ്പൻ നല്ല മനുഷ്യനാണെന്ന് കേട്ടു. എന്നാൽ ചന്ദ്രപ്പൻ നല്ല മനുഷ്യൻ മാത്രമല്ല അഗാധമായ അറിവുള്ള നേതാവു കൂടിയാണ്. എന്തു കാര്യത്തെക്കുറിച്ചു വേണമെങ്കിലും ചോദിച്ചുകൊള്ളൂ. വ്യക്തമായ മറുപടി അദ്ദേഹത്തിനുണ്ട്"-ചേർത്തല നിയോജക മണ്ഡലത്തെക്കുറിച്ച് റിപ്പോർട്ടു തയ്യാറാക്കാൻ ബംഗാളിൽ നിന്നെത്തിയ പത്രലേഖകൻ ദേബാശിഷ് പറഞ്ഞു.

കേരളത്തിൽ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ വളർച്ചയിൽ ചരിത്രപരമായ ദൗത്യം നിറവേറ്റിയ നാടാണ് ചേർത്തല. അധികാരി വർഗ്ഗത്തിന്റെ കൊള്ളരുതായ്മകളെ ചോദ്യം ചെയ്ത് നെഞ്ചുയർത്തി മുന്നോട്ടു നടന്ന ധീരന്മാരുടെ ചോര ഈ മണ്ണിൽ പുരോഗമന ചിന്തകൾക്കു വളമായി മാറിയിട്ടുണ്ട്. പ്രബുദ്ധമായ രാഷ്ട്രീയം മറ്റെന്തിനെക്കാളും മുന്നിൽ നിൽക്കുന്ന ഇവിടെ നിലവിലുള്ള രാഷ്ട്രീയ മുൻതൂക്കം ഇടതിന് അനുകൂലമാണ്. ചേർത്തല നഗരസഭയും ആറു പഞ്ചായത്തുകളുമുള്ളതിൽ നാലു പഞ്ചായത്തുകളും ഇടതുഭരണത്തിലാണ്. നഗരസഭയും രണ്ടു പഞ്ചായത്തുകളും കോൺഗ്രസ്സിന്റെ കൈയിലും.

മത്സ്യത്തൊഴിലാളികളും, കയർത്തൊഴിലാളികളും, കർഷകത്തൊഴിലാളികളും ഏറെയുള്ള നാടാണ് ഈ ജലാശയ തീരം. രാഷ്ട്രീയത്തിലും നന്മയിലും വിശ്വാസമർപ്പിക്കുന്ന വോട്ടർമാരുടെ മുന്നിൽ മാറ്റുരയ്ക്കുന്ന രണ്ടു നേതാക്കളും മാന്യന്മാരും മിടുക്കന്മാരുമാണ്. രണ്ടുതവണ പാർലമെന്റിലേക്കും കഴിഞ്ഞ തവണ നിയമസഭയിലേക്കും തിരഞ്ഞെടുക്കപ്പെട്ട സി.കെ. ചന്ദ്രപ്പൻ പാർലമെന്റേറിയൻ എന്ന നിലയിൽ ആന്റണിയെക്കാൾ അംഗീകാരവും ആദരവും അർഹിക്കുന്ന നേതാവാണ്.

1970-ൽ ചേർത്തലയിൽനിന്ന് ആദ്യമായി ജനവിധി തേടിയ ആന്റണി മാർക്സിസ്റ്റ് നേതാവായ എൻ.പി.തണ്ടാരെ അന്ന് 369 വോട്ടുകൾക്കു പരാജയപ്പെടുത്തി. വേമ്പനാട്ട് കായലിലൂടെ പിന്നീടെത്രയോവെള്ളം ഒഴുകിപ്പോയെന്നു പറഞ്ഞതുപോലെ രാഷ്ട്രീയ സാഹചര്യങ്ങളിൽ എന്തെല്ലാം മാറ്റം വന്നിരിക്കുന്നു. 26 വർഷങ്ങൾക്കു ശേഷമാണ് സ്വന്തം നാട്ടിലെ ജനസ്വാധീനം അറിയാൻ ആന്റണി വീണ്ടുമെത്തുന്നത്. രാഷ്ട്രീയ അടിയൊഴുക്കുകൾ പലതും ആന്റണിക്കു പ്രതികൂലമാകുമ്പോൾ എതിരാളി ചന്ദ്രപ്പൻ ആയതിനാൽ വ്യക്തിപരമായ ഇമേജിന്റെ മുൻതൂക്കവും ആന്റണിക്കു പ്ളസ് പോയിന്റ് ആകുന്നില്ല.

എൻ.എസ്.എസ്. ധീവരർ. പാർട്ടിക്കുള്ളിലെ ചേരിപ്പോരുകൾ. ശിവഗിരി പ്രശ്നം തുടങ്ങിയവ ആന്റണിക്ക് അസ്വസ്ഥത പകരുന്നു. ഇതേക്കുറിച്ചു ചോദിക്കുമ്പോൾ അവരെല്ലാം ചേർന്ന് തനിക്കു ചുറ്റും പത്മവ്യൂഹം ചമയ്ക്കുന്നുവെന്നാണ് ആന്റണിയുടെ മറുപടി. അല്പനേരത്തെ ആലോചനയ്ക്കുശേഷം ആന്റണി വീണ്ടും പറയുന്നു... "ഞാൻ ജയിക്കും. ഇതെന്റെ ജന്മനാടാണ്...."

പത്മവ്യൂഹത്തിൽ അകപ്പെട്ട അഭിമന്യു വീരോടെ പൊരുതിയിട്ടും ജയിച്ചില്ലെന്ന ചരിത്രസത്യം ആന്റണി മറന്നുപോയോ.....?

(23-ാം പേജിൽ നിന്നും തുടർച്ച)

ഐക്യമുന്നണി പ്രവർത്തകരും വാദിക്കുന്നു. ഇറക്കുമതി സ്ഥാനാർത്ഥിയെക്കാൾ വികസനമാണ് പ്രധാനം. വികസനം ലാക്കാക്കി തന്നെയാണ് രാഘവനെ ഉയർത്തികാട്ടുന്നതും. ഒരു മണ്ഡലത്തിലും ഒന്നിലേറെ തവണ മത്സരിച്ചിട്ടില്ലാത്ത രാഘവൻ അവിടെയെല്ലാം വികസനം എത്തിച്ചു എന്നത് തെളിവുസഹിതം ഐക്യമുന്നണി പ്രവർത്തകർ ആറന്മുളക്കാരെ അറിയിക്കുന്നു.

"സ്ഥാനാർത്ഥിയുടെ കഴിവാണ് നോക്കേണ്ടത്. അല്ലാതെ അയാളുടെ ജന്മദേശമല്ല"- ഒരു മുതിർന്ന കോൺഗ്രസ് പ്രവർത്തകൻ ചൂണ്ടിക്കാട്ടുന്നു. അദ്ദേഹം ഇതു പറയുമ്പോൾ തന്നെ രാഘവൻ സ്ഥാനാർത്ഥിയാകുന്നതിനെതിരേ പത്തനംതിട്ട ജില്ലാ കോൺഗ്രസ് കമ്മിറ്റിയിൽ മുറുമുറുപ്പ് ഉയർന്നത് രഹസ്യമല്ല. പ്രത്യേകിച്ചും ആന്റണി കോൺഗ്രസ്സിന് സ്വാധീനമുള്ള പത്തനംതിട്ട ജില്ലയിൽ കോൺഗ്രസുകാരനല്ലാത്തയാളും കരുണാകരന്റെ അടുത്തയാളും എന്നറിയപ്പെടുന്ന രാഘവൻ വരുന്നതിൽ ഈ കാര്യം മനസ്സിൽ വച്ച് 'എ' ഗ്രൂപ്പ് രാഘവന്റെ കൂടെ ഇനിയും പ്രചാരണത്തിനിറങ്ങിയിട്ടില്ല എന്ന് ചില കോൺഗ്രസുകാർ തന്നെ പറയുന്നു.

അതേസമയം 1977 മുതലുള്ള വിജയം നിരത്തിയാണ് യു. ഡി. എഫ് രാഘവനെ പ്രതീക്ഷിക്കുന്നത്. മണ്ഡലത്തിലെ ഏഴു പഞ്ചായത്തുകളിൽ നാലും രണ്ടു ബ്ലോക്കു പഞ്ചായത്തുകളും രണ്ടു ജില്ലാ പഞ്ചായത്തു മണ്ഡലവും യു. ഡി. എഫിന്റെ കൈയിലാണ്. പുറമേ മറ്റൊരു പ്രതീക്ഷയും ഉണ്ട്. യു. ഡി. എഫിനെതിരേ വോട്ടു ചെയ്യാൻ എൻ. ഡി. പി ആഹ്വാനം ചെയ്തിട്ടുണ്ടെങ്കിലും കരുണാകരനും നാരായണപ്പണിക്കരും തമ്മിലുള്ള ബന്ധത്തിന്റെ പശ്ചാത്തലത്തിൽ ആ വോട്ടുകൾ രാഘവനു തന്നെ കിട്ടുമെന്ന് കണക്കാക്കുന്നു. (ഈ മണ്ഡലത്തിൽ വിമത എൻ. ഡി. പിക്കാരും ഏറെയുണ്ട്). ജെ. എസ്. എസ്സിന് കുറെ സ്വാധീനമുള്ള മണ്ഡലമായതിനാൽ അതും തന്റെ വോട്ടുപെട്ടിയിൽ വീഴുമെന്ന് രാഘവൻ കണക്കുകൂട്ടുന്നു.

പുണ്യസ്ഥലമായ ആറന്മുളയിലും ചാരായനിരോധനം ഐക്യമുന്നണിക്ക് മുഖ്യപ്രചാരണവിഷയമാണ്. വള്ളംകളിക്കോ ഉത്സവത്തിനോ എന്തിനേറെ സന്ധ്യകളിൽ കവലകളിൽ കശപിശപറയാനോ കുടിയന്മാർ ഉണ്ടാകില്ലെന്ന് മുന്നണി പ്രവർത്തകർ മുഖത്തു നോക്കി പറയുന്നു. ഈ സ്ഥിതി തുടരണോ അതോ കശപിശക്കാരെ വേണോ എന്നാണ് വീടുവീടാന്തരം കയറി ഇറങ്ങുന്ന ഐക്യമുന്നണിക്കാർ ചോദിക്കുന്നത്.

ബി. ജെ.പിയും ആറന്മുളയിൽ നിർണ്ണായക ഘടകമാണ്. കഴിഞ്ഞ നിയമസഭാ ഇലക്ഷനിൽ പത്തനംതിട്ട ജില്ലയിലെ 7 മണ്ഡലങ്ങളിലും ശരാശരി നാലായിരത്തോളം വോട്ടു നേടി ബി . ജെ. പി മൂന്നാമത് എത്തിയിരുന്നു. 1991-ൽ ആറന്മുളയിൽ മത്സരിച്ച പ്രതാപചന്ദ്രവർമ്മ 5164 വോട്ടാണ് നേടിയത്. ഇത്തവണ ബി.ജെ.പി സംസ്ഥാന നേതാവ് വി. എൻ. ഉണ്ണി മത്സരിക്കുന്നത് മണ്ഡലത്തിൽ പാർട്ടിപ്രവർത്തകർക്ക് ഉണർവ്വ് പകർന്നിട്ടുണ്ട്.

---

(20-ാം പേജിൽ നിന്നും തുടർച്ച)

നാറ്റം സ്വന്തം ശരീരത്തിന്. അവിടെ പറ്റില്ലെന്നു പറഞ്ഞപ്പോൾ അവരുടെ വീട്ടിലേക്ക് ഒളിസങ്കേതം മാറ്റിത്തന്നു. മൂന്നുനേരവും ചോറും ഉണക്കമീനും. ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ പൊലീസ് സ്ഥലം മണത്തു. അവരെത്തും മുൻപ് ആശാൻ രക്ഷപ്പെട്ടു. ആശാനു പകരം അവർ ബാപ്പുക്കയെ കൈകാര്യം ചെയ്തു. ക്ഷയരോഗിയായ അയാളെ അടിച്ചുശരിപ്പെടുത്തി. തുടർന്ന് ഇരുവരും കച്ചവടം മതിയാക്കി തിരിച്ചുപോയി. കുറച്ചുനാൾ കഴിഞ്ഞ് ബാപ്പുക്ക മരിച്ചു. കമ്മ്യൂണിസ്റ്റ് ഒളിപ്രവർത്തനത്തിനിടയിൽ നഷ്ടമായ ആയിരങ്ങളിൽ ഒരാൾ.

ഒളിവിലിരിക്കേ ഒരുദിവസം ആറ്റിങ്ങലിൽനിന്ന് ആർ. പ്രകാശത്തിന്റെ സന്ദേശം. പ്രകാശത്തിന്റെ വീട്ടിൽ സഖാവ് പി. കൃഷ്ണപിള്ള എത്തിയിരിക്കുന്നു. സഖാവിനെ തിരുവനന്തപുരത്തെത്തിക്കണം. ആശാൻ ഒരു സൈക്കിൾ സംഘടിപ്പിച്ചു. അർദ്ധരാത്രിയിൽ ആറ്റിങ്ങലെത്തി. കോരിച്ചൊരിയുന്ന മഴ. സഖാവിനെ പിറകിലിരുത്തി ചവിട്ടി. മാമം-കോരാണി ഭാഗത്തെ കുത്തനെ കയറ്റത്തിലെത്തിയപ്പോൾ ഞാനാകെ തളർന്നു വീണുപോകുമെന്നായി. മഴയോടു മഴ തന്നെ. സഖാവിനോട് ഇറങ്ങാൻ പറയാനും വയ്യ. ഒരുവിധത്തിൽ കാട്ടായിക്കോണത്തെത്തി. ശ്രീധറിനെ ചെന്നു വിളിച്ചുണർത്തി. പീടികത്തിണ്ണയിൽ സഖാവിന് കിടക്കാൻ ഒരിടം കണ്ടെത്തി. സഖാവിന് വല്ലാത്ത വിശപ്പ്. ഒരല്പം ഭക്ഷണത്തിന് അവിടമാകെ തെണ്ടി. കിട്ടിയില്ല. പിറ്റേദിവസം ഉച്ചയ്ക്കാണ് അല്പം ഭക്ഷണം തരപ്പെടുത്താനായത്.

സഖാവിന്റെ വരവും വന്നപോലുള്ള തിരിച്ചുപോക്കും ആശാന്റെ മനസ്സിലുണ്ട്. രണ്ടാഴ്ചയ്ക്കുള്ളിൽ പാർട്ടി വർക്കിന്റെ റിപ്പോർട്ട് നൽകണമെന്നു നിർദ്ദേശിച്ചിട്ടാണ് സഖാവ് പോയത്. സഖാവ് തിരുവനന്തപുരത്തുണ്ടായിരുന്ന ദിവസമാണ് ഗാന്ധിജി വെടിയേറ്റുമരിച്ചത്. "ഞാൻ ആ വാർത്ത അറിയിച്ചപ്പോൾ നടുക്കത്തോടെ കുത്തിയിരുന്ന സഖാവിനെ ഞാനിപ്പോഴും ഓർത്തുപോകുന്നു....." തിരുവനന്തപുരത്തുനിന്ന് സഖാവ് ആലപ്പുഴയ്ക്കു പോയി. രണ്ടാംദിവസം വാർത്ത വന്നു. സഖാവ് പാമ്പുകടിയേറ്റു മരിച്ചു.

ആശാൻ മനസ്സു തുറക്കുമ്പോൾ നിങ്ങൾ ചരിത്രത്തെ അറിയുന്നു. ആശാൻ കഥകൾ പറയുമ്പോൾ നിങ്ങൾ മനുഷ്യനെ അറിയുന്നു. അൻപത്തിരണ്ടാണ്ടിലെ മലയാളമനുഷ്യനും അവന്റെ രാഷ്ട്രീയവും സംസ്കാരവുമൊക്കെ ഈ എഴുപത്തിരണ്ടുകാരന്റെ മനസ്സിലുണ്ട്. ഒളിവുകഴിഞ്ഞ് 1951-ൽ കമ്മ്യൂണിസ്റ്റുകാരൊക്കെ രംഗത്തെത്തി. ആശാൻ ദേശാഭിമാനിയുടെയും പീപ്പിൾസ് വാറിന്റെയും തിരുവനന്തപുരം ലേഖകനായി. പിന്നെ പത്തിരുപതു വർഷത്തെ ട്രേഡ് യൂണിയൻ പ്രവർത്തനം, പാർട്ടി കേന്ദ്ര കമ്മിറ്റി അംഗത്വം, നാല്പതു വർഷത്തോളം സി.പി.ഐ. സ്റ്റേറ്റ് കമ്മിറ്റി അംഗം, മൂന്നു തവണ തുടർച്ചയായി എം.എൽ.എ. അതിനിടയിൽ പരിസ്ഥിതി, കലാഗ്രാമം, അഭയ..... പിന്നെ അച്യുതമേനോൻ ഫൗണ്ടേഷനും.....

തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിയാകുമെന്നൊന്നും ആശാൻ കരുതിയില്ല. പാർട്ടി പറഞ്ഞു, മത്സരിക്കാൻ. സ്ഥാനാർത്ഥിയായി. അഭയയ്ക്കുവേണ്ടിയും അച്യുതമേനോൻ ഫൗണ്ടേഷനുവേണ്ടിയും എന്തെങ്കിലുമൊക്കെ ചെയ്യാനുള്ള പുറപ്പാടിലായിരുന്നു. തിരുവനന്തപുരത്തുകാരുടെ ഒരു വലിയ പ്രശ്നമല്ലേ-ശുദ്ധജലം. ആശാന്റെ നേതൃത്വത്തിൽ അച്യുതമേനോൻ ഫൗണ്ടേഷൻ കുറെ പഠനങ്ങൾ നടത്തി, ഇപ്പോഴും പൂർണ്ണമായിട്ടില്ല. ഈ മേഖലയുമായി ബന്ധപ്പെട്ട, വിദഗ്ദ്ധരെ ഗവേഷകരെ, ഗ്രാമീണരെ, നഗരവാസികളെയൊക്കെ സംഘടിപ്പിച്ചുകൊണ്ട് ഒരു മാതൃകാ ജലനയം ആവിഷ്കരിച്ച് നടപ്പിലാക്കുക, അതിന്റെ പ്രവർത്തനം വളരെ മുന്നോട്ടുപോയി..... കടലാസ്സ് പദ്ധതികളിലൊന്നും ആശാന് താത്പര്യമില്ല...., ആവശ്യംപോലെ ചെറുപ്പക്കാരുണ്ട്, അവർക്ക് മാർഗ്ഗനിർദ്ദേശങ്ങൾ നൽകി എന്തെങ്കിലും ചെയ്യിക്കുക...."

"പഞ്ചായത്തീരാജിനെ" വളരെ ഗൗരവത്തോടെ സമീപിക്കാനും ഫൗണ്ടേഷൻ തയ്യാറായി. ആശാനും ഡോ: കെ.എൻ. രാജുമൊക്കെ ഉൾക്കൊള്ളുന്ന ഫൗണ്ടേഷൻ, പഞ്ചായത്തീരാജിന്റെ പ്രവർത്തനത്തെക്കുറിച്ച് ഗൗരവതരമായ പഠനത്തിലാണ്. പാളിച്ചകൾ കണ്ടെത്തി പരിഹാരങ്ങൾ നിർദ്ദേശിക്കാനുള്ള ശ്രമത്തിലാണ്.

ആശാൻ പറയുന്നതു കേൾക്കൂ, രാഷ്ട്രീയത്തിന്റെ മതിലുകളൊക്കെ മാറ്റി എന്തെങ്കിലും കാര്യമായി ചെയ്യണം. എനിക്ക് ഇതൊരു തുടർച്ച മാത്രമാണ്. ഇതുവരെ മടിയനായിരുന്നിട്ടില്ല, ഇനിയും അതിനു കഴിയില്ല. ആശാനും എന്നും ജനങ്ങളിൽ ഒരാളെപ്പോലെ ജീവിച്ചു. അതുകൊണ്ട് ചിലരെങ്കിലും പറയാറുണ്ട്, രാഷ്ട്രീയത്തിനിടയിൽ കല്യാണവും കുടുംബവുമൊക്കെ മറന്നുപോയ ഒരാളെന്ന്. പഴയ കമ്മ്യൂണിസ്റ്റുകാരിൽ പലരും അങ്ങനെയായിരുന്നു. കെ.സി. ജോർജ്ജ് വളരെ താമസിച്ചു, കല്യാണം കഴിക്കാൻ. കെ.പി.ആറിന്റെ കഥ നിങ്ങൾക്കറിയുമല്ലോ? ആശാന് ഒറ്റയാനെന്ന തോന്നലേ ഉണ്ടായില്ല. ചുറ്റും സുഹൃത്തുക്കൾ, സഖാക്കൾ, ബന്ധുക്കൾ. "ജീവിച്ച ഓരോ നിമിഷവും കർമ്മനിരതമായിരുന്നു, വിശ്രമിക്കാറായി എന്ന് ഇപ്പോഴും തോന്നുന്നില്ല....."

ഈ തിരഞ്ഞെടുപ്പ് ഒരു നിമിത്തം മാത്രമാണ്. കുറച്ചുകൂടി ജനങ്ങളെ അറിയാൻ അവസരം കിട്ടി. പ്രത്യേകിച്ച് ചെറുപ്പക്കാരെ. "തിരുവനന്തപുരത്തെ ജനങ്ങൾക്ക് എന്നെ അറിയാം. ദേശീയ രാഷ്ട്രീയത്തെക്കുറിച്ച് അവർക്കറിയാം. ഇന്ത്യയിൽ വരാനിരിക്കുന്ന രാഷ്ട്രീയമാറ്റത്തിൽ അവർ പങ്കാളികളാകുമെന്ന് എനിക്കുറപ്പുണ്ട്."



# വിജയത്തിനായി കടമ്മനിട്ട

കാലഘട്ടം ആവശ്യപ്പെടുന്നത് കടമ്മനിട്ടയുടെ വിജയമാണെന്ന് സാംസ്കാരിക നേതാക്കൾ ചൂണ്ടിക്കാണിക്കുന്നു. അവരിൽ ചിലരുടെ അഭിപ്രായമാണ് ചുവടെ:

### ഒ. എൻ.വി കുറുപ്പ്

ഒരു ബൈപാസ് ശസ്ത്രക്രിയയ്ക്കു ശേഷവും അവിശ്രമം നമ്മുടെ സംസ്കാരികരംഗത്ത് കടമ്മനിട്ടയുടെ സാന്നിദ്ധ്യം നിറഞ്ഞുനില്ക്കുന്നു - ആ മുഴങ്ങുന്ന ശബ്ദം താരസ്വരത്തിൽ നിസ്തന്ദ്രം മുഴങ്ങിക്കൊണ്ടിരിക്കുന്നു. ഇനി ആ ശബ്ദം - നിയമസഭയ്ക്കകത്തും ഉച്ചത്തിൽ മുഴങ്ങണം. ഭരണത്തിന്റെ ശ്രീകോവിൽ ഒരുപിടി വരേണ്യവർഗ്ഗ പൂജാരികൾക്കു മാത്രം പ്രവേശിക്കാനുള്ളതാണെന്ന അയിത്തകല്പന ഇന്നും ഇവിടെ നിലനില്ക്കുന്നു. എന്നാൽ ഈ പൂജാരികൾ തൊട്ടശുദ്ധമാക്കിയ കാവും കുളവുമെല്ലാം കടമ്മനിട്ട ശുദ്ധീകരിക്കും. ഈ നിയോഗം നിറവേറ്റുവാൻ ആറന്മുളയിലെ സമ്മതിദായകരെയാണ് ചരിത്രം ചുമതലപ്പെടുത്തിയിരിക്കുന്നത്. അവരത് നിറവേറ്റുന്നത് കാണുവാൻ സംസ്കാര കേരളം കാത്തിരിക്കുന്നു.

### ഒ.വി. വിജയൻ

പരസ്പരം ആക്ഷേപിക്കുന്നതിനു പകരം നിയമസഭാ സാമാജികർ തള്ളക്കോഴിയുടെയും കുറത്തിയുടെയും കഥകൾകേട്ട് ശാന്തി അനുഭവിക്കാൻ കടമ്മനിട്ട രാമകൃഷ്ണനെ വിജയിപ്പിക്കണം.

### വി. മധുസൂദനൻനായർ

കടമ്മനിട്ടയും എം.വി. രാഘവനും തമ്മിലുള്ള മത്സരം ത്യാഗവും ഭോഗവും തമ്മിലുള്ള മത്സരമാണ്. സൃഷ്ടിയും വിനാശവും തമ്മിലുള്ള മത്സരമാണ്. ദാവീദും ഗോലിയാത്തും തമ്മിലുള്ള മത്സരമാണ്. വെളിച്ചമുള്ള മനസ്സുകൾ. വെളിച്ചം തേടുന്ന കണ്ണുകൾ ഇതു തിരിച്ചറിയുകയും സ്വാർത്ഥരാക്ഷസന്റെ പിടിയിൽപ്പെട്ട് ആത്മനാശം വരിക്കാതെ കാലത്തിന്റെ മഹാനാദമായ കടമ്മനിട്ടയിലൂടെ ആത്മപ്രതിഷ്ഠാ നിർവ്വഹിക്കുകയും ചെയ്യുമെന്ന് ആശിക്കുന്നു.

സ്നേഹത്തിന് വോട്ടു ചെയ്യുക. ത്യാഗത്തിന് വോട്ടു ചെയ്യുക. ത്രികാലങ്ങളുടെ കരുത്തുചേർന്ന വിശുദ്ധിക്ക് വോട്ടു ചെയ്യുക.

### ഡോ: ദേശമംഗലം രാമകൃഷ്ണൻ

സാധാരണയായി തിരഞ്ഞെടുക്കപ്പെട്ട വ്യക്തിയെ മഷിയിട്ടു നോക്കിയാൽ കാണില്ല. അധൃഷ്യരായി ഗമയിലങ്ങനെ കഴിയും. പാവപ്പെട്ടവന്റെ പരാതികേൾക്കാനും. പരിഹാരമുണ്ടാക്കാനും. അവന്റെ മേലാളനാവാതെ അവനോട് മനുഷ്യത്വത്തോടെ പെരുമാറുന്നവനാകണം എം. എൽ. എ.

കടമ്മനിട്ട ഒരു എം. എൽ. എ ആകുകയാണെങ്കിൽ നിയമസഭയുടെ ഇരുളടഞ്ഞ വഴികളിൽ ഒരു നിരന്തര പ്രകാശമായിരിക്കും ആ മനുഷ്യപ്പറ്റ് എന്നു ഞാൻ കരുതുന്നു. 'നല്ല വാക്കോതുവാൻ ത്രാണിയുണ്ടാകണം.'- അതാണ് നമ്മുടെ ആദർശം. ആറന്മുളക്കണ്ണാടിയുടെ തെളിച്ചം കടമ്മനിട്ടയിലൂടെ വീണ്ടെടുക്കണം.

### പഴവിള രമേശൻ

സാഹിത്യകാരന് തിരഞ്ഞെടുപ്പിൽ സ്ഥാനമില്ലെന്ന് പ്രചരിപ്പിക്കുന്ന പ്രചരണരീതി ലോകത്തെവിടെയുമുള്ള ഭരണസാരഥികൾ സാഹിത്യത്തിന്റെയും കലയുടെയും സംസ്കാരത്തിന്റെയും മനസ്സ് ഉൾക്കൊള്ളുന്നവരാണെന്ന സത്യം മറക്കുന്നു. ഈ മറവിക്ക് എതിരായുള്ള ഒരു വലിയ ഓർമ്മപ്പെടുത്തലാകും നിശ്ചയമായും കടമ്മനിട്ട രാമകൃഷ്ണന്റെ വിജയം എന്നു ഞാൻ വിശ്വസിക്കുന്നു.

### മാധവിക്കുട്ടി

കടമ്മനിട്ട കാന്തശക്തിയുള്ള വ്യക്തിയാണ്. അദ്ദേഹത്തിന്റെ ശബ്ദം മനോഹരമാണ്. കടമ്മനിട്ട കവിത ചൊല്ലുന്നത് ഞാൻ കേട്ടിട്ടുണ്ട്. കവിതയിലെപ്പോലെ നല്ല കാര്യങ്ങൾക്കുവേണ്ടി ഇനി ആ ശബ്ദം രാഷ്ട്രീയത്തിൽ മുഴങ്ങുന്നതുകേൾക്കാം.

### ഡോ. സുകുമാർ അഴീക്കോട്

എന്തെല്ലാം വാദിച്ചാലും ആറന്മുളയിലെ മത്സരം തികച്ചും വ്യത്യസ്തമാണ്. അവിടെ ഏറ്റുമുട്ടുന്ന രണ്ടു വ്യക്തികളിൽ ഒരാൾ ഇന്നത്തെ രാഷ്ട്രീയത്തിന്റെ ജീർണ്ണതയുടേയും ഭീകരതയുടേയും പ്രതിരൂപവും. മറ്റേ ആൾ ജനതയുടെ സംസ്കാരത്തിന്റെയും നന്മയുടേയും പ്രതിരൂപവുമാണെന്ന് നിർമത്സരബുദ്ധികൾക്ക് സമ്മതിക്കാതിരിക്കാൻ പറ്റുകയില്ല.

### [illegible] രാമകൃഷ്ണപിള്ള

എനിക്ക് [illegible] വയസ്സായി. യാത്രചെയ്യാനോ, പ്രസംഗിക്കാനോ എനിക്കു കഴിയുന്നില്ല. ആകുമായിരുന്നെങ്കിൽ ഞാൻ ആറന്മുളയിൽ പോയി കടമ്മനിട്ടയ്ക്കുവേണ്ടി പ്രവർത്തിക്കുമായിരുന്നു. നിങ്ങൾ ഓരോരുത്തരും കടമ്മനിട്ടയെ വിജയിപ്പിക്കാൻ കഴിയുന്നതൊക്കെ ചെയ്യണം.

---

## പത്തനംതിട്ട

# എൻ.എസ്.എസ് വോട്ടുകൾ എങ്ങോട്ടു തിരിയും?

ആകെ ഏഴു സീറ്റുകളുള്ള പത്തനംതിട്ടയിലും എൻ.എസ്.എസ് ഫാക്ടർ നിർണ്ണായക ഘടകമായിരിക്കും. കോന്നി എം.എൽ.എ. എ.പത്മകുമാറാണ് എൻ.എസ്.എസ് നേതൃത്വവുമായി ഇടതുപക്ഷ മുന്നണിയെ വിളക്കിയ കണ്ണി എന്ന് സൂചനകളുണ്ടായിരുന്നു. 916 വോട്ടിന് യു.ഡി.എഫ് സ്വതന്ത്രനെ തോല്പിച്ച പത്മകുമാറിന് ഇത്തവണ. കോൺഗ്രസ്സ് (ഐ)യിലെ അടൂർ പ്രകാശാണ്. എതിര്. മണ്ഡലത്തിൽ തിളങ്ങിനിന്ന എം.എൽ.എ എന്നതിനുപരി ജില്ലയിലാകെ നിറഞ്ഞ ജനപ്രതിനിധി എന്ന നിലയിലാണ് പത്മകുമാറിനെക്കുറിച്ചുള്ള റിപ്പോർട്ടുകൾ. കെ.കെ. നായർ സ്ഥിരമായി വിജയിച്ചുവരുന്ന പത്തനംതിട്ടയിലും. ബാലകൃഷ്ണപിള്ളയുമായി പിണങ്ങിയ ജോസഫ് എം.പുതുശ്ശേരിയുടെ കല്ലൂപ്പാറയിലും സ്ഥിതി യു.ഡി.എഫിന് അനുകൂലമാണ്.

മുൻ ജില്ലാ കൗൺസിൽ പ്രസിഡന്റ് ഉമ്മൻ തലവടി സ്ഥാനാർത്ഥിയായതോടെ തിരുവല്ലയിൽ മത്സരം മുറുകി. 1893 വോട്ടിന് മാമ്മൻ മത്തായി ജയിച്ച തിരുവല്ല ഇക്കുറി ഉമ്മന്റെ കീശയിലായേക്കും. റാന്നി. അടൂർ എന്നിവിടങ്ങളിൽ യുവനേതാക്കളെയാണ് എൽ.ഡി.എഫ് രംഗത്തിറക്കിയിട്ടുള്ളത്. എൻ.എസ്.എസ്. നേതൃത്വത്തിന്റെ ഹിറ്റ് ലിസ്റ്റിൽ അധികം താഴെയല്ലാതെ പേരുള്ള തിരുവഞ്ചൂർ രാധാകൃഷ്ണനെ അടൂരിൽ എതിർക്കുന്നത് എസ്.എഫ്.ഐ നേതാവ് ബാലഗോപാലാണ്. എങ്കിലും യു.ഡി.എഫ് ഈ രണ്ടു മണ്ഡലങ്ങളിലും അല്പം മുന്നിലാണ്.

ആറന്മുളയിൽ മത്സരം കൊഴുക്കുകയാണ്. പടയണികൾ ഒരുങ്ങിക്കഴിഞ്ഞു. സി.പി.എം.നെ സംബന്ധിച്ചിടത്തോളം ജില്ലയിലെ മറ്റു സീറ്റുകളെക്കാൾ പ്രധാനം ആറന്മുളയാണ്. എം.വി. രാഘവനാണ് യു.ഡി.എഫ് സ്ഥാനാർത്ഥി എന്നതുതന്നെ പ്രശ്നം. കരുണാകരനെ മുഖ്യമന്ത്രിസ്ഥാനത്തുനിന്ന് നീക്കം ചെയ്യുന്നതിനെതിരെ എൻ.എസ്.എസ്-എൻ.ഡി.പി നേതൃത്വത്തോടൊപ്പം നിന്ന ഒരേ ഒരാൾ എം.വി.രാഘവനാണ്. അതുകൊണ്ടുമാത്രം എൻ.എസ്.എസ് ആഹ്വാനം തെറ്റിക്കുമോ എന്നറിയില്ല. ഇക്കുറി രാഘവൻ വീണേക്കും. കഴിഞ്ഞ തവണ വിജയിച്ചിരുന്നത് എൻ.ഡി.പി സ്ഥാനാർത്ഥിയാണ്. എൻ.എസ്.എസ് ആണ് നിർണ്ണായക ശക്തിയാകുന്ന മണ്ഡലത്തിന്റെ പ്രവചനത്തിനു മുതിരുന്നത്.നറിയ മുൻതൂക്കമുണ്ടെന്നത് മറന്നുകൊണ്ടല്ല ഈ നിരീക്ഷണം.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**ചൈ**നീസ് നോവലിസ്റ്റായ മോ യാൻ (Mo Yan) "Red Shorghum" എന്ന നോവലിന്റെ രചനകൊണ്ടു വിശ്വസാഹിത്യകാരന്മാരുടെ നിരയിലേക്ക് അനായാസമായി ചെന്നുചേർന്നിരിക്കുന്നു. "Mo Yan deserves a place in world literature. His voice finds its way into the heart of the reader, just as Kundera and Marques have"-മോയാന് വിശ്വസാഹിത്യത്തിൽ ഒരു സ്ഥാനത്തിന് അർഹതയുണ്ട്. അദ്ദേഹത്തിന്റെ ശബ്ദം വായനക്കാരന്റെ ഹൃദയത്തിലേക്കു കടന്നുചെല്ലുന്നു: കൂന്ദേരയുടെയും ഗാർസിഅ മാർകേസിന്റെയും ശബ്ദമെന്നപോലെ-എന്നു ലോകപ്രശസ്തയായ നോവലിസ്റ്റ് Amy Tan പറഞ്ഞത് നോവലിന്റെ കവറിൽ അച്ചടിച്ചിരിക്കുന്നതു കണ്ടപ്പോൾ അത് പരസ്യമാവാമെന്നാണ് ഞാൻ വിചാരിച്ചത്. നോവൽ വായിച്ചുകഴിഞ്ഞപ്പോൾ അവർ പറഞ്ഞതിൽ അത്യുക്തിയില്ലെന്ന് എനിക്കു മനസ്സിലായി. പ്രതിഭയുടെ ശോഭ മാത്രമല്ല ഈ നോവലിന്റെ സവിശേഷത. അത് ചൈനീസ് നോവൽ സാഹിത്യത്തിൽ ഒരു നൂതനപഥം നിർമ്മിക്കുകയും ചെയ്തിരിക്കുന്നു. ചില കൃതികളുടെ ആവിർഭാവം അനുവാചകലോകത്ത് അതിഹർഷം ഉളവാക്കാറുണ്ട്. ഡിക്കിൻസിന്റെ "ക്രിസ്മസ് കരോൾ" പ്രസിദ്ധപ്പെടുത്തിയപ്പോൾ അതു വാങ്ങാനായി പുസ്തകക്കടകളുടെ മുൻപിൽ നീണ്ട ജനനിര (ക്യൂ) ഉണ്ടായിയെന്നും ഏതാനും മണിക്കൂറുകൾകൊണ്ട് പുസ്തകത്തിന്റെ പ്രതികളാകെ വിറ്റുപോയിയെന്നും പറയാറുണ്ട്. മാർകേസിന്റെ "ഏകാന്തതയുടെ നൂറുവർഷങ്ങൾ" എന്ന നോവലിനും ഈ ഭാഗ്യമുണ്ടായിപോലും. ചൈനയിൽ ഈ നോവൽ വാങ്ങാൻ നീണ്ട ജനനിര ഉണ്ടായോയെന്ന് എനിക്കറിഞ്ഞുകൂടാ. പക്ഷേ അത് എന്തെന്നില്ലാത്ത 'സെൻസേഷൻ' ജനിപ്പിച്ചു എന്നതു സത്യമാണ്. നിരൂപകരും അതിഹർഷത്തിനു വിധേയരായി.

ചൈനയിലെ വടക്കുകിഴക്കൻ പ്രദേശമായ ഗയോമിയിൽ ആന്റി-ജപ്പാൻ യുദ്ധം നടക്കുന്ന കാലം. അപ്പോഴാണ് നോവലിലെ കഥ നടക്കുക. കഥ പറയുന്ന ആളിന്റെ മുത്തശ്ശി അതിസുന്ദരി. അവളെ വിവാഹം കഴിച്ചതു ധനികനായ കുഷ്ഠരോഗി. വിവാഹം തീരുമാനിച്ചപ്പോൾ അവൾ അച്ഛനോടു പറഞ്ഞു: 'Dad, he's got leprosy.'



മോ യാൻ

അതിന് അയാളുടെ മറുപടി 'Your father-in-law is going to give me a mule' എന്നായിരുന്നു. വിവാഹത്തിനുശേഷം അവളുടെ ഒരു പരിചാരകൻ (സിഡൻ കസേര ചുമക്കുന്നവരിൽ പ്രധാനൻ) സൊർഗം പുല്ലുവളരുന്ന വയലിൽ വച്ച് അവളെ ബലാത്സംഗം ചെയ്തു.

"Grandma and Grandad exchanged their love surrounded by the vitality of the sorghum field: two unbridled souls, refusing to knuckle under to worldly conventions, were fused together more closely than their ecstatic bodies........ My father was conceived with the essence of heaven and earth, the crystallisation of suffering and wild joy."

എന്നു കഥപറയുന്ന ചെറുമകൻ. അങ്ങനെയാണ് അവന്റെ അച്ഛന്റെ ജനനം. ബലാത്സംഗം വേദനയുളവാക്കുന്നത്. പക്ഷേ അത് അനിയന്ത്രിതമായ ആഹ്ളാദത്തിനും കാരണംതന്നെ. ആ ചെറുപ്പക്കാരി ബലാത്സംഗത്തിൽ ആഹ്ളാദിച്ചുവെന്നാണ് നമ്മൾ മനസ്സിലാക്കേണ്ടത്. 'അയാൾക്കു കുഷ്ഠരോഗമുണ്ട്' എന്ന് അവൾ ബലാത്സംഗക്കാരനോടു ദുഃഖിച്ചു പറഞ്ഞു. അയാൾ വാളെടുത്ത് രണ്ടു സൊർഗം പുല്ലിൻതണ്ടുകളെ മുറിച്ചുകാണിച്ചു. ഏറെ ദിവസം വേണ്ടിവന്നില്ല. അയാൾ അവളുടെ ഭർത്താവിനെയും അയാളുടെ അച്ഛനെയും കൊന്നു. അതോടുകൂടി അയാൾ-യു എന്നാണ് അയാളുടെ പേര്-അവളുടെ ഭർത്താവായി. കുഷ്ഠരോഗിയായ ഭർത്താവും അയാളുടെ അച്ഛനും നിഗ്രഹിക്കപ്പെട്ടതോടെ പണ്ടേ ധനികയായിരുന്ന അവൾ കൊല്ലപ്പെട്ടവരുടെ വലിയ സ്വത്തിന്റെ ഉടമസ്ഥയായി. എങ്കിലും ബലാത്സംഗക്കാരനു കൊള്ളയടിക്കണം. അയാൾ കൊള്ളക്കാരനായി വിലസുകയും ചെയ്തു. ജപ്പാന്റെ ആക്രമണം കൊടുമ്പിരിക്കൊണ്ടു. ജപ്പാൻസേനയുടെ വെടിയേറ്റ് അവൾ മരിച്ചു. ജപ്പാൻ സൈന്യത്തിന്റെ ഒരു ജനറൽ അവളുടെ ആളുകളുടെ വെടിയേറ്റു മരിക്കുമ്പോൾ യുദ്ധം അവസാനിക്കുന്നു. അതിസങ്കീർണ്ണമായ ഒരിതിവൃത്തത്തെ അതിലളിതമാക്കി വായനക്കാർക്കു നല്കുന്ന ഞാൻ തെറ്റു ചെയ്യുകയാണ്. എങ്കിലും ഇവിടെ അതിനേ കഴിയുകയുള്ളു.

ചിനക്കാരിമ്പ് അല്ലെങ്കിൽ അരിച്ചോളം എന്നു പറയുന്ന



സൊർഗം തൃണവിശേഷമാണ്. അതിൽനിന്നു സിറപ്പ് ഉണ്ടാക്കാം. അത് ഉല്പാദിപ്പിക്കുന്ന ധാന്യം ആളുകളുടെ ഭക്ഷണസാധനമാണ്. ഈ പുല്ലിന്റെ ഉണങ്ങിയ ഇലകൾ കന്നുകാലികളുടെ ആഹാരമത്രേ. ചൂലുണ്ടാക്കാനും സൊർഗം പ്രയോജനപ്പെടുന്നു. ഈ പ്രായോഗികകാര്യങ്ങൾക്കല്ല മോ യാൻ പ്രാധാന്യം നല്കുന്നത്. വിശാലമായി കിടക്കുന്ന സൊർഗം വയലുകൾ നോവലിലെ കഥാപാത്രങ്ങളുമായി ആധ്യാത്മികബന്ധം പുലർത്തുന്നു.

"..... in the deep autumn of the eighth month, under a high, magnificent clear sky, the land is covered by sorghum that forms a glittering sea of blood. If the autumn rains are heavy, the fields turn into a swampy sea, the red tips of sorghum rising above the muddy yellow water, appealing stubbornly to the blue sky above. When the sun comes out, the surface of the sea shimmers, and heaven and earth are painted with extraordinarily majestic colours."

സൊർഗം വയലുകൾ രക്തസമുദ്രമാകുമ്പോലെ ജാപ്പനീസ് ഭടന്മാരുടെയും ചൈനിസ് ഭടന്മാരുടെയും ചോരവീണു ഗയോമി പ്രദേശം കടലായി മാറുന്നു. യുദ്ധമവസാനിക്കുമ്പോൾ പ്രദേശം "രാജകീയ"വർണ്ണങ്ങൾകൊണ്ടു ശോഭിക്കുന്നതുപോലെ സൂര്യൻ പ്രകാശിക്കുമ്പോൾ സൊർഗം വയലുകളും പ്രകാശിക്കുന്നു. വയലുകൾക്കും മനുഷ്യർക്കും തമ്മിൽ വ്യത്യാസമില്ല. മുത്തശ്ശി യുവതിയായിരിക്കുമ്പോൾ ധർഷണം ചെയ്യപ്പെടുന്നതു സൊർഗം വയലിൽവച്ച്. അവളുടെ കുഷ്ഠരോഗിയായ ഭർത്താവിനെയും അയാളുടെ അച്ഛനെയും യു വധിക്കുമെന്നു സൂചിപ്പിക്കുന്നത് രണ്ടു സൊർഗം തൃണങ്ങൾ മുറിച്ചാണ്. ഏത് ഊർജ്ജം ആ തൃണവിശേഷങ്ങളെ ജനിപ്പിക്കുന്നുവോ അതേ ഊർജ്ജംതന്നെ ചൈനീസ് ജനതയെയും ജനിപ്പിക്കുന്നു. പ്രകൃതിയുടെ സന്താനം മനുഷ്യൻ: മനുഷ്യന്റെ സന്താനം പ്രകൃതി.

ഏതാണ്ട് റൊമാന്റിസിസത്തോടു ബന്ധപ്പെട്ടതെന്നു തോന്നാവുന്ന ഈ സങ്കല്പം സോഷ്യൽ റിയലിസത്തിന് ഏല്പിക്കുന്ന കടുത്ത ആഘാതമാണ്. റൊമാന്റിസിസമെന്നു ഞാൻ പറഞ്ഞെങ്കിലും മോ യാന്റെ നോവലിൽ അത് ഇല്ലേയില്ല. അദ്ദേഹം സത്യത്തിലൂടെ സത്യാത്മകതയെ ആവിഷ്കരിക്കുകയാണ്.

ചൈനയിലെ സോഷ്യൽ റിയലിസ്റ്റിക് നോവലുകളിൽ ജനക്കൂട്ടമാണു നായകൻ. വർഗ്ഗത്തിനും വർഗ്ഗസമരത്തിനുമാണ് അവയിൽ പ്രാധാന്യം. ഈ നോവലിൽ അതില്ല. മുപ്പതാമത്തെ വയസ്സിൽ വെടിയേറ്റു മരിക്കുന്ന മുത്തശ്ശി വ്യക്തിത്വവാദത്തിന്റെ പ്രതീകമാണ്. മാക്സിം ഗോർക്കിയുടെ 'മദർ' എന്ന നോവലിലെ അമ്മയെപ്പോലൊരു കഥാപാത്രം ഈ നോവലിലില്ല. സോഷ്യൽ റിയലിസ്റ്റിക് നോവലുകളിൽ മാതൃകകളാക്കി പ്രദർശിപ്പിക്കപ്പെടുന്ന കഥാപാത്രങ്ങളുണ്ട്. 'ആദർശ'ത്തിന്റെ കടുംചായത്തിലാണ് അവ ആലേഖനം ചെയ്യപ്പെടുന്നത്. ബലാത്സംഗം ചെയ്യപ്പെടുന്ന യുവതിക്കുണ്ടാകുന്ന ഹർഷാതിരേകത്തിനും പ്രേമത്തിനും അഭിന്നത കല്പിക്കുന്ന ഈ നോവൽ സോഷ്യൽ റിയലിസത്തിൽ പെടുന്ന എല്ലാക്കൃതികളെയും പരിഹസിക്കുന്നു. അനേകമെഴുത്തുകാർ മോ യാൻ എന്ന നോവലിസ്റ്റിനെ പിന്തുടരുന്നതുകൊണ്ട് ചൈനയിലെ നോവൽ സാഹിത്യത്തിനു പരിവർത്തനം വന്നിരിക്കുന്നു. കൊലപാതകങ്ങൾ, ബലാത്സംഗങ്ങൾ, ശത്രുവിന്റെ തൊലിയുരിച്ചുള്ള വധപരിപാടികൾ, കൊള്ളകൾ ഇവയെല്ലാം വായനക്കാരനെ ചെടിപ്പിക്കുമെങ്കിലും തികച്ചും കാവ്യാത്മകമാണ് ഈ നോവൽ. മോ യാന്റെ "The Garlic Ballads" എന്ന നോവലും ഞാൻ വായിച്ചു. ചൈനയിൽ നിരോധിച്ചിരിക്കുന്ന ആ മാസ്റ്റർപീസിനെക്കുറിച്ച് മറ്റൊരവസരത്തിൽ എഴുതാമെന്നാണ് എന്റെ വിചാരം.



രവിവർമ്മ

"അമ്പലത്തിൽ പോകാത്ത നിങ്ങൾ നിരീശ്വരനല്ലേ?"
"അമ്പലത്തിൽ പോകാത്ത ഭക്തന്മാരെ ഈശ്വരനറിയാം. അമ്പലത്തിൽ പോകുന്ന ഭക്തിരഹിതരെയും ഈശ്വരനറിയാം."

* * * * * *

**എ**ന്താണു സോഷലിസ്റ്റ് റീയലിസം? വിചിത്രവും കർണ്ണശല്യവുമായ ഈ പ്രയോഗത്തിന്റെ അർത്ഥമെന്താണ്? സോഷലിസ്റ്റ്, ക്യാപ്പിറ്റലിസ്റ്റ്, ക്രിസ്ത്യൻ, മുസ്‌ലിം റിയലിസം ഇവയൊക്കെയുണ്ടോ? ഈ യുക്തിവിരുദ്ധമായ സങ്കല്പത്തിനു സ്വാഭാവികാസ്തിത്വമുണ്ടോ? ഒരുപക്ഷേ അതിന് അസ്തിത്വമേ ഇല്ലായിരിക്കാം. സ്റ്റാലിന്റെ ഡിക്റ്റേറ്റർഷിപ്പിന്റെ ഇരുണ്ടതും മാന്ത്രികവുമായ രാത്രിയിൽ പേടിച്ച ധിഷണാശാലിക്കുണ്ടായ പേടിസ്സ്വപ്നമായിരിക്കാമത്. ഷ്ഡനഫിന്റെ അപക്വമായ പ്രചാരണമാകാമത്. അല്ലെങ്കിൽ ഗോർക്കിയുടെ ബുദ്ധിമാന്ദ്യമാർന്ന കല്പനയാകാം. അതു സങ്കല്പമോ കെട്ടുകഥയോ അതോ പ്രചാരണമോ? (Abram Tertz-On Socialist Realism)

## കങ്കാളം

**അ**നുഭൂതി രണ്ടുതരത്തിലാണ്. കലയോടു ബന്ധപ്പെട്ടതും ധിഷണയോടു ബന്ധപ്പെട്ടതും. കലാപരമായ അനുഭൂതി എന്തെന്നു വ്യക്തമാക്കാൻ ഞാൻ രവിവർമ്മയുടെ മോഹിനിയും രുക്മാംഗദനും എന്ന ചിത്രത്തെയാണ് അവലംബിക്കുന്നത്. തിരുവനന്തപുരത്തെ ചിത്രാലയത്തിൽ വച്ചിട്ടുള്ള ആ ചിത്രം ഞാൻ ആദ്യമായി കണ്ടപ്പോൾ അനിർവാച്യമായ ഒരനുഭവത്തിനു വിധേയനായി നിന്നുപോയി. പിന്നെയും പലതവണ ഞാൻ പോയിട്ടുണ്ട് ചിത്രാലയത്തിൽ രവിവർമ്മയുടെ ആ ചേതോഹരമായ പെയിന്റിങ് കാണാനായി. പുത്രന്റെ കഴുത്തുമുറിക്കാൻ കഴിയാതെ തലമലർത്തി നില്ക്കുന്ന രുക്മാംഗദൻ. ഭയവും പാരവശ്യവും നിരാശതയും പ്രതിജ്ഞചെയ്തുപോയതിലുള്ള പശ്ചാത്താപവും എല്ലാം ആ മുഖത്തുണ്ട്. കഴുത്തുകണ്ടിച്ചേതാനടങ്ങൂ എന്ന മട്ടിൽ നില്ക്കുന്നു മോഹിനി. അവളുടെ പ്രതികാരനിർവഹണവാഞ്ഛയും ക്രൂരതയും ഒക്കെ വദനത്തിൽ പ്രതിഫലിക്കുന്നു. രുക്മാംഗദന്റെ നിസ്സഹായാവസ്ഥയും മോഹിനിയുടെ ദൃഢനിശ്ചയവും ദ്യോതിപ്പിക്കുന്ന രീതിയിലാണ് അവരെ ചിത്രകാരൻ വരച്ചിട്ടുള്ളത്. ബോധശൂന്യയായി താഴെക്കിടക്കുന്ന രാജപത്നിയെ തോഴി വീശുന്നുണ്ട്. 'എന്നെ നിഗ്രഹിക്കു' എന്ന് ഭാവംകൊണ്ട്, മന്ദസ്മിതംകൊണ്ട് അപേക്ഷ നടത്തി നില്ക്കുന്നു കൊച്ചുമകൻ. അവന്റെ നീലക്കല്ലുകൾ പതിച്ച മാല ഇപ്പോഴും-അമ്പതുവർഷം കഴിഞ്ഞിട്ടും-എന്റെ അന്തർനേത്രം കാണുന്നു. ചിത്രം നോക്കിനിന്നപ്പോൾ അതു ചിത്രമാണെന്ന് എനിക്കു തോന്നിയില്ല. രവിവർമ്മ ക്യാൻവാസിൽ വാരിത്തേച്ച ചായമാണു ഞാൻ കാണുന്നതെന്ന് എനിക്കു തോന്നിയില്ല. രുക്മാംഗദനും മോഹിനിയും രുക്മാംഗദപുത്രനും ജീവനാർന്ന് അവിടെ നില്ക്കുന്നു എന്നായിരുന്നു എന്റെ തോന്നൽ. രവിവർമ്മ ചിലയാളുകളെ എങ്ങനെ കണ്ടുവോ ആ രീ

തിയിൽ ഞാനും അവരെ കണ്ടു. ഇതാണ് കലാനുഭൂതി.

ധിഷണാനുഭൂതിക്കു നിദർശകമായി ഞാൻ സ്വീകരിക്കുന്ന സാൽവാതോർ ദാലിയുടെ Melting watches എന്ന ചിത്രമാണ്. മരക്കൊമ്പിൽ വസ്ത്രം ഉണക്കാനിടുന്നതു പോലെ വാച്ച് ഇട്ടിരിക്കുന്നു. അത് ഉരുകിയൊലിക്കുന്നു. കാലത്തിന്റെ ദ്രവീകരണസ്വഭാവം കാണിക്കുന്നു ദാലിയുടെ ഈചിത്രം. ഇതു കാണുമ്പോൾ ചിത്രം കാണുന്ന പ്രതീതിയേയുള്ളു എനിക്ക്. രവിവർമ്മയുടെ ചിത്രം ചിത്രമാണെന്നു തോന്നിയില്ല. ദാലിയുടെ ചിത്രം ആ തോന്നലുളവാക്കുന്നു. അത് അക്കാരണത്താൽ ജീവിതാവബോധമുളവാക്കുന്നില്ല എനിക്ക്. രവിവർമ്മ ഒരു മനുഷ്യമഹാനാടകം എന്റെ മുൻപിൽ കൊണ്ടുവരുന്നു. ദാലി ക്രാഫ്റ്റ്കൊണ്ട് സ്വാഭാവികസാന്നിദ്ധ്യമില്ലാത്ത ചില രൂപങ്ങൾ നിർമ്മിക്കുന്നതേയുള്ളു. കാലത്തിനു ദ്രവീകരണസ്വഭാവം ഉണ്ടെന്ന് ചിത്രം അഭിവ്യഞ്ജിപ്പിക്കുന്നുണ്ടെങ്കിലും അത് (ചിത്രം) നമ്മുടെ ബോധമണ്ഡലത്തിനു വിശാലത നല്കുന്നില്ല.

ശ്രീ. വേണുനായരുടെ 'ഗൗരിയും ഹോംസും വരാന്തയിൽ സന്ധിക്കുന്നു' എന്ന കഥ (മാതൃഭൂമി) കലയോടു ബന്ധപ്പെട്ട അനുഭൂതിയോ ധിഷണയോടു ബന്ധപ്പെട്ട അനുഭൂതിയോ ജനിപ്പിക്കാതെ കുറെ വാക്യങ്ങളുടെ സമാഹാരമായി കലാശിക്കുന്നു. സംഭവസന്നിപാതങ്ങൾക്കു ഭൗതികതലത്തിൽ സാംഗത്യമില്ല. കഥാപാത്രത്തിന്റെ മാനസികവിഭ്രാന്തി എന്നു പറഞ്ഞാലും ശരിയല്ല. വാക്യങ്ങൾ ഒരുമിച്ചു ചേർന്ന് ഒരു ഘടനയുണ്ടാവണമല്ലോ. അതില്ല ഇതിൽ. അതിനാൽ ഇത് രസബോധനിഷ്ഠമല്ല. ഭാവബോധനിഷ്ഠവുമല്ല. ഈ രചന കങ്കാളമാണ്. നമ്മുടെ കഥാസാഹിത്യത്തിന്റെ ജീർണ്ണതയെയാണ് പ്രകടനാത്മകമായ ഈ രചന കാണിച്ചുതരുന്നത്. ഇതിലെ സെക്സ് പ്രതിപാദനം മനംമറിപ്പ് ഉണ്ടാക്കുന്നു.

## ചോദ്യം, ഉത്തരം

"അമ്പലത്തിൽ പോകാത്ത നിങ്ങൾ നിരീശ്വരനല്ലേ?"

"അമ്പലത്തിൽ പോകാത്ത ഭക്തന്മാരെ ഈശ്വരനറിയാം. അമ്പലത്തിൽ പോകുന്ന ഭക്തിരഹിതരെയും ഈശ്വരനറിയാം."



*സാൽവാതോർ ദാലി*

ധിഷണാനുഭൂതിക്കു നിദർശകമായി ഞാൻ സ്വീകരിക്കുന്ന സാൽവാതോർ ദാലിയുടെ Melting watches എന്ന ചിത്രമാണ്. മരക്കൊമ്പിൽ വസ്ത്രം ഉണക്കാനിടുന്നതു പോലെ വാച്ച് ഇട്ടിരിക്കുന്നു. അത് ഉരുകിയൊലിക്കുന്നു. കാലത്തിന്റെ ദ്രവീകരണ സ്വഭാവം കാണിക്കുന്നു ദാലിയുടെ ഈചിത്രം.

"ഇടിയോ മിന്നലോ ആദ്യം?"

"പ്രകൃതിയിൽ മിന്നൽ ആദ്യം. ഇടി പിന്നീട്. ഫൂളിഷായ ചോദ്യങ്ങൾ ചോദിക്കുന്നവർക്ക് ഇടി ആദ്യം മിന്നൽ പിന്നീട്."

"പറഞ്ഞു ഫലിപ്പിക്കാനും ആംഗ്യംകൊണ്ടു കാണിക്കാനും വയ്യാത്തത് എന്ത്?"

"വിശ്വവശ്യമായ സ്ത്രീസൗന്ദര്യം."

"ഈ കാലഘട്ടത്തിന്റെ പ്രത്യേകത എന്ത്?"

"ഈ കാലയളവിന്റെ സവിശേഷത മനുഷ്യർ അന്യോന്യം സ്വത്വത്തെയും വ്യക്തിത്വത്തെയും നശിപ്പിച്ചുകൊണ്ടിരിക്കുന്നു എന്നതാണ്. റോഡിലൂടെ നടക്കു. വേദനിപ്പിക്കുന്ന ഒരു ചോദ്യമെങ്കിലും ഒരുത്തനും ചോദിക്കാതിരിക്കില്ല."

"ആരെടാ ഈ പെരിഞ്ചക്കോടൻ?"

"ഞാൻതന്നെ. നിങ്ങളല്ലെങ്കിൽ."

"കവികൾ കവിതയെഴുതുന്നത് എന്തിന്?"

"കൃഷ്ണപ്പരുന്ത് നീലാന്തരീക്ഷത്തിൽ ഭ്രമണംചെയ്യുന്നത് എന്തിന്? കുന്നിന്റെ പിറകിൽനിന്നു ചന്ദ്രൻ ഉദിച്ചുയരുന്നത് എന്തിന്?"

"ഒരു നേരമ്പോക്കു പറയൂ?"

"ഒന്നും തോന്നുന്നില്ല. ബോസ്‌വെൽ വൈരൂപ്യമുള്ള ഭാര്യയുമായി പോകുന്നതു കണ്ട് ഒരു സ്ത്രീ പറഞ്ഞു. 'പുരുഷൻ കരടിയെ കൊണ്ടുപോകുന്നതു കണ്ടിട്ടുണ്ട്. കരടി പുരുഷനെ കൊണ്ടുനടക്കുന്നത് ഇപ്പോഴാണ് കാണുക.' "

## ആക്രമണം

പുരുഷബീജം വേഗത്തിൽ നീന്തിത്തുടിക്കുന്നു. സ്ത്രീബീജം അതിനെ കാത്ത് അലസമായി ഇരിക്കുന്നു. പാഞ്ഞുചെല്ലുന്ന പുരുഷബീജം സ്ത്രീബീജത്തെ പിളർന്ന് അകത്തേക്കു ചെന്നുകഴിയുമ്പോൾ ലക്ഷ്യം സാക്ഷാത്കരിക്കപ്പെട്ടു. പുരുഷന്റെ അനലസതയും സ്ത്രീയുടെ അലസതയും അല്ലെങ്കിൽ ആക്രമണവും ആക്രമണരാഹിത്യവും ഈ പ്രാഥമിക പ്രവർത്തനത്തിൽത്തന്നെ കാണാമെന്നാണ് വിഖ്യാതനായ ഗ്രന്ഥകാരൻ Anthony Storr പറഞ്ഞത് (Aggression) ധൈഷണികവും സർഗ്ഗപരവുമായ നേട്ടങ്ങളിൽ പുരുഷനാണ് മേലേക്കിടയിൽ. അതുകൊണ്ടാണ് മീക്കലാഞ്ചലോയോ ബേറ്റ്ഹോഫനോ ഗെറ്റേയോ സ്ത്രീകളിൽ ഉണ്ടാകാത്തത്. സ്ത്രീകൾക്കു സന്ദർഭവും പ്രോത്സാഹനവും നല്കിയാൽ അവർ സർഗ്ഗാത്മക പ്രവർത്തനങ്ങളിൽ പുരുഷന്മാരെ അതിശയിക്കുമെന്ന വാദം ശരിയല്ലെന്നും സ്റ്റൊർ പറയുന്നു. ഇതൊക്കെ പണ്ടത്തെക്കാലത്ത്. ഇന്ന് കാര്യങ്ങൾ വളരെ മാറിപ്പോയിരിക്കുന്നു. പുരുഷന്റെ ആക്രമണവാഞ്ഛ സ്വാഭാവികമല്ലെന്നുവരെ സ്ത്രീകൾ സ്വന്തം ആക്രമണവാഞ്ഛകൊണ്ടു തെളിയിക്കുന്നു. കാലത്ത് ഡോർബെല്ലിന്റെ ശബ്ദം. സഹധർമ്മിണി പറയുന്നു ഒരു പെൺകുട്ടി കാണാൻ വന്നിരിക്കുന്നുവെന്ന്. ഞാൻ ചെന്നുനോക്കി. പെൺകുട്ടിയെന്നു പറഞ്ഞതു തെറ്റായിപ്പോയോയെന്ന് എനിക്കു സംശയം. ഇറുകിപ്പിടിച്ച പാന്റ്സ്. കാലിന്റെ പകുതിയോളമെത്തുന്ന ഷേർട്. വയറ്റിനുമുകളിലൂടെ ഒരു ബെൽറ്റ്. നീളമുള്ള മുടിയില്ല. പെൺകുട്ടിയാണെന്നു ഗ്രഹിക്കാൻ ഒരു മാർഗ്ഗവുമില്ല. എങ്കിലും 'വരൂ. ഇരിക്കൂ' എന്നു ഞാൻ മര്യാദയോടെ ക്ഷണിക്കുന്നു. ഇരുന്നു. പെർഫ്യൂമിന്റെ തീക്ഷ്ണഗന്ധം. എനിക്കു സെന്റിന്റെ ഗന്ധം പിടിക്കില്ല. തലവേദന വരും. എങ്കിലും പെണ്ണിരുന്നു വാഷിങ് മെഷ്യന്റെ ഗുണഗണങ്ങൾ വർണ്ണിക്കുകയാണ്. എനിക്കതു വേണ്ട എന്നു പറഞ്ഞിട്ടും 'ഡെമൺ' ഫ്രീയായിട്ട് ആകാമെന്ന് അറിയിക്കുകയാണ്. വല്ല അശ്ലീലവുമാണോ അവൾ പറയുന്നത് അതോ എന്നെ ഡെമൺ എന്ന്-പിശാചെന്ന്-വിളിക്കുകയാണോ എന്നു സംശയം. ഡെമൺ-സ്ട്രെയ്ഷൻ-തെളിയിക്കൽ-എന്നതിന്റെ ചുരുക്കപ്രയോഗമാണ് ഡെമൺ എന്നു മനസ്സിലാക്കാൻ എനിക്കു കുറച്ചുസമയം വേണ്ടിവന്നു. 'ഡെമണും' വേണ്ടേ? എന്ന് അവളുടെ വീണ്ടുമുള്ള ചോദ്യം. 'താങ്ക്യൂ സാർ' എന്നു പറഞ്ഞ് എഴുന്നേറ്റങ്ങു പോകുന്നു. പോകുന്ന 'വാക്കിൽ' ഗെയ്റ്റ് ശബ്ദത്തോടെ വലിച്ചടയ്ക്കുന്നു.

ഒരു മണിക്കൂർ കഴിഞ്ഞു. നാലു ചെറുപ്പക്കാരികൾ ഒരുമിച്ചു വരുന്നു. "ഞങ്ങൾ....... യിൽ ഫർണിച്ചർ മാർട് നടത്തുകയാണ്. അലമാരി. സെറ്റി, കസേര. മേശ എല്ലാം ഈട്ടിത്തടിയിലാണ്. ഇൻസ്റ്റാൾമെന്റ് ബേസിസ്. അഡ്വാൻസ് ആയിരം രൂപ ഇപ്പോൾത്തന്നാൽ വേണ്ടത് ഉടനെ എത്തിക്കാം" എന്നൊക്കെ വാതോരാതെ പറയുന്നു. ഞാൻ മറുപടി നല്കുന്നു:- "എന്റെ ഈ വീട് ചെറുതാണ്. ഇവിടെ ആവശ്യത്തിലധികം ഫർണിച്ചറുണ്ട്: നടന്നാൽ കാലിടിക്കും ഏതെങ്കിലുമൊന്നിൽ. അങ്ങനെ ഇടിക്കാതിരിക്കാനാണ് ഞാൻ വീട്ടിലും ചെരിപ്പിട്ടു നടക്കുന്നത്.' യുവതികൾ അതു കേൾക്കുന്ന ഭാവമില്ല. ഒരുത്തി ആയിരം രൂപയുടെ രസീതെഴുതി എന്റെ നേർക്കു നീട്ടി. 'നിങ്ങളെന്തിനു രസീതെഴുതി. എനിക്ക് ഒന്നും വേണ്ടെന്നല്ലേ പറഞ്ഞത്? എന്റെ കൈയിൽ രൂപയുമില്ല" എന്നു ഞാൻ. "സാറ് പറഞ്ഞിട്ടല്ലേ രസീതെഴുതിയത്?" എന്നു ചോദ്യം. "ഞാൻ പറഞ്ഞോ" എന്ന് എന്റെ ചോദ്യം. വലിയ തർക്കം. ഒടുവിൽ 'വാ' എന്ന് ഒരുത്തി കൂട്ടുകാരികളെ വിളിക്കുന്നു. പോകുന്ന പോക്കിൽ 'എമ്പോക്കി' എന്ന് ഒരു പദപ്രയോഗവും. ഇങ്ങനെ ഒരു പാടു കാര്യങ്ങൾ പറയാനുണ്ട്. എനിക്കെന്നല്ല. വായനക്കാർക്കും. പുരുഷന്മാരുടെ അഗ്രെഷൻ-ആക്രമണം-മനസ്സിലാക്കാം. അവരുടെ ബീജം അതിവേഗത്തിലാണല്ലോ സഞ്ചരിക്കുന്നത്. സ്ത്രീകളുടെ ഇപ്പോഴത്തെ രീതി കണ്ടാൽ പുരുഷബീജം ഒരിടത്ത് അനങ്ങാതെയിരിക്കുന്നു. ഓവം (Ovum-അണ്ഡം) ജെറ്റ് വിമാനത്തിന്റെ വേഗമാർന്ന് പുരുഷബീജത്തെ പിളർക്കാനായി സഞ്ചരിക്കുന്നു എന്നുവേണം കരുതാൻ.

പുരുഷന്റെ ആക്രമണംകൊണ്ട് സ്ത്രീ തളരുന്നതിന്റെ ആകർഷകത്വമുള്ള പ്രതിപാദനം കാണണമെങ്കിൽ ശ്രീമതി കെ.ആർ. മല്ലിക ദേശാഭിമാനിവാരികയിൽ എഴുതിയ 'സ്നേഹപൂർവം' എന്ന കഥ വായിക്കണം. ചെക്ക് അയയ്ക്കേണ്ടിടത്ത് അയച്ചു പണം കിട്ടിയാലേ ബാങ്ക് അതു തരൂ. അഗ്രെഷൻ. കുട്ടിയുടെ പുതിയ ചെരിപ്പു കേടായിപ്പോയി. അതു ശരിയാക്കാൻ ചെന്നപ്പോൾ ചെരിപ്പു നന്നാക്കുന്നവൻ അതിനെ രണ്ടായി പിളർന്നിട്ടു. അഗ്രെഷൻ. വീട്ടിലെത്തി. കോളിങ്ബെൽ നിരന്തരം ശബ്ദിക്കുന്നു. ഡോർ റ്റു ഡോർ വില്പനക്കാരി. ബധിര-മൂകരുടെ പ്രതിനിധി. ഫണ്ട് പിരിവുകാരൻ. കെട്ടിടനിർമ്മാണ ഫണ്ട് പിരിവുകാരൻ. ഗൂർഖ. പച്ചക്കറി വില്പനക്കാരി-അങ്ങനെ അഗ്രെഷനുമേൽ അഗ്രെഷൻ. ഒടുവിൽ കത്തിവില്പനക്കാരൻ എത്തുന്നു. വേണ്ടെന്നു പറഞ്ഞിട്ടും വിടുന്ന മട്ടില്ല. ലൈംഗികാക്രമണത്തിനുതന്നെ അയാൾ മുതിരുന്നു. സിഗ്റ്ററ്റിന്റെയും മറ്റും ദുർഗന്ധം അവളറിയുന്നു. പോകുന്ന വേളയിൽ അവളുടെ ആത്മരക്ഷയ്ക്കുവേണ്ടി അനേകം കത്തികൾ അയാൾ റ്റീപ്പോയിയുടെ മുകളിൽ ഇട്ടിട്ടുപോകുന്നു. ക്ഷുദ്രസംഭവങ്ങളിലൂടെ ഈ കാലയളവിന്റെ ഏറ്റവും വലിയ വിപത്തായ ആക്രമണത്തെ മല്ലിക ഹൃദയഹാരിയായി ചിത്രീകരിക്കുന്നു. നർമ്മബോധം. പരിഹാസം. ചടുലമായ ആഖ്യാനം ഇവയൊക്കെയാണ് ഈ കഥയുടെ മുദ്രകൾ.



*അനിതാതമ്പി*

"ഒരു നേരമ്പോക്കു പറയൂ?"
"ഒന്നും തോന്നുന്നില്ല. ബോസ്‌വെൽ വൈരൂപ്യമുള്ള ഭാര്യയുമായി പോകുന്നതു കണ്ട് ഒരു സ്ത്രീ പറഞ്ഞു. 'പുരുഷൻ കരടിയെ കൊണ്ടുപോകുന്നതു കണ്ടിട്ടുണ്ട്. കരടി പുരുഷനെ കൊണ്ടുനടക്കുന്നത് ഇപ്പോഴാണ് കാണുക.' "

## റ്റെലിഫോൺ നാദം

പത്രങ്ങൾ വായിക്കാൻ വയ്യ. എല്ലാം തിരഞ്ഞെടുപ്പു വാർത്തകളേ അച്ചടിക്കുന്നുള്ളു. അതുകൊണ്ട് പത്രങ്ങളിടുന്ന പയ്യൻ മുറ്റത്തു ചിതറിയിട്ടവ അവിടെ കിടക്കട്ടെയെന്നു വിചാരിച്ചു റോഡിലേക്കു ചെന്ന് അനങ്ങാതെ നിന്നു. ഇരച്ചുവന്ന ഒരു ബസ്സ് റോഡിൽക്കിടന്ന ഒരു പട്ടിയുടെ രണ്ടു കാലുകളിൽക്കൂടി കയറിയിറങ്ങിപ്പോയി. ശ്വാനന്റെ ദയനീയമായ രോദനം എന്റെ കാതുകളെ പിളർന്നു. ഈ ഡ്രൈവർതന്നെ ബസ്സ് കയറി കാലുകൾ ചതഞ്ഞരഞ്ഞു മരിക്കില്ലെന്ന് ആരു കണ്ടു? കാഴ്ച മതിയായി. വീട്ടിൽ വന്ന് ഇരുന്നു. ചെറിയ പാതയിലൂടെ മണ്ണു കയറ്റിയ ലോറി പോകുന്ന കാതടപ്പിക്കുന്ന ശബ്ദം. ഉച്ചഭാഷിണികളിൽനിന്നു നിർഗ്ഗമിക്കുന്ന കഠോരശബ്ദം. മൃദുലശബ്ദം എങ്ങും കേൾക്കാനില്ല. താമരപ്പൂ വിടരുന്നതിന്റെ ലോലനാദം കേൾക്കാൻ ഒരു ജാപ്പനീസ് ചലച്ചിത്ര സംവിധായകൻ വളരെദൂരം നടന്നു കുളത്തിന്റെ കരയിൽച്ചെന്നു നില്ക്കുമായിരുന്നുവെന്ന് ഞാൻ അദ്ദേഹത്തിന്റെ ആത്മകഥയിൽനിന്നു മനസ്സിലാക്കിയിട്ടുണ്ട്. ഇപ്പോൾ അതൊന്നുമില്ല. വർഷാകാലം തുടങ്ങിപ്പോയി. ഇടിയുടെ മഹാശബ്ദം ദിക്കുകളെ പിളർക്കുന്നു. ഭൂമിയാകെ ഞെട്ടുന്നു. വിറയ്ക്കുന്നു. രാത്രിയായെങ്കിൽ ഉറങ്ങാമായിരുന്നു എന്നു തോന്നൽ. രാത്രിയായി. ഉറക്കം തുടങ്ങി. ഗെയ്റ്റ് ആരോ തുറക്കുന്നതായി തോന്നൽ. ജന്നലിന്റെയരികിൽ കട്ടിലിട്ടു കിടക്കുന്ന എനിക്കു കേൾക്കാറാവുന്നു പാദവിന്യാസത്തിന്റെ കരുതലോടെയുള്ള ശബ്ദം. കള്ളനാവും. തുറന്നാൽ കൈബോംബ് മുഖത്ത് എറിഞ്ഞുതന്നാലോ? ഞാൻ അനങ്ങാതെ കിടക്കുന്നു. ഞാനിവിടെപ്പറഞ്ഞ ശബ്ദമൊന്നും ജീവിതാവബോധമുളവാക്കുന്നില്ല. പക്ഷേ ശ്രീമതി അനിതാതമ്പി കലാകൗമുദിയിലെഴുതിയ 'ടെലിഫോൺ' എന്ന മനോഹരമായ കാവ്യം അതിന്റെ ശബ്ദത്തിലൂടെ ലോകതമസ്സിന്റെ. ലോകവിഷാദത്തിന്റെ സാന്ദ്രത എനിക്ക് അനുഭവപ്പെടുത്തിത്തരുന്നു.

> ടെലിഫോൺ മുഴങ്ങുന്നു
> തമസ്സിൻ സ്വരങ്ങളിൽ
> മൃത്യുവിൻ മലർച്ചൂടും
> തണുപ്പുമരങ്ങളിൽ

എന്നു തുടങ്ങി റ്റെലിഫോണിന്റെ മണിനാദം കവി കൂടക്കൂടെ എന്നെ കേൾപ്പിക്കുന്നു. അതു കേട്ടു ഞാൻ ജീവിതമെന്തെന്നു ഗ്രഹിക്കുന്നു. റ്റെലിഫോണിന്റെ നാദത്തിലൂടെ സ്വന്തം മൗലികതയുടെയും പ്രതിഭയുടെയും മൃദുലനാദം കേൾപ്പിക്കുന്നു അനിതാതമ്പി.

കെ.പി. രാമചന്ദ്രൻനായർ

# നായനാരും മനോരമയും സക്കറിയയും



ഇന്ത്യയിലെ ഏറ്റവും പ്രചാരമുള്ള ദിനപത്രമായ മലയാള മനോരമയിലെ രണ്ടു കോളമിസ്റ്റുകളാണ് ഇ.കെ. നായനാരും, സക്കറിയയും. മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റുപാർട്ടിയുടെ കേരള സ്റ്റേറ്റ് സെക്രട്ടറിയെന്ന നിലയ്ക്കു മാത്രമല്ല, കക്ഷികളുടെ വേലികൾക്കപ്പുറത്തുള്ള ജനങ്ങളുടെ സ്നേഹം നേടാൻ കൂടി സാധിച്ചിട്ടുള്ള അപൂർവം നേതാക്കളിലൊരാളാണ് നായനാർ. അദ്ദേഹത്തെ പോലുള്ള ഒരാളെ കോളമിസ്റ്റായി കിട്ടുന്നത് ഏതൊരു ദിനപത്രത്തിനും അഭിമാനം തന്നെ. ഏഷ്യാനെറ്റിന്റെ സാംസ്കാരിക പരിപാടികളുടെ 'സാർ' എന്ന് അറിയപ്പെടുന്ന സക്കറിയയാകട്ടെ പ്രസിദ്ധ കഥാകൃത്താണ്. വർത്തമാനകാല ജീവിതത്തിലെ പുഴുക്കുത്തുകൾ കണ്ടെത്തുന്നതിലും , അതിന് പരിഹാരം നിർദ്ദേശിക്കുന്നതിലും വിരുതു പ്രദർശിപ്പിക്കുന്ന അദ്ദേഹത്തെയും കോളമിസ്റ്റായി കിട്ടുന്നത് ഒരു ദിനപത്രത്തിന് അഭിമാനകരം തന്നെയാണ്. മലയാള മനോരമ അങ്കണത്തിലെത്തിതാണു വണങ്ങുന്നതാണ് ജീവിത സാഫല്യമെന്ന് വിശ്വസിക്കുന്ന സാംസ്കാരിക നായകന്മാരുടെ എണ്ണം വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്ത് പ്രത്യേകിച്ചും.

**മറ്റെന്തിനെക്കാളും വലുത് പണം ആണെന്ന് നായനാർക്കും അറിയാം, സക്കറിയയ്ക്കും അറിയാം. പണം കൊടുത്താൽ, നായനാരെയും വാങ്ങാം, സക്കറിയേയും വാങ്ങാം- മനോരമയ്ക്കും അറിയാം.**

ഇക്കഴിഞ്ഞ ദിവസം നായനാരുടെ തിരഞ്ഞെടുപ്പു പ്രചാരണത്തിന്റെ ഒരു റിപ്പോർട്ട് മനോരമ (മാർച്ച് 22) പ്രസിദ്ധീകരിച്ചിട്ടുണ്ട്. മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി നേതാക്കളുമായി അടുത്ത ബന്ധമുള്ള രാമചന്ദ്രനാണ് ആ റിപ്പോർട്ട് എഴുതിയിരിക്കുന്നത്. (മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയിലെ സംഘടനാ രഹസ്യങ്ങൾ ചോർത്തിയെടുത്ത്, അതിലും ഗ്രൂപ്പുവഴക്ക് നടമാടുകയാണെന്ന് പ്രചരിപ്പിക്കാനായിരുന്നുവത്രെ ഈ ലേഖകനെ തിരുവനന്തപുരത്തു കൊണ്ടുവന്നത്. എസ്. എഫ്. ഐ പ്രവർത്തകനായിരുന്ന ടിയാൻ മനോരമയുടെ കമ്മ്യൂണിസ്റ്റു സംഹാരയുദ്ധത്തിലെ മുന്നണി പോരാളിയാണ്) തിരുവനന്തപുരത്തു നിന്നും നായനാരോടൊത്തു കാറിൽ യാത്ര ചെയ്താണ്. ലേഖകൻ റിപ്പോർട്ടു തയാറാക്കിയിരിക്കുന്നത്. നായനാർ മനോരമയ്ക്ക് ഇഷ്ടമുള്ള കഥാപാത്രമാണ്. ഒന്നും ആലോചിക്കാതെ വായിൽ തോന്നുന്നത് വിളിച്ചു പറഞ്ഞ് കേൾവിക്കാരെ രസിപ്പിക്കുന്നതിൽ സ്വയം രസിച്ചു കഴിയുന്ന നേതാവാണ് നായനാർ . പക്ഷേ ആ പറച്ചിലിലെ നർമ്മം ആസ്വദിക്കാതെ നായനാരെ ഒരു ബാലരമാ കഥാപാത്രമാക്കാനാണ് മനോരമയുടെ ശ്രമം. തിരഞ്ഞെടുപ്പു പ്രചരണ റിപ്പോർട്ടിലൂടെ അത് അവർ വീണ്ടും നടത്തിയിരിക്കുന്നു.. മുഖ്യമന്ത്രിയായിരുന്നപ്പോഴും . പ്രതിപക്ഷ നേതാവായിരുന്നപ്പോഴുമെല്ലാം വായനക്കാർക്ക് ചിരിക്കാനുള്ള വക. മനോരമ കണ്ടെത്തിയിരുന്നത് നായനാരുടെ പറച്ചിലുകളിലൂടെയായിരുന്നു. പൈങ്കിളിക്കഥകൾക്ക് മേമ്പൊടിയാകാൻ നായനാർ ഫലിതത്തേക്കാൾ വേറൊന്നും കിട്ടാനില്ലല്ലോ.

മനോരമയിലെ മറ്റൊരു കോളമിസ്റ്റായ സക്കറിയയാണെങ്കിൽ ഏഷ്യാനെറ്റിലെ പത്രവിശേഷത്തിലൂടെ ഓരോ ദിനപത്രത്തേയും തൂക്കിലേറ്റുന്നതിൽ വ്യാപൃതനായിരിക്കയാണിപ്പോൾ. കുറച്ചുനാൾ ഒ.വി. വിജയന്റെ നോവലുകൾക്കെതിരെ കുരിശുയുദ്ധം നടത്തുകയായിരുന്നു അദ്ദേഹം. ഓരോ ദിനപത്രവും ഏതുവിധം വാർത്തകൾ അച്ചടിക്കണം എന്നുവരെ ഈ വിദ്വാൻ പറഞ്ഞുവയ്ക്കാറുണ്ട്. പക്ഷേ അപ്പോഴെല്ലാം മനോരമ അദ്ദേഹത്തിനും പ്രിയപ്പെട്ടതുതന്നെ. അതിലെ വാർത്തകൾ, അതിലെ ഫീച്ചറുകൾ, അതിലെ ലേഖനങ്ങൾ സക്കറിയയ്ക്ക് പാൽപ്പായസം. ജനകീയ ദിനപത്രമെന്ന സ്ഥാനപ്പേരും അദ്ദേഹം മനോരമയ്ക്ക് പതിച്ചു നൽകിയിട്ടുണ്ട്. മനോരമയുമായി താരതമ്യപ്പെടുത്തി മറ്റു ദിനപത്രങ്ങളെ ഇകഴ്ത്താൻ ഏഷ്യാനെറ്റിനെ ഉപയോഗിക്കുമ്പോൾ , അദ്ദേഹത്തിന് ആയിരം നാക്കാണ്.

മേൽപ്പറഞ്ഞ രണ്ടുപേരും മനോരമയുടെ പ്രതിഫലപ്പട്ടികയിൽപ്പെട്ടവരാണെതാണ് ഇതിലൊക്കെ വിശേഷം. ആഴ്ചയിലൊരിക്കൽ ഒരു കോളം എഴുതി കൊടുത്താൽ ആയിരം രൂപ കിട്ടുമെന്നാണ് പറഞ്ഞു കേൾക്കുന്നത്. മാസാമാസം നാലയ്യായിരം രൂപ കിട്ടുന്നതല്ലേ! മറ്റെന്തിനെക്കാളും വലുത് പണം ആണെന്ന് നായനാർക്കും അറിയാം. സക്കറിയയ്ക്കും അറിയാം. പണം കൊടുത്താൽ. നായനാരെയും വാങ്ങാം. സക്കറിയേയും വാങ്ങാം- മനോരമയ്ക്കും അറിയാം.

---

(24-ാം പേജിൽ നിന്നും തുടർച്ച)

ഉന്നയിച്ച് ക്ഷീണിപ്പിക്കുക എന്ന ദൗത്യം എന്നും തുടരുകയും ചെയ്തിട്ടുണ്ട്. എന്നാൽ കോൺഗ്രസ്സിൽ മുല്ലപ്പള്ളിയുടെ പ്രവർത്തനപരിധി എന്നും വളർന്നിട്ടേയുള്ളൂ. ഉമ്മൻചാണ്ടി പ്രസിഡന്റായുള്ള സംസ്ഥാന കെ. എസ്. യുവിന്റെ വൈസ് പ്രസിഡന്റ്. യൂത്ത് കോൺഗ്രസ്സ് സംസ്ഥാന പ്രസിഡന്റ്. കലിക്കറ്റ് സർവ്വകലാശാല യൂണിയൻ ചെയർമാൻ. യൂത്ത് കോൺഗ്രസ്സ് നാഷണൽ കൗൺസിൽ അംഗം. വിവിധ സംസ്ഥാനങ്ങളിലെ എ. ഐ.സി.സിയുടെ നിരീക്ഷൻ.... ഈ നിലകളിൽ ശ്രദ്ധേയമായ പ്രവർത്തനം തന്നെ കാഴ്ചവച്ചു.

1980-ലെ കാസർഗോഡു മുതൽ തിരുവനന്തപുരം വരെയുള്ള 58 ദിവസം നീണ്ടുനിന്ന യൂത്ത് കോൺഗ്രസ്സ് പദയാത്രയുടെ നായകനായിരുന്നു..." വിമർശന രാഷ്ട്രീയത്തിന്റെ സൂര്യതാപം ഏറെ ഏറ്റിട്ടുണ്ട്. കണ്ണൂരിലെ കൂത്തുപറമ്പിൽ വ്യവസായ വളർത്തുകേന്ദ്രം വരാൻ വേണ്ടി കേന്ദ്രമന്ത്രിയായിരിക്കെ എല്ലാം തയ്യാറാക്കിയപ്പോൾ അന്നത്തെ മുഖ്യമന്ത്രിയും കൂട്ടരും അതു തളർത്തി. പക്ഷെ. രാഷ്ട്രീയ പ്രവർത്തനം ഒറ്റരാത്രികൊണ്ട് അവസാനിക്കുന്നില്ല. അനുസ്യൂതമായ പ്രവർത്തനത്തിൽ ഒരു ചെറിയ ഭാഗം മാത്രമേ അധികാര രാഷ്ട്രീയം ഉൾപ്പെടുന്നുള്ളൂ. തിരഞ്ഞെടുപ്പു എന്നതും ഇതിന്റെ മറ്റൊരു ഭാഗം മാത്രം." മുല്ലപ്പള്ളി പറയുന്നു.

" മലബാറിന്റെ പിന്നോക്കാവസ്ഥ പരിഹരിക്കാൻ വേണ്ടി കേന്ദ്രമന്ത്രിക്കുപ്പായം വരെ വലിച്ചെറിയുമെന്ന് മന്ത്രിയായിരിക്കെ കാസർഗോഡ് വച്ച് പ്രസംഗിച്ചു. ആ യാഥാർത്ഥ്യം തന്നെയാണ് ഇപ്പോഴത്തെയും നിലപാട്. ഇതിനുവേണ്ടി ഇനിയും പ്രവർത്തിക്കുമെന്നതാണ് ഇപ്പോഴത്തെയും ഉറച്ച തീരുമാനം..."

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran